കത്തോലിക്ക ഗ്രന്ഥശാല; നമ്പർ ൨.

പ്രസാധകൻ, കെ. പി. പീറാർ.



# ഉൽകൃഷ്ടജീവിതം.



മിസിസ്സ്. മേരി. പി. ലൂയിസ്,

തർജ്ജമ ചെയ്തത്.





കത്തോലിക്ക ഗ്രന്ഥശാല; നമ്പർ ൨.

പ്രസാധകൻ, കെ. പി. പീററർ.



# ഉൽകൃഷ്ടജീവിതം.

മിസിസ്സ്. മേരി. പി. ലൂയീസ്,
തർജ്ജമ ചെയ്തത്.

*"Whosoever may*
*Discern true ends here - shall grow pure enough*
*To love them, brave enough to thrive for them,*
*And strong enough to reach them, though the roads be rough."*

*E. B. Browning.*

Bharatha Vilasam Press,
Trichur.



൧൦൮൦.

# PREFACE.

This little book, the result of my more than five months' labour, is presented to the public for their kindly acceptance. It is more or less a translation from English and is intended to supply a long-felt want. Though our present system of education has done much by way of combating popular ignorance and superstition and also helping the younger generation in their aspiration for intellectual achievements, it has, so far, failed to ensure the development of the moral side of life.

Education in our State schools makes very little provision for the attainment of good manners. In most of the educational institutions in Europe, moral lessons which embrace polite manners, social etiquette etc. form an important part of the Curriculum of Studies. The value of good manners cannot be overestimated. As Edmund Burke says— "Manners are of more importance than laws. Upon them, in a great measure, the laws depend. The law touches us

but here and there, now and then. Manners are what vex or soothe, corrupt or purify, exalt or debase, barbarise or refine us by a constant, steady, uniform, insensible operation, like that of the air we breathe in. They give their whole form and colour to our lives. According to their quality, they aid morals, they supply them, or they totally destroy them." It is a pity, however, that our educationists, who are, no doubt, anxious for the welfare of the young men entrusted to their charge and responsible for their moral life, do not take a leaf from the Western method of education in this respect, and introduce in our schools a course of studies containing the rules of etiquette and manners, which will enable the students in their after lives "to move with becoming decorum and propriety" in any respectable society, European or Indian.

An attempt is made in the following pages to show what is meant by true education, how it is intermingled with and akin to good manners, and also how without the latter, education loses its significance and becomes an

empty word, which, I hope will be appreciated by every thoughtful reader into whose hands this book may fall. This book does not, of course, boast that it contains everything that can be desired on this vast subject, but it is my sincere belief that the patient reader will find in its pages, many salutary exhortations and hints, which,if studied and put into practice, bit by bit, will enable him to appear before any assembly of gentlemen and ladies, without awkwardness and timidity. I also hope that this book will appeal to the intelligence of the Educational Department and open their eyes to the necessity of teaching good manners in our schools.

Though the first portion of this book is intended for young gentlemen only, it will also be found useful in many ways to ladies, but the second part is devoted solely for the use of women, both married and unmarried. Lessons in cookery, added in the end of the book, will, it is hopped, be of much profit to every woman who desires to make her domestic life a happiness.

My warm and grateful thanks are due to Mr. K. P. Peter for the extremely valuable help he has rendered me in bringing out this publication.

**Mary Paul Luiz.**

WINTER VILLA, TRICHUR,
*1st. March 1915.*



# പ്രസ്താവന.

അവിച്ഛിന്നവും ശാശ്വതവുമായ ഭാഗ്യപ്രാപ്തി ലോകത്തിൽ അസാദ്ധ്യമാണെന്നുള്ളത് യുക്തിയും അനുഭവവും ഒരുപ്പോലെ സമ്മതിക്കുന്ന ഒരു വാസ്തവമാണെന്നിരുന്നാലും, അനേകം ആളുകൾ സങ്കടസാഗരത്തിൽ കിടന്ന് അവസാനമില്ലാതെ ഉഴലുന്നതിനു കാരണം അവരുടെ സ്വന്ത മൌഢ്യമല്ലാതെ മററൊന്നുമല്ല. ഈ വിഷയത്തെ വിസ്തരിച്ചുകൊണ്ട് പരേതനായ അവേബറി പ്രഭു—(Lord Avebury)ഒരു ദിക്കിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "വളരെപ്പേർ, തങ്ങൾ ദുഃഖിതപ്പെടാൻ വേണ്ടി ജനിച്ചിരിക്കുന്നു എന്നുള്ള മിഥ്യാവിചാരത്താൽ മനസ്സിനെ കലക്കി, നിരാശയിൽത്തന്നെ രാപ്പകൽ ജീവിക്കയും ഭാഗ്യലബ്ധിക്കുള്ള മാർഗ്ഗങ്ങൾ വല്ലതുമുണ്ടോ എന്ന് അന്വേഷിക്കക്കൂടിച്ചെയ്യാതെ,നിരാശയിൽത്തന്നെ മരിക്കയും ചെയ്യുന്നു."

നാമെല്ലാവരും ഭാഗ്യമായിരിക്കേണമെന്നത്രെ ഈശ്വരന്റെ ആഗ്രഹം. തന്റെ സൃഷ്ടികളിൽ ആരെങ്കിലും അരിഷ്ടതയിൽ കാലം കഴിക്കേണമെന്ന് ആഗ്രഹിച്ചാൽ, ദൈവം പക്ഷപാതിയാണെന്നു വരും. "ആധുനികത്വ"ത്തിൽ വീണ് തലകായുന്ന നീചബുദ്ധികളായ ചില "പണ്ഡിതന്മാർ" ഈശ്വരന്റെ പക്ഷപാതി

ത്വത്തെ തെളിയിപ്പാൻ എത്രതന്നെ സാഹസപ്പെട്ടാലും, അത് വെറും സാഹസമായിത്തന്നേ കലാശിക്കയുള്ളൂ. ദൈവം പക്ഷപാതിയല്ലതാനും. സൌഖ്യജീവിതം എന്നാൽ എന്തെന്നും അതിനെ പ്രാപിപ്പാനുള്ള മാൎഗ്ഗങ്ങൾ ഏതെല്ലാമെന്നും ദൈവം നമുക്ക് ഓരോരുത്തൎക്കും കാണിച്ചുതന്നിരിക്കുന്നു. അത് കണ്ടുപിടിച്ച്, ആ മാൎഗ്ഗങ്ങളിൽകൂടി നടന്നാൽ നാം ഭാഗ്യവാന്മാരായിരിക്കുമെന്നുള്ളതിന് യാതൊരു സംശയവും ഇല്ല. ഇങ്ങിനെ ചെയ്യായ്കകൊണ്ടാണ് പലരും സന്തുഷ്ടിയില്ലാത്തവരും പീഡിതന്മാരും ആയി കാണപ്പെടുന്നത്. സ്വയംകൃതാനൎത്ഥത്തിന് ഈശ്വരനെ പഴിപറയുന്നത് അന്യായമാണ്.

എന്നാൽ സൌഖ്യജീവിതം എന്നു പറയുന്നത് എന്ത്?—ഇത് വളരെപ്പേർ തെററിദ്ധരിച്ചിട്ടുണ്ടെന്നു തോന്നുന്നു. അന്യചിന്തകൾ ഒന്നും കൂടാതെ, ആരാനും പ്രയത്നിച്ചുണ്ടാക്കിയ മുതൽകൊണ്ട് തിന്നുകുടിച്ച്, ആടിപ്പാടി, ധൂൎത്തന്മാരായി സമയം പോക്കുന്നത് ഒരുവക സുഖജീവിതമാണെന്ന് ചിലർ വിചാരിക്കുന്നു. വേറേ ചിലർ, പട്ടിണികിടന്നിട്ടെങ്കിലും കുറെ അധികം പണം സമ്പാദിച്ചുവെച്ച്, അതുകണ്ട് നയനമുക്തി വരുത്തുന്നത് ഭാഗ്യമായിരിക്കുമെന്നു കരുതുന്നു. മററുചിലരാകട്ടെ, ഇതൊന്നും സാരമാക്കുന്നില്ല. അവരുടെ പൂൎണ്ണസൌ

ഭാഗ്യം, കീൎത്തിനേടുന്നതിലും ശേഷംപേരുടെ മദ്ധ്യേ പ്രമാണിഎന്ന പേരു ലഭിക്കുന്നതിലും കിടക്കുന്നു. ഇങ്ങിനെ ഓരോരുത്തർ അവരവരുടെ മനോഗതിയേയും ഭാവനാവിലാസത്തേയും അടിസ്ഥാനമാക്കി പറകയും വിചാരിക്കയും ചെയ്യുന്നു എന്നല്ലാതെ, ഇവയൊന്നുംതന്നെ യഥാൎത്ഥമായ സുഖജീവിതമാണെന്ന് സമ്മതിച്ചുകൂടാ. വയറുനിറയ ഭക്ഷിക്കുന്നതിലും, ധനം സമ്പാദിച്ചുവെയ്ക്കുന്നതിലും, യശസ്സു നേടുന്നതിലും യാതൊരു സുഖവും സന്തോഷവും ഇല്ല എന്ന് ആരെങ്കിലും എന്നോടു ചോദിച്ചേക്കാം. ഇല്ലെന്നു പറയുന്നില്ല. ഉണ്ടായിരിക്കാം. വളരെ ഉണ്ടായിരിക്കാം. എന്നാൽ യഥാൎത്ഥസൌഖ്യത്തിന്, ഇതുകൾ ഒരിക്കലും പൎയ്യാപ്തങ്ങളല്ലെന്നേ ഇവിടെ പറയുന്നുള്ളു. പൂൎണ്ണമായ സൌഭാഗ്യം മരണാനന്തരം മാത്രമേ നമുക്കു സിദ്ധിപ്പാൻ തരമാകയുള്ളു. ഇവിടെവെച്ചുള്ള ന്യായമായ സൎവ്വ സുഖങ്ങളും പരലോകസൌഖ്യത്തിന്റെ ഒരു നിഴലാകുന്നു. അതുകൊണ്ട്, വരാൻപോകുന്ന ഈ മഹാഭാഗ്യവുമായി സംബന്ധമില്ലാത്ത എല്ലാവക സുഖങ്ങളേയും നാം ത്യജിക്കേണ്ടതാകുന്നു എന്ന് തെളിയുന്നു. കുറേക്കൂടി സ്പഷ്ടമായി പറയുന്നതായാൽ, നിത്യസുഖപ്രാപ്തിക്ക് വിഘ്നം വരുത്തുമെന്നു തോന്നിക്കുന്ന ഒരുവക സുഖത്തിലും നാം മനസ്സു പ്രവേശിപ്പിക്കരുത്. പരമോന്നതവും, അ

ത്യുൽകൃഷ്ടവും, അത്യന്ത സുഖപ്രദവുമായ ജീവിതം പൂൎണ്ണജീവിതമാകുന്നു. ഈ ജീവിതം ലോകത്തിലെ ഏററവും വിശിഷ്ടമായ ജീവിതമാകുന്നതുപോലെതന്നെ, പാരത്രികസൌഭാഗ്യജീവിതലബ്ധിക്കും ഇതുതന്നെ ഉപകരിക്കുന്നതാണ്. ആകയാൽ, നാം എവിടെ ഇരുന്നാലും എന്തുചെയ്താലും ഈ ജീവിതപഥത്തിൽനിന്ന് ഒരടിപോലും വ്യതിചലിച്ചുകൂടാ. ഈശ്വരൻ നമുക്കോരോരുത്തൎക്കും കാണിച്ചുതന്നിരിക്കുന്ന ജീവിതവും ഇതുതന്നെയാണെന്ന് ഇനി പ്രത്യേകം പറയേണമെന്നില്ലല്ലോ. ഈ ജീവിതത്തിന്റെ വ്യാപ്തിയെ ജെയിംസ് റാം (James Ram) ഇങ്ങിനെ വിവരിക്കുന്നു—"വെറുതെ ഭാഗ്യമായിരിക്കുന്നതിനേക്കാൾ ഉന്നതമായ എന്തെങ്കിലും ജീവിതോദ്ദേശ്യം മനുഷ്യനുണ്ടായേ കഴിയൂ. അവൻ തന്റെ പൂൎണ്ണവികാസത്തെ പ്രാപിക്കയും ഭാവികാലത്തേക്ക് അനുഭവയോഗ്യമായ എന്തെങ്കിലും ശേഖരിച്ചുവെക്കുകയും ചെയ്യേണമെങ്കിൽ, അവന് വല്ലതും പ്രവൎത്തിപ്പാനും സഹിപ്പാനും പരിത്യജിപ്പാനും ഉണ്ടായിരിക്കണം. വെറും ഭാഗ്യം എന്നു പറയുന്നത് അതിൽതന്നെ അപുഷ്കലമായ ഒരു ഉദ്ദേശ്യമാകുന്നു. എന്തെങ്കിലും ഒരു പ്രത്യേക കാൎയ്യത്തിനു വേണ്ടിയുള്ള താല്പൎയ്യമായ ശ്രദ്ധ, ഇതിലും മേലായ ഒരു ഉദ്ദേശ്യം നമുക്കു നല്കുകയും, ആ ഉദ്ദേശ്യസാദ്ധ്യത്തിനുള്ള വഴിയിലേക്ക് നമ്മെ

ആനന്ദിക്കയും ചെയ്യുന്നു. ലോകത്തിൽ അനേകം സംഗതികൾ ചെയ്യപ്പെടുവാനുള്ളതുകൊണ്ട്, പരമമായ ഒരു ഉദ്ദേശ്യം നമുക്കുണ്ടായിരിക്കുന്നത് യഥാർത്ഥ സുഖത്തിന് ആവശ്യമാണ്.” ഏതെങ്കിലും ശ്രേഷ്ഠമായ ആന്തരത്തോടുകൂടി ജീവിക്കുന്നവൻ ദുരിതം എന്താണെന്ന് അറിയുകതന്നെയില്ല. അവൻ എല്ലാനേരവും അദ്ധ്വാനിച്ചുകൊണ്ടിരിക്കുന്നതിനാൽ അവന് ജീവിതം ഏറാവും ആനന്ദകരമായിത്തോന്നുന്നു. ഈശ്വരനോടും സമസൃഷ്ടികളോടും ഉള്ള സ്നേഹത്തിൽനിന്ന് ഉത്ഭവിക്കുന്ന ഈ പ്രയത്നശുഷ്കാന്തി അവനെ ഉന്മേഷഭരിതനും, ധൈര്യശാലിയും ആക്കിത്തീർക്കുന്നു. തോമസ് കാർലൈൽ (Thomas Carlyle) ഈ അദ്ധ്വാനത്തെയാണ് “ആരാധന”എന്നു വിളിക്കുന്നത്. യഥാർത്ഥത്തിൽ ഇത് അതി മഹത്തായ ആരാധനതന്നെ!

വാസ്തവം ആലോചിച്ചാൽ, പരന്മാർക്കുവേണ്ടിയുള്ള ജീവിതം ഏറാവും ഭാഗ്യകരമായ ജീവിതമാകുന്നു. നാം മുകളിൽ പറഞ്ഞ പരമോൽകൃഷ്ടമായ ജീവിതവും ഇതല്ലാതെ വേറൊന്നുമല്ല.

> “സന്ദേഹംവേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ
> കിന്ദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ?”

എന്ന്“മയൂരസന്ദേശ”കാർത്താവു ചോദിച്ചിരിക്കു

ന്നതു്, സമസ്തസൃഷ്ടികളുടെ ശ്രേയസ്സിനുവേണ്ടിയുള്ള സ്വാർത്ഥരഹിതമായ ജീവിതമാഹാത്മ്യത്തെപ്പററി അദ്ദേഹത്തിനുള്ള ബോധത്തെ സ്പഷ്ടമായി തെളിയിക്കുന്നു. എന്നാൽ ഏതു സ്ഥിതിയിലിരുന്നുകൊണ്ടും അന്യന്മാർക്കു നന്മ ചെയ്യാൻ കഴിയുമെന്നു് നാം ഓർക്കേണ്ടതാണു്. ഇതു് ആശ്വാസകരമായ ഒരു വിചാരംതന്നെ.

പ്രകൃതപുസ്തകത്തിൽ, ഈ വിഷയത്തെപ്പററി യുക്തിയുക്തമായി വ്യവഹരിച്ചിട്ടുണ്ടു്. ജീവിതധർമ്മത്തെപ്പററി ജ്ഞാനമില്ലാതെ, തോന്നിയപോലെ ജീവിതം കഴിച്ചുപോരുന്ന നമ്മുടെ നാട്ടിലെ അനേകംപേർ ഈ വിശിഷ്ടമായ ഗ്രന്ഥത്തെ ആപാദചൂഡം മനസ്സിരുത്തി വായിച്ചാൽ കൊള്ളാമെന്നു് ഞാൻ ആഗ്രഹിക്കുന്നു. മൂലഗ്രന്ഥകർത്താവു്, ഇതിനെ വിദ്യാർത്ഥികൾക്കായി മാത്രമേ ഉദ്ദേശിച്ചിട്ടുള്ളു എന്നിരുന്നാലും, പ്രായംകൂടിയവർക്കും പലേ സാരമായ ഉപദേശങ്ങൾ ഇതിൽനിന്നു ലഭിക്കുന്നതാണു്. ഈ പുസ്തകത്തിൽ അടങ്ങിയിട്ടുള്ള അനേകം സംഗതികളുടെ ഏററവും ചുരുക്കമായ ഒരു നിരൂപണംപോലും ഇവിടെ ചെയ്യാൻ സാധിക്കയില്ല. ഒരു വിഷയത്തെപ്പററി ഇത്രയും പ്രസ്താവിച്ചതു്, മറെറല്ലാ വിഷയങ്ങളും ഇതിന്റെ വ്യാപ്തിയിൽ അടങ്ങുമെന്നുള്ള വിശ്വാസംകൊണ്ടുമാത്രമാണു്. നാലാം അദ്ധ്യായ

ത്തിൽ സാമൂഹ്യനിയമങ്ങളുടെ കൂട്ടത്തിൽ, ഭക്ഷണസമയത്ത് ആചരിക്കേണ്ട ചില സംഗതികൾ ചേർത്തിട്ടുള്ളത് കേവലം പാശ്ചാത്യന്മാരെ മാത്രം സംബന്ധിക്കുന്നതാകകൊണ്ട്, നമ്മുടെ ആളുകൾക്കു രുചിക്കുമോ എന്ന് സംശയമുണ്ട്. നമ്മുടെ സാമൂഹ്യനില ഇനിയും വളരെ താണ സ്ഥിതിയിലാകകൊണ്ട്, ഈ വക നിയമങ്ങൾ സ്വീകരിക്കേണ്ടകാലം എത്രയോ ദൂരത്തിൽ കിടക്കുന്നു! എങ്കിലും, നിത്യോപയോഗത്തിനു കൊള്ളുന്ന പല കാര്യങ്ങളും ഈ കൂട്ടത്തിൽ ഉള്ളതുകൊണ്ട്, അവയെ എങ്കിലും തല്ക്കാലം നമുക്കു അംഗീകരിക്കാവുന്നതാണ്.

ഈ പുസ്തകത്തിന്റെ രണ്ടാംഭാഗം സ്ത്രീകൾക്കുമാത്രമായിട്ടാണ് ഗ്രന്ഥകർത്രി ഉദ്ദേശിച്ചിട്ടുള്ളതെന്നു തോന്നുന്നു. സ്ത്രീകളെ സംബന്ധിക്കുന്ന ഒരു വിഷയത്തെപ്പററി എന്തെങ്കിലും ഒരു അഭിപ്രായം പറവാനുള്ള ശക്തിയും ധൈര്യവും എനിക്കില്ലെന്നു സമ്മതിച്ചുകൊള്ളുന്നു. എങ്കിലും, ഈ ഭാഗം അല്പംകൂടി വിസ്തരിച്ചെഴുതേണ്ടതായിരുന്നു എന്ന് തോന്നാതെയില്ല. അവസാനമായി ചേർത്തിട്ടുള്ള പാചകവിധി സ്ത്രീകൾക്ക് വളരെ ഉപകാരപ്രദവും രസാവഹവും ആയിരിക്കും. ആകപ്പാടെ ഇത്ര വിശേഷമായ ഒരു പുസ്തകം മലയാളത്തിൽ അവതരിപ്പിച്ചതിന് മിസിസ്സ് ലൂയീസിനോട് കേരളീയർ ഋ

ററവും കൃതജ്ഞതയോടുകൂടിയിരിക്കേണ്ടതാണെന്നു് അഭിപ്രായപ്പെട്ടുകൊണ്ടു്, അനേകം കൃത്യാന്തരങ്ങളുടെ ഇടയിൽ എഴുതിയ എന്റെ ഈ ചെറിയ പ്രസ്താവനയെ ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

തൃപ്പൂണിത്തുറ,
ജനുവരി 1, 1915

കെ. പി. പീററർ.



# വിഷയവിവരം.





## അനുബന്ധം.



തിരുത്തൽ:—19-ാംഭാഗം 20-ാം വരിയിൽ മിസ്സ് കമ്മാണ്ട്സ് എന്നു കാണുന്നത് മിസ്സ് കമ്മിങ്ങ്സ് എന്നും 194-ാംഭാഗം 13-ാം വരിയിൽ മുമ്പിൽ എന്നുള്ളത് പിമ്പിൽ എന്നും വായിക്കേണ്ടതാകുന്നു.

# ഉൽകൃഷ്ടജീവിതം.

## അദ്ധ്യായം 1.

### ജീവിതം.

[ജീവിതം —— സ്നേഹിതന്മാർ —— ഇതരന്മാർക്കു രുചിക്കാത്തതായ സമ്പ്രദായങ്ങൾ —— ജീവിതത്തെക്കുറിച്ചുള്ള ഒരു സങ്കീർത്തനം.]



ജീവിതം ഒരു സഞ്ചാരവും, മനുഷ്യൻ ഒരു സഞ്ചാരിയും ആകുന്നു. ചിലർ സുഗമവും മറ്റുചിലർ ഭയാനകവും ആയ മാർഗ്ഗങ്ങളിൽക്കൂടെ യാത്രചെയ്യുന്നു; എന്നാൽ മിക്കപേർക്കും ഈ സഞ്ചാരം ആദ്യന്തം ആനന്ദപൂർണ്ണമോ ക്ലേശഭൂയിഷ്ഠമോ അല്ല. ചിലപ്പോൾ സൂര്യൻ അതിതേജസ്സോടുകൂടി പ്രകാശിക്കയും, മന്ദവായുക്കൾ കുളിർമയും ഉന്മേഷത്തെയും നല്കുകയും, ഹിമകണങ്ങൾ മിന്നിത്തിളങ്ങുകയും, ലോകം മുഴുവനും ഒരു സൌന്ദര്യസല്ക്കാരംകൊണ്ടു നമ്മെ കൃതഫലചിത്തന്മാരാക്കിത്തീർക്കുകയും ചെയ്യുന്നു. പെട്ടെന്നു ഇരുണ്ട ഘനപടലങ്ങൾ, ശവപ്പെട്ടിയുടെ മീതെ വിരിക്കുന്ന ഒരു പുതപ്പുപോലെ, ഭൂമിയെ ആച്ഛാദനം ചെയ്യുന്നു; തണുത്ത, നനഞ്ഞ കാ

റെ നമ്മുടെമേൽ വന്നുകയറുന്നു; മരണദുഃഖത്താൽ രാജ്യം ആസകലം നിറഞ്ഞിരിക്കുന്നതുപോലെ തോന്നുകയും ചെയ്യുന്നു. മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ഈ സ്ഥിതിയിൽ, നമ്മുടെ സമയത്തെ ഭരിച്ചുപോരുന്നത് മേഘമോ സൂര്യനോ എന്നു തീർച്ചയാക്കാൻ വിഷമം നേരിടുന്നതിൽ അത്ഭുതപ്പെടുവാനില്ല.

സമയത്തിന്റെ സ്ഥിതി ഇങ്ങിനെ ഇരിക്കുന്നു; ഇനി മനുഷ്യരെപ്പററി ആലോചിച്ചാലും, വലിയ വ്യത്യാസം കാണുകയില്ല. നമ്മുടെ കുട്ടിക്കാലത്തിൽ, നമുക്കു അത്യന്തം പരിചയമുള്ള സ്നേഹിതന്മാരല്ലാതെ മററാരും നമ്മുടെ സമീപം വന്നു, നമ്മെ അഭിവാദ്യം ചെയ്യുന്നില്ല. ഈ സ്നേഹിതന്മാർ നമ്മുടെ അച്ഛനമ്മമാരും സഹോദരസഹോദരിമാരും ആകുന്നു. ഈ ഉത്തമസ്നേഹിതന്മാരുടെ സമ്പക്സുഖം അനുഭവിപ്പാൻ കഴിയുന്നവർ നിശ്ചയമായും ഭാഗ്യവാന്മാർ തന്നെ! അനേകംപേർ തൊട്ടിലിൽനിന്നു താഴെ ഇറങ്ങിയ ഉടൻതന്നെ, തങ്ങളെ ആദരിച്ചു നടത്തിക്കൊണ്ടുപോവാൻ ആരുമില്ലാതെ, തനിയെ, ഈ യാത്ര തുടങ്ങുന്നു. എങ്കിലും, വേഗത്തിൽ പുതിയ മുഖങ്ങളെ കാണ്മാറാകുന്നു; സമീപസ്ഥന്മാർ വന്നു തുടങ്ങുന്നു; അവരുമായുള്ള പരിചയം വദ്ധിക്കുന്നു. നാം മുമ്പോട്ടു പോകുന്തോറും ലോകത്തിനു വിസ്താരം കൂടിക്കൂടി വരുന്നു. മാർഗ്ഗമദ്ധ്യേ അപരിചിതന്മാർ നമ്മുടെ കളി

ച്ചങ്ങാതിമാരായിത്തീരുന്നു. പരിചയമില്ലാത്ത കരങ്ങൾ നമ്മുടെ കരങ്ങളുമായി കോൎക്കപ്പെടുന്നു; പരിചയമില്ലാത്ത കണ്ണുകൾ നമ്മുടെ മുഖങ്ങളിൽ വ്യക്തമായി പതിയുന്നു; പരിചയമില്ലാത്ത സ്വരം നമ്മുടെ ചെവികളിൽ സ്വകാൎയ്യം പറയുന്നു; ചിലർ ആൎദ്രതയോടെ നമ്മുടെ മുഖത്തുനോക്കുന്നു; അവരുടെ ആത്മാവിന്റെ നിൎമ്മലതയെ, അവരുടെ സൌമ്യനേത്രങ്ങളിൽ നാം പ്രതിബിംബിച്ചുകാണുകയും, അവയെ വിശ്വസിക്കാമെന്നു നമുക്കു തോന്നുകയും ചെയ്യുന്നു. വളരെപ്പേർ അസംതൃപ്തന്മാരും കോപമുള്ളവരും ആയി കാണപ്പെടുന്നു; പാരുഷ്യമായ വാക്ക്, ഉജ്വലിതമായ കണ്ണ്, പരുപരുത്ത കൈയ്—ഇതെല്ലാം, അതിനിസ്സാരമായ ഒരു തെറ്റിന്, പകവീട്ടുവാൻവേണ്ടി തരംനോക്കുന്നു. എങ്കിലും, ചിലപ്പോൾ ഒരു പ്രവൃത്തികൊണ്ടോ, ഒരു വാക്കുകൊണ്ടോ, പക്ഷേ ഒരു വെറും നോട്ടംകൊണ്ടുതന്നെയോ, ഏറ്റവും ഭയങ്കരമായ കോപംകൂടിയും ശമിച്ചു എന്നുവരാം. ഏറ്റവും വിശിഷ്ടന്മാരായും, തീരെ ദുഷ്ടന്മാരായും ലോകത്തിൽ ആരുണ്ട്? ഈ മനുഷ്യരെ നാം വിധിക്കുന്നതെങ്ങിനെ? വഴിമദ്ധ്യേ നാം കണ്ടുമുട്ടുന്നവൎക്കു എന്തെങ്കിലും അല്പസ്വല്പമായ ഉപകാരം ചെയ്തുകൊണ്ട്, നമുക്കു യാതൊരു ആപത്തും കൂടാതെ, നമ്മുടെ ഈ യാത്രയെ തുടരുവാൻ കഴിയുമോ?

സ്നേഹിതാ, നാം എല്ലാവരും ഈ ജീവിതയാത്ര ചെയ്തുകൊണ്ടാണു വരുന്നത്. പൂൎണ്ണമായ ഒരുക്കത്തോടുകൂടി ഇതിലേയ്ക്കു മുതിരുന്നവർ നമ്മളിൽ ആരെല്ലാമുണ്ട്? വഴിയിൽ യാതൊരു അപകടവും നേരിടുകയില്ലെന്നു ഉറപ്പുതോന്നത്തക്കവിധം, മുങ്കൂട്ടി ഒന്നുംതന്നെ അറിയേണ്ടാത്തവർ ആരെങ്കിലുമുണ്ടോ? നമ്മോടുകൂടെ യാത്രചെയ്യുന്നവരിൽ അനേകംപേർ, തീൎച്ചയായും അപകടമുള്ളവരാണ്. നമ്മുടെ ഏറ്റവും വിലപിടിച്ച സമ്പാദ്യങ്ങളെ തട്ടിക്കൊണ്ടുപോവാൻ ഒരുങ്ങിക്കൊണ്ട്, വഴിനീളെ ഒളിച്ചും പതുങ്ങിയും കവൎച്ചക്കാർ സ്ഥിതിചെയ്യുന്നു. കള്ളന്മാരും കോന്തലമുറിയന്മാരും, സരസമായി നമ്മോടുകൂടെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ, നമ്മുടെ ആത്മാവുകൾക്കു സൎവ്വപ്രധാനമായ ആഭരണങ്ങളെ കട്ടുകൊണ്ടുപോവാൻ, തരംനോക്കുന്നു. നമ്മുടെ നല്ലപേരിനെ നശിപ്പിപ്പാൻവേണ്ടി എത്രയോ അസത്യവാദികൾ കാത്തുനില്ക്കുന്നു. "എല്ലാ വകുപ്പിലുമുള്ള കാറാക്കാരും, അവരവരുടെ പ്രത്യേക ദുഷ്ടതകളോടുകൂടെ," നമ്മെ കുഴിയിൽ അകപ്പെടുത്തുവാൻ തക്കംനോക്കുന്നു. നമ്മുടെ ശത്രുക്കളെ മുങ്കൂട്ടി കണ്ടറിഞ്ഞിരുന്നാൽ തന്നെയും, അവരിൽനിന്നു നേരിടാൻ ഇടയുള്ള ആപത്തുകളെ തടുത്തുനില്പാൻ പ്രയാസമായിരിക്കും; എന്നാൽ സത്തുക്കളിൽനിന്നു അസത്തുക്കളെയും, അസത്തുക്ക

ളിൽനിന്നു സത്തുക്കളെയും തിരിച്ചറിവാൻ കഴിയാതതപ്പോൾ, ശത്രുഭയംകൂടാതെ, നമ്മുടെ സഞ്ചാരഗതിയെ തുടരുവാൻ നമുക്കു സാധിക്കുന്നതെങ്ങിനെ?

രണ്ടേരണ്ടുപരിഹാരമാൎഗ്ഗങ്ങളെ നമുക്കു ഇതിലുള്ളു: ഒന്നു നമ്മെത്തന്നെ തട്ടുത്തുരക്ഷിക്കയും, രണ്ട് അസത്തുക്കൾക്കെതിരായി, സത്തുക്കളെ സഹായിക്കയുമാകുന്നു. ആദ്യമായി, നമ്മുടെ സ്വന്ത ആത്മാവും ശരീരവും നിൎമ്മലമായിരിപ്പാൻ നാം ശ്രദ്ധിക്കണം; നമ്മുടെ ചുറ്റുമുള്ള പാപം നമ്മെ സ്പർശിക്കാതെയും നാം പാപികളായിത്തീരാതെയും ഇരിപ്പാൻ നോക്കണം. ശത്രുവിനു പിടിച്ചുകയറാൻ കഴിയുന്ന യാതൊരു സ്ഥലവും നമ്മിൽ ഇല്ലാതിരിക്കത്തക്കവണ്ണം, ജ്ഞാനവും പുണ്യവുംകൊണ്ടു നമ്മെത്തന്നെ നാം മാറ്റേണ്ടതാകുന്നു. നമ്മുടെ സ്ഥിതി ഭദ്രമായി എന്നുകണ്ടാൽ പിന്നെ വേണ്ടത്, നമ്മുടെ കൂട്ടുകാരുടെ സഹായത്തിനായി തിരിയുകയാകുന്നു. വാസ്തവംപറഞ്ഞാൽ, നമ്മെ കാത്തുസൂക്ഷിപ്പാനുള്ള ഏററവും വിശിഷ്ടമായ മാൎഗ്ഗങ്ങളിൽ ഒന്നു, നമ്മുടെ അയല്ക്കാരനെ സഹായിക്കുകയാകുന്നു. പകരമായി അവൻ നമ്മെ സഹായിക്കും; ഇങ്ങിനെ ആപൽക്കാലത്ത് നാം ഇരട്ടി ശക്തിയുള്ളവരായിരിക്കും.

എന്നാൽ നാം എങ്ങിനെ ആരംഭിക്കും? ഒന്നാമതായി നാം സ്നേഹിതന്മാരെ സമ്പാദിക്കണം. ഒരു മനു

ഷ്യൻ, അവനു നിന്നെ വിശ്വസിപ്പാൻ കഴിഞ്ഞല്ലാതെ, അവൻെറ ഹൃദയം നിന്നെ തുറന്നു കാണിക്കയും, അവൻെറ മനോദുഃഖങ്ങളെ വെളിപ്പെടുത്തുകയും ചെയ്കയില്ല; നിൻെറ നേരെ സ്നേഹംതോന്നാതെ, നിന്നെ സഹായിപ്പാൻ അധികം ആളുകൾക്കു മനസ്സുതോന്നുകയില്ല. നീ ഉത്തമനും, മററുള്ളവൎക്കു നന്മചെയ്വാൻ ഒരു കരുളള്ളവനും ആയിരിക്ക. നിൻെറ സ്വന്ത ആദായങ്ങളെ വൎദ്ധിപ്പിപ്പാനോ, ശേഷംപേരുടെ അഭിലാഷങ്ങളെ സാധിച്ചുകൊടുപ്പാനോ, നിനക്കോ ഇതരന്മാൎക്കോ, ഇഹത്തിൽ, ഏതെങ്കിലും തരത്തിലുള്ള ഉപകാരം ചെയ്വാനോ—എന്തുകാൎയ്യം സാധിപ്പാനെങ്കിലും—നിനക്കു ചങ്ങാതിമാർ അത്യന്താപേക്ഷിതമാണ്. അതുകൊണ്ട് അവരെ സമ്പാദിക്കയും സൂക്ഷിക്കയും ചെയ്ക. പരസ്പരസഹായംകൂടാതെ കഴിഞ്ഞുകൂടുവാൻ നിവൃത്തിയില്ലാത്തവിധമാണ് ദൈവം നമ്മെ അന്യോന്യം ബന്ധിച്ചിരിക്കുന്നത്. എന്നാൽ നാം സ്നേഹിതന്മാരെ സമ്പാദിക്കുന്നത് എങ്ങിനെ? ബലത്താലല്ലെന്നു നിശ്ചയംതന്നെ; എന്തുകൊണ്ടെന്നാൽ അത് അസാദ്ധ്യമായിരിക്കും; ബലംകൊണ്ട് ഒരു അടിമയുടേയോ ഒരു പട്ടിയുടേയോ സ്നേഹം സമ്പാദിപ്പാൻ കഴികയില്ലെന്നിരിക്കെ, ഒരു സ്വതന്ത്രമനുഷ്യൻെറ പ്രീതിലഭിപ്പാൻ അതുമൂലം എങ്ങിനെ സാധിക്കും? മൈത്രിയെ പിടിച്ചുപറിക്കയോ

ല്ലാ, വശീകരിക്കയാണ് ചെയ്യേണ്ടത്. മറെറാരുവൻെറ സ്നേഹം സമ്പാദിപ്പാൻ, നിൻെറ ഏതെങ്കിലും സൽഗ്ഗുണങ്ങളാൽ അവനെ നീ സന്തോഷിപ്പിക്കണം. മനുഷ്യർ പ്രകൃത്യാ, തങ്ങളുടെ സമസൃഷ്ടികളിൽ കാണപ്പെടുന്ന ഉൽകൃഷ്ടമായ ഏതെങ്കിലും ഗുണങ്ങളെ ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യുന്നു. നിനക്കു സൌന്ദര്യമുണ്ടെങ്കിൽ, മനുഷ്യരുടെ സ്നേഹബഹുമാനങ്ങളെ അർഹിപ്പാൻ അത് നിന്നിലുള്ള ഒരു ഒന്നാന്തരം ലക്ഷണമാണ്. നീ ബുദ്ധിമാനാണെങ്കിൽ അത് നിൻെറ ഒരു പ്രത്യേക ലക്ഷണമാണ്; എന്തുകൊണ്ടെന്നാൽ, മനുഷ്യർ ശരീരസൌഷ്ഠവത്തേക്കാളധികം മനോവൈശിഷ്ട്യത്തെ ബഹുമാനിക്കുന്നു. എന്നാൽ ജ്ഞാനികളും ദേഹസൌന്ദര്യമുള്ളവരും സാധാരണമായി സ്നേഹിതന്മാരില്ലാത്തവരായി കാണപ്പെടുന്നുണ്ട്. നീ വളരെ അറിവും സൌന്ദര്യവും ഉള്ളവനോ, അതല്ലാ സാമാന്യ ബുദ്ധിയോടുകൂടിയ ഒരു വെറും "നാടനോ" ആയിരിക്കാം— നിൻെറ സ്നേഹിതന്മാർക്കുവേണ്ടി കാരുണ്യവും ഔദാര്യവുമുള്ള പ്രവൃത്തികൾ ചെയ്കയും, അവരെപ്പററി കാരുണ്യത്തോടും ഉദാരതയോടുംകൂടി സംസാരിക്കയും ചെയ്താൽ, നിനക്കു ഒട്ടേറ സ്നേഹിതന്മാരുണ്ടാകും. നിൻെറ വാക്കുകളും പ്രവൃത്തികളുംകൊണ്ട്, നീ അന്യന്മാരോടു സ്നേഹമുള്ളവനാണെന്നു കാണിക്കുന്നപക്ഷം, അവർ

നിന്നെയും സ്നേഹിക്കുമെന്നു നിനക്കു പൂർണ്ണമായി വിശ്വസിക്കാം. ലോകത്തിൽ, നീ നല്ലുന്നതു നിനക്കും നല്കപ്പെടും എന്നു നിനക്കു ക്രമേണ ബോദ്ധ്യമാകും. നന്മക്കുപകരം നന്മയും, തിന്മക്കുപകരം തിന്മയും, സ്നേഹത്തിനുപകരം സ്നേഹവും നീ പ്രതീക്ഷിക്കേണ്ടതും, നിനക്കു പ്രതീക്ഷിക്കാവുന്നതും ആണ്.

ആകയാൽ നമുക്കു ജീവിതത്തിൽ ഏതുവിധം ആഗ്രഹമുണ്ടായിരുന്നാലും— നമ്മുടെ സ്വന്തസ്ഥിതിയെ ഉയത്തേണമെന്നുള്ള ശ്രേഷ്ഠമായ ആഗ്രഹമോ, മററുള്ളവക്കുവേണ്ടി ജീവിക്കേണമെന്നുള്ള അതിലും ശ്രേഷ്ഠമായ ആഗ്രഹമോ, എന്തു ആഗ്രഹമായിരുന്നാലും കൊള്ളാം— ശരീരത്തിൻെറ എല്ലാ വൈശിഷ്ട്യങ്ങളേയും, മനസ്സിൻെറയും ഹൃദയത്തിൻെറയും സകലവിധമായ സൽഗ്ഗുണങ്ങളെയും പരിഷ്കരിച്ചു പോഷിപ്പിക്കേണ്ടതാകുന്നു. മനുഷ്യരെ വശീകരിപ്പാനുള്ള മാർഗ്ഗങ്ങൾ ഇവയാണ്. അവർ നിന്നിൽ ഒരു പരമാത്ഥമുള്ള ഹൃദയവും, മര്യാദയുള്ള സ്വഭാവവും, മനോജ്ഞമായ നടപടിയും കാണുമ്പോൾ നിന്നോടു അറിയാതെതന്നെ അടുക്കുകയും, നിനക്കുവേണ്ടി എന്തും ചെയ്യാമെന്നു അവക്കു തോന്നുകയും ചെയ്യുന്നു. വേണ്ടിവന്നാൽ ഭൂമിയുടെ അററംവരെ അവർ നിന്നെ അനുഗമിപ്പാൻ ഒരുക്കമുള്ളവരായിരിക്കും. മേൽപ്പറഞ്ഞ ഗുണങ്ങളോടൊരു

മിച്ച്, അല്പമായ ആലോചനാബുദ്ധികൂടെ നിനക്കുണ്ടാ യിരുന്നാൽ നീ അനുഗൃഹീതനായി. മഹാബുദ്ധിമാനാ യ ഒരുവൻ, തന്നെ അനുഗമിപ്പാൻ ജനക്കൂട്ടത്തോടു വൃ ഥാ അപേക്ഷിക്കുന്നതും, അയാളുടെ പകുതി തലച്ചോ റില്ലാത്ത ചില സൌമ്യശീലന്മാരുടെ ചവിട്ടടിയിൽ പ തിനായിരം പേർ ചാടി വീഴുന്നതും നാം സാധാരണ ക ണ്ടുവരുന്ന ഒരു കാഴ്ചയാണല്ലോ! യഥാൎത്ഥത്തിൽ, ജീവി തവ്യവസായത്തിൽ വിജയം പ്രാപിച്ചിട്ടുള്ള ഭൂരിപക്ഷം ജനങ്ങളുടേയും "വ്യാപാരച്ചരക്കു" ഈ സ്വഭാവഗുണ ങ്ങൾ—മൎയ്യാദയുള്ള വാക്കും നടപടിയും— ആയിരുന്നു. അല്പമായ തലച്ചോറോടുകൂടെ, ആവശ്യമായ ആത്മാഭി മാനവും, തികവായ മൎയ്യാദയും ഉള്ള ഒരുവൻ, അനേകം പേർ കൂടിയിരുന്നു വിവിധവിഷയങ്ങളെപ്പററി സംസാ രിക്കുന്ന ഒരു സംഭാഷണമുറിയിൽവെച്ച്, എല്ലാവരു ടേയും അഭിനന്ദനത്തെ അൎഹിച്ചുകൊണ്ടു മടങ്ങിപ്പോരു മ്പോൾ, "തലച്ചോറുകാരൻ" കുറഞ്ഞ ഒരു ആലോച നക്കുറവും വിവേകശൂന്യതയും മൂലം,കാലിടറി വീഴുകയും തന്നെത്തന്നെ മററുള്ളവരുടെ പരിഹാസപാത്രമാക്കി ത്തീൎക്കുകയും ചെയ്യുന്നു. ഒരു പണക്കാരൻ സത്യവും മ ൎയ്യാദയും ഉള്ള ദരിദ്രനായ ഒരു ചെറുപ്പക്കാരനെ ത ന്റെ കച്ചവടത്തിൽ പങ്കുകാരനായി എടുക്കുകയും,രണ്ടു പേരും സമ്പന്നന്മാരായിത്തീരുകയും ചെയ്യുന്നു. രണ്ടു

വക്കീലന്മാർ ഒരു കോടതിയിൽ ഒരു കേസു നടത്തുന്നു; ഒരാൾ വ്യവഹാരശാസ്ത്രത്തിൽ വളരെ പണ്ഡിതനാണു്. മററയാൾക്കു അത്രതന്നെ പാണ്ഡിത്യമില്ലെങ്കിലും, അയാൾ എല്ലാവരോടും നല്ല വാക്കു പറയുന്നു; ആലോചനയോടുകൂടി പ്രസംഗിക്കുന്നു; ഒടുവിൽ അയാൾ കേസു നേടുകയും ചെയ്യുന്നു. ഇങ്ങിനെ തന്നെയാണു് എല്ലാ ഉദ്യമങ്ങളിലും;മററുള്ളവരെ സന്തോഷിപ്പിപ്പാനുള്ള ആഗ്രഹവും തദനുസരണമായ ശ്രമവും കൊണ്ടു,നാം അവരുടെ പ്രീതി നേടുകയും,നമ്മുടെ ദിവസകൃത്യങ്ങൾ വിജയസമ്പൂർണ്ണമായിത്തീരുകയും ചെയ്യുന്നു. ആകയാൽ ബുദ്ധിസാമർത്ഥ്യത്തോടൊപ്പം,ഈ അനുഗുണമായ മര്യാദയും കൂടിയുള്ള ഒരു മനുഷ്യൻ എത്ര ശക്തനായിരിക്കും! അവൻ വിജയിയായിത്തീരുമെന്നുള്ളതു് നിസ്സന്ദേഹമത്രെ. ഒരുവിധം ബുദ്ധിശക്തിയോടുകൂടിയ ഒരു ചെറുപ്പക്കാരൻ തന്നെയും,അവന്റെ നിർമ്മലമായ മര്യാദയും സൌശീല്യവും കൊണ്ടു്, ജീവിതത്തിൽ എത്രയും ഉന്നതമായ ഒരു പദവിക്കു, ക്രമേണ, യോഗ്യനായി ഭവിക്കാതിരിക്കയില്ല.

സന്മര്യാദയെ അഭ്യാസംകൊണ്ടു്, അപൂർവ്വം ചിലർക്കൊഴികെ,എല്ലാവർക്കും സമ്പാദിക്കാമെന്നുള്ള വിചാരം ആശാപ്രദംതന്നെ. പ്രത്യേക മനോഗതികളോടും ശരീരപ്രകൃതിയോടുംകൂടിയ ചില മനുഷ്യരെ സംബന്ധിച്ചേടത്തോളം, അഭ്യാസത്തിന്റെ ഫലം എങ്ങിനെയാ

യിത്തീരുമെന്നു തീച്ചയാക്കിക്കൂടാ; എങ്കിലും അഭ്യാസം മൂലം അവക്കും കുറെയെല്ലാം നന്നായിത്തീരാൻ കഴിയുമെന്നാണ് അനുഭവത്തിൽനിന്നു മനസ്സിലാക്കേണ്ടത്. നാം എല്ലാവരും ശരീരത്തിനും മനസ്സിനും ഏതെങ്കിലും ശക്തിയോടുകൂടിയാണ് ജനിച്ചിരിക്കുന്നത്. ആ ശക്തിക്കപ്പുറം അവയെ— ശരീരത്തെയും മനസ്സിനെയും— കൊണ്ടുപോയ്ക്കൂടാ. എന്നാൽ നമ്മുടെ വാസന, ശീലം, സാധാരണ നടവടി—ഇതെല്ലാം, ഒരു അതൃത്തി കല്പിപ്പാൻ പാടില്ലാത്തവണ്ണം, എത്ര വേണമെങ്കിലും അഭിവൃദ്ധി പ്രാപിക്കുന്നതാണ്. മനസ്സിൻെറയൊ ശരീരത്തിൻെറയോ ബലഹീനതയെ ഗണ്യമാക്കാതെതന്നെ മനുഷ്യക്കു ഉയരാമെന്നുള്ളത്, സവ്വശക്തനായ ദൈവത്തിൻെറ ദയാപൂവ്വകമായ ഒരു നിശ്ചയമാകുന്നു. ഇങ്ങിനെ, മനുഷ്യർ ഓരോരുത്തരും അന്യോന്യം സമന്മാരായിത്തീരുന്നു; കാരണം അവർ മനുഷ്യരാണെന്നുള്ളതുതന്നെ. എല്ലാവരുടെയും ആത്മാവുകൾ ഒരുപ്പോലെയാകുന്നു; അത്യന്തം നികൃഷ്ടനായ ഒരു മനുഷ്യൻെറ പൌരുഷത്തെ, അതി ബുദ്ധിശാലിയായ ഒരാൾക്കുപോലും, ബഹുമാനിക്കാതെ ഗത്യന്തരമില്ല.

യുവാക്കന്മാരെ, നിങ്ങളുടെ ആത്മാവുകളുടെ വാസമന്ദിരങ്ങളെ ഭംഗിയും യോജ്യതയും ഉള്ളതാക്കിത്തീപ്പാനുള്ള ആനന്ദകരമായ ജോലി ഇതാ നിങ്ങളുടെ മു

മ്പിലിരിക്കുന്നു. തങ്ങളുടെ കന്നുകാലികളെ പാൎപ്പിക്കയും, കൊല്ലന്തോറമുള്ള വിളവുകളെ ഇട്ടു സൂക്ഷിക്കയും ചെയ്യുന്ന കളപ്പുരകളെ കൃഷിക്കാർ മോടിപിടിപ്പിക്കുന്നു; എല്ലാവരും തങ്ങൾ വസിക്കുന്ന വീടുകളെയും, പ്രധാനമായ സഭകൾ കൂടുന്ന പൊതുജനശാലകളെയും, വിശിഷ്യ, ദൈവവും തന്റെ ഭക്തന്മാരും സന്നിഹിതരാകുന്ന വിശുദ്ധദേവാലയങ്ങളെയും കമനീയമായി അലങ്കരിക്കുന്നു. നമ്മുടെ ആത്മാവുകൾ സ്വൎഗ്ഗത്തിലെ ആത്മാക്കൾ (Spirits) ആകുന്നു; നമുക്കു അവയുടെ ശാരീരികവാസസ്ഥലങ്ങളെ കഴിയുന്നത്ര ഭംഗിയുള്ളവയാക്കിത്തീക്കാം; നാം ഇപ്രകാരം ചെയ്താൽ, നാം നമ്മുടെ ജീവിതയാത്രയെ അവസാനിപ്പിച്ച്, പുണ്യാത്മാക്കളുടെ വേഷം അവലംബിക്കുമ്പോൾ, നിത്യതയുടെ അവസാനമില്ലാത്ത യാത്രയിൽ, നമ്മുടെ കൂട്ടുകാരായിരിക്കേണ്ടവരായ സ്വൎഗ്ഗീയദൂതന്മാരുടെ മാഹാത്മ്യത്തെ മിക്കവാറും നാം പ്രാപിച്ചു കഴിഞ്ഞിരിക്കുന്നതായി, നമുക്കു ചാരിതാൎത്ഥ്യപ്പെടാൻ ഇടവരും. പ്രസിദ്ധ കവിവൎയ്യനായ ലോങ്ഫെല്ലോന്റെ (Longfellow) ‘ ജീവിതസങ്കീൎത്തന” ത്തെ താഴെ ചേൎത്തുകൊണ്ട് ഈ അദ്ധ്യായം ഞാൻ അവസാനിപ്പിക്കാം. എല്ലാ യുവാക്കന്മാരും ഈ ഖണ്ഡകാവ്യത്തിന്റെ സാരത്തെ മനസ്സിലാക്കി, അതനുസരിച്ചു ജീവിച്ചുകണ്ടാൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു.

* ജീവിതഗീത.

"ഉയിർവാസുവ,മെത്രനിമ്മലന്താ-
നുയിർകൊണ്ടുള്ളഫലംശ്മശാനമല്ല;
"പൊടിമണ്ണിതുമണ്ണിലെത്തു"മെന്നി-
പ്പടിചൊല്ലുന്നതുദേഹിയേയുമല്ല.

വിധികല്പിതമായിടുന്നമാർഗ്ഗം
സുഖവുംദുഃഖവുമല്ലതല്ലകാര്യം
തൊഴിലാണ,തുനാളിൽനാളിൽനാംമേൽ
വഴിയിൽചെൽവൊരുമട്ടിലുള്ളതത്രെ.

കലകൾക്കതിരില്ല,കാലമത്യൽ-
പ്ലലമോടുന്നു,കനത്തുറച്ചുഹൃത്തും;
ചുടലപ്പടഹപ്പടിക്കു,താള-
ത്തൊടുതാൻനീളെയടിച്ചുകൊണ്ടിരിപ്പൂ.

ഉലകാംനെടുപോർക്കളത്തിലൊക്കെ-
നിലയാംജീവിതകാലമായതിങ്കൽ;
അടയുംജഡഗോക്കളാകൊലാ,വൻ-
പടയാളിപ്പടിപോരടിച്ചുനില്ക്ക.

* "രസികരഞ്ജിനി".

കൊതിയാകിലുമാകഭാവികാക്കാൻ
ചിതകൂട്ടട്ടെകഴിഞ്ഞവക്കഭൃതം;
അകമേകരൾമേലെദൈവമെന്നോ-
ത്തിഹയത്നിച്ചിടുകിപ്പൊഴുള്ളകാലം.

വലിയോർചരിതം,സ്വജീവകാലം
വലുതാക്കാമിതി,നമ്മൊടോതിടുന്നു;
പരയാത്രയിലങ്ങുകാലമാംമൺ-
നിരയിൽകാലുപതിച്ചുകൊണ്ടുപോക.

അധികോൽക്കടജീവകാലപാഥോ-
നിധിയിൽകപ്പൽപൊളിഞ്ഞടിഞ്ഞമർത്ത്യൻ
കെതികെട്ടുഴലുമ്പോഴീപ്പദത്തിൻ-
ഗതികണ്ടിട്ടുരുധൈര്യമാന്നിടട്ടെ.

അതിനാലുടനേററ,ദൈവയോഗ-
സ്ഥിതിയിൽക്കുസൽവെടിഞ്ഞിനിശ്രമിക്ക;
പതിവാംപടിതേടി,നേടിയത്തി-
പ്പുതിനും നമ്മൾപഠിക്ക,കാക്കവാനം."



# ഉൽകൃഷ്ടജീവിതം.

## അദ്ധ്യായം—2.

### ഭവനം.

[ഭവനം—മൎയ്യാദ—യഥാൎത്ഥമല്ലാത്ത മൎയ്യാദ—ഒരു നല്ല സഹോദരൻ—ക്രിസ്തീയകുടുംബം—നിന്റെ അപ്പനമ്മമാരെ ബഹുമാനിക്ക.]



സമുദായം, രാജ്യം, സംഘം ആദിയായ സകലത്തിന്റേയും ആരംഭരംഗം കുടുംബമാകകൊണ്ട്, അതിനെക്കുറിച്ചുതന്നെ ഒന്നാമതായി നമുക്ക് ആലോചിക്കാം. ജീവിതത്തിൽ നമുക്ക് ഉണ്ടായിട്ടുള്ള നല്ലതോ ചീത്തയോ ആയ സകല കാൎയ്യങ്ങളുടെയും മൂലഹേതു, ദൃഷ്ടിയിൽനിന്നു മറഞ്ഞ്, അതി വിദൂരമായി കിടക്കുന്ന ശൈശവദശയിലെ സ്മരണകളിൽ നാം അന്വേഷിച്ചാൽ നിശ്ചയമായും കണ്ടുകിട്ടുന്നതാണ്; അന്നത്തെ പ്രേരണാശക്തിയുടെ ഗുണദോഷത്തെ ആശ്രയിച്ചായിരുന്നു, നമ്മുടെ പിന്നീടുള്ള ജയാപജയങ്ങളെന്നു നമുക്കു ബോദ്ധ്യംവരാതെ നിവൃത്തിയില്ല. ശൈശവം, ബാല്യം, യൌവ്വനം എന്നീ മൂന്നുകാലങ്ങളിലായി, നമ്മുടെ മനസ്സിൽ പതിഞ്ഞിട്ടുള്ള സംഗതികളെ, കാലത്തിനു മാററാനോ മാച്ചുകളവാനോ സാധിക്കയില്ലെന്നുള്ളത് അവിതൎക്കിതമായ ഒരു വാസ്തവമാകുന്നു.

ഒരു മദ്ധ്യസ്ഥലം എന്നപോലെ, കുടുംബത്തിൽ നിന്നു,നാനാമാൎഗ്ഗങ്ങളിലായി, നാം ലോകത്തിലേക്കു കടക്കുന്നു; വീട്ടിൽവെച്ചു് അഭ്യസിച്ചിരിക്കുന്നതുപോലെ സമുദായമദ്ധ്യത്തിലും നാം കാണപ്പെടും. ഗൃഹത്തിൽ മൎയ്യാദരഹിതനായും നിൎദ്ദയനായും വൎത്തിച്ചുകൊണ്ടു്, പുറമെ അപ്രകാരം കാണിക്കാതെ കഴിക്കാം എന്നു വിചാരിക്കുന്നതു് വെറുതെയാകുന്നു. അമ്മ അയൽവീട്ടിലുള്ളവരെ സന്ദൎശിക്കാനോ അങ്ങാടിയിൽനിന്നു ഗൃഹസാമാനം വാങ്ങുവാനോ പോകുന്നു; അച്ഛൻ തന്റെ ദൈനംദിനജോലിക്കു, മൂത്തപുത്രന്മാർ കോളെജിലേക്കും, (അഥവാ വേറെ വല്ല ജോലിക്കും) പുത്രിമാർ കന്യകാമഠത്തിലേക്കും, ചെറുകുഞ്ഞുങ്ങൾ പാഠശാലക്കും, സ്നേഹിതന്മാരോടുകൂടെ ഒരു ഒഴിവുദിവസം ചെലവഴിക്കാനോ പോകുന്നു. സ്വഗൃഹത്തിലെ പരിശീലനഫലത്തെ കാണിക്കാതെ ഇവരിൽ ആരുംതന്നെ തങ്ങൾ സംബന്ധിച്ചിരുന്ന സ്ഥലങ്ങളിൽനിന്നു മടങ്ങിപ്പോരുന്നില്ല. ഒരാൾക്കു ഒരുദിവസത്തേക്കു ഒരു മാതിരി ഉടുപ്പും, മറെറാരു ദിവസത്തേക്കു വേറൊരുതരം ഉടുപ്പും ഉണ്ടായേക്കാം; ഇവയിൽ ഒരു ഉടുപ്പു മോശവും മറേറ ഉടുപ്പു വിശേഷവും ആയിരിക്കാം; എന്നാൽ അയാൾക്കു വീട്ടിൽവെച്ചു, ദിവസേനയുള്ള ഉപയോഗത്തിനു മോശമായ മൎയ്യാദകളും, പുറത്തുപോയി സാമൂഹ്യസമ്മേളന

ങ്ങളിൽ ഉൾപ്പെട്ടമ്പോൾ പരിഷ്ക്കാരരീതിയിലുള്ള ആചാരമൎയ്യാദകളും ഉണ്ടായിരിപ്പാൻ സാധിക്കയില്ലതന്നെ. അയാൾ തന്റെ സഹോദരസഹോദരിമാരോടു സൌമ്യതയില്ലാതെ പെരുമാറുന്നുവെങ്കിൽ, പുറമേയുള്ളവരുടെ മദ്ധ്യത്തിൽ മൎയ്യാദക്കാരനാണെന്ന കാണിപ്പാൻ ശ്രമിക്കുമ്പോൾ, അയാളുടെ സ്വതസ്സിദ്ധമായ ക്രൂരപ്രകൃതി അയാളെ അതിൽനിന്ന നിരോധിക്കും. അയാൾ തന്റെ സ്വന്ത മാതാപിതാക്കന്മാരെ ബഹുമാനിക്കുന്നില്ലെങ്കിൽ, പ്രായാധിക്യമുള്ളവരുടെ മുമ്പിൽവെച്ച് എന്താണ് ചെയ്യേണ്ടതെന്നറിയാതെ വലിയ അമ്പരപ്പിലാകും. എന്നാൽ അയാൾ സ്വന്തഭവനത്തിൽ വെച്ച തന്റെ ഏറ്റവും അടുത്ത സ്നേഹിതന്മാരോടു സൌമ്യശീലനും, അവരെ ആദരിക്കുന്നതിൽ സന്തോഷമുള്ളവനും, സ്വാൎത്ഥലേശംകൂടാതെയും, അവരുടെ സ്നേഹവും സ്വധൎമ്മാനുഷ്ഠാനത്തിലുള്ള ആനന്ദവുമല്ലാതെ മററു യാതൊരു വക പ്രതിഫലേച്ഛയില്ലാതയും, കഴിഞ്ഞുകൂടുന്നവനും ആയിരുന്നാൽ, അയാൾ എവിടെപ്പോയാലും, ഏതു സംഘത്തിൽ ഉൾപ്പെട്ടാലും, ആരോടെല്ലാം പെരുമാറിയാലും, എന്തുതന്നെ ചെയ്താലും, അയാളുടെ സൽസ്വഭാവവും മൎയ്യാദയും തനിയെ പുറത്തുവരികയും, അയാളുടെ സാന്നിദ്ധ്യത്തെ സസ്വാഗതം, എല്ലാവരും, എല്ലാനേരത്തും കൈക്കൊള്ളുകയും ചെയ്യും.

നമ്മുടെ വീട്ടിലെ നടത്തയെപ്പററി ലോകം എത്ര വേഗത്തിൽ വിധിപ്രസ്താവം ചെയ്യുന്നു!

ഒരു സ്ത്രീ പറയുന്നു—"ഹാ, മിസിസ്സ് വിൽസൺ എത്ര മനോരഞ്ജനയുള്ള ഒരാൾ!"

അവളുടെ കൂടെയുള്ള സ്ത്രീ അതിനു മറുപടി പറയുന്നു—"വാസ്തവംതന്നെ. സദാ പുഞ്ചിരിതൂകിക്കൊണ്ടിരിക്കുന്ന മുഖത്തോടുകൂടി അവർ ഞങ്ങളുടെ പടിക്കൽ വരുന്നതു കാണുന്നതുതന്നെ, എനിക്കു വലിയ ഒരു അനുഗ്രഹമാണ്. അവർ എവിടെപ്പോയാലും, എവിടെ ഇരുന്നാലും, ആനന്ദം അവരെ ചുററിയിരിക്കുന്നതുപോലെ തോന്നും. മേമാസത്തിലെ ഉഷസ്സ് എല്ലായ്പോഴും അവരെ വിട്ടുപിരിയാതിരിക്കുന്നു എന്നു എനിക്കു ചിലപ്പോൾ തോന്നാറുണ്ട്."

ആദ്യത്തെ സ്ത്രീ വീണ്ടും പറയുന്നു—"തോന്നാനൊന്നുമില്ല. ഒരുവിധം നോക്കിയാൽ ഇതു വാസ്തവമാണ്. നാം പലപ്പോഴും ആത്മാവിൻെറ പുഷ്പങ്ങളെക്കുറിച്ചും, ജീവിതപ്രഭാതത്തെപ്പററിയും, യൌവനകുസുമത്തെക്കുറിച്ചും മററും പറയാറില്ലേ? സൌശീല്യം, സൌന്ദര്യം, പ്രത്യാശ, സൌമ്യത മുതലായവയെപ്പററി നമുക്കുള്ള അതിമഹത്തായ അഭിപ്രായങ്ങളെ പലവിധത്തിൽ പ്രസ്താവിക്കയെല്ലാതെ ഇത് മറെറാന്നുമല്ല. മിസിസ്സ് വില്യംസിൻേറതുപോലെയുള്ള ഒരു യഥാർത്ഥക്രി

സ്വീയകുടുംബമദ്ധ്യേയല്ലാതെ, ഇത്ര ഭംഗിയായി, ഇവ യെ വേറെ എവിടെ കാണ്ടെത്തുവാൻ നമുക്ക കഴിയും? അവരെ എല്ലായ്പ്പോഴും മേമാസത്തിലെ പ്രഭാതംപോ ലെ, ആനന്ദവതിയായി കാണുന്നത് അത്ഭുതമല്ല; അ വരുടെ കുട്ടികൾ എന്റെ പരിചയക്കാരിൽവെച്ച് ഏ റാവും ബുദ്ധിഗുണവും മര്യാദയും ഉള്ളവരാണ്. അവ രുടെ കുടുംബത്തെ യഥാത്ഥമര്യാദയുള്ള ഒരു കുടുംബമെ ന്നു ഞാൻ വിളിക്കുന്നു; അവരുടെ പുത്രന്മാരും പുത്രി മാരും ഉൽകൃഷ്ടപുരുഷന്മാരും സ്ത്രീകളുമായി വളന്നുവ രുമെന്നുള്ളതിന് എനിക്കു യാതൊരു സംശയവുമില്ല.''

ഒരു ഉത്തമ കുടുംബത്തെപ്പറ്റി അയൽക്കാരുടെ ഇടയിലുണ്ടാകുന്ന സംഭാഷണങ്ങൾ ഈ തരമാണ്. എ ന്നാൽ വേറെചില പരിചയക്കാർ കടന്നുപോകുമ്പോളു ണ്ടാകുന്ന സംഭാഷണം ഈ മാതിരി ആയിരിക്കയില്ല; എന്തുകൊണ്ടെന്നാൽ, തങ്ങളുടെ അയൽക്കാരുടെ കു റവുകളെപ്പറ്റി നിമ്മര്യാദയായും, ക്രിസ്ത്യാനികൾക്കു യോജിക്കാത്ത വിധത്തിലും സംസാരിക്ക പതിവുള്ള അ നേകം പേരുണ്ട്.

നമ്മുടെ മേല്പറഞ്ഞ സ്ത്രീകളിൽ ഒരാൾ പറയാനു തുടങ്ങുന്നു—''അതാപോകുന്നു പാവപ്പെട്ട മിസ്സ് കമ്മാ ണ്ട്സ്, അവളുടെ ജീവിതം മഹാ പ്രയാസമുള്ള ഒന്നു തന്നെ, സംശയമില്ല''.

അതിന്ന മറുപടിയായി ചങ്ങാതി പറയുന്നു—'ആ മനുഷ്യനെപ്പോലെ, ഇത്രനല്ല ഒരു പെൺകുട്ടിയോടു ഇപ്രകാരം പ്രവൎത്തിക്കുന്നത് ഒരു ഉടപ്പിറന്നവന് എത്ര വലിയ ഒരു കുറവാണ്! അവളുടെ അമ്മ എന്തുകൊണ്ട് ഇതു സമ്മതിക്കുന്നു? അവരു എന്തെങ്കിലും ഒന്നു ചെയ്യേണ്ടതാണെന്നു ഞാൻ വിചാരിക്കാതില്ല."

ആദ്യത്തെ സ്ത്രീ തുടൎന്നുപറയുന്നു—"നിങ്ങൾ വാസ്തവം മുഴുവനും അറികയില്ല. അവനു പെങ്ങളുടെ നേരെ പുറത്തുവെളിച്ചെങ്കിലും കുറെ ആദരവുണ്ട്; എന്നാൽ അമ്മയോടു അവനു ലവലേശം സ്നേഹമില്ല. അവരെ കിഴവി എന്നു വിളിക്കയും, ഒരു വേലക്കാരത്തിയെപ്പോലെ കരുതുകയും ചെയ്യുന്നത് യോഗ്യതയാണെന്നായിരിക്കാം അവന്റെ ഭാവം. ഇത്ര നന്ദിഹീനമായി സ്വന്തമാതാവിനോടു പ്രവൎത്തിപ്പാൻ ഒരു മകന്റെ മനസ്സു അനുവദിക്കുന്നത് എങ്ങിനെയെന്നു എനിക്കു മനസ്സിലാകുന്നില്ല. ആഭിജാത്യവും സന്മൎയ്യാദയും ഉള്ള ഒരാൾക്കു അത്യന്തം യോജിക്കാത്ത ഒരു മാതാവുണ്ടായി എന്നിരിക്കട്ടെ; അയാൾ ഒരിക്കലും അവളെ തന്റെ അമ്മയെന്നു കരുതി, അവളോടു പെരുമാറാൻ മറന്നുപോകയില്ല; നിസ്സഹായമായ ശൈശവത്തിൽ ചുമന്നുകൊണ്ടു നടന്നു, പരിചരിച്ചു വളൎത്തിയ അവൾക്കു ന്യായമായി കിട്ടേണ്ട ബഹുമാനവും ആദരവും അയാൾ ഒരിക്ക

ലും അവൾക്ക നല്ലാതിരിക്കയില്ല. ക്രിസ്ത്യത്വം ലേശമില്ലാത്ത ലോകം അയാളെ അപഹസിക്കയും, അയാളുടെ ജീവിതത്തെ അശേഷം നശിപ്പിക്കക്കൂടിയും ചെയ്യുമെന്നിരുന്നാലും, അയാൾ തന്റെ മുറയെ ധൈര്യത്തോടും ഔൽകൃഷ്ട്യത്തോടും കൂടെ ചെയ്യും; ഇപ്രകാരം സ്വകൃത്യത്തെ നിർവ്വഹിക്കുമ്പോൾ, അയാളുടെ ആത്മാവു, പൌരുഷമാകുന്ന തുലാസ്സിൽ (തുക്കയന്ത്രത്തിൽ) അഭിമാനപൂർവ്വം ഉയൎന്നുനില്ക്കുകയും ചെയ്യും. ഇവിടെയാകട്ടെ, ഏതൊരു ചെറുപ്പക്കാരനും അവളെപ്പററി അഭിമാനിക്കാവുന്നവിധം അത്ര ഗുണപൌഷ്കല്യത്തോടുകൂടിയ ഒരു സഹോദരിയും, സൌശീല്യാദിസാരസൽഗുണങ്ങളുടെ വിളനിലമായ ഒരു ഉത്തമജനനിയുമാണുള്ളത്; ഇവരെയാണ് സ്നേഹത്തിന്റെ ഒരു തരിപോലുമില്ലാതെ അവൻ പരിചരിക്കുന്നത്. കഷ്ടമെന്നല്ലാതെ മററന്തു പറയട്ടെ".

രണ്ടാമത്തെ സ്ത്രീ മറുപടിപറയുന്നു—"എങ്കിലും അപരിചിതന്മാരുടെ വീടുകളിൽവെച്ച് എന്തൊരു ഭാവമാണ് അവനുള്ളത്! എന്തൊരു കാടൻമര്യാദ! പക്ഷേ ഇത് സന്മൎയ്യാദയുടെ പരമകാഷ്ഠയാണെന്ന് അവൻ വിചാരിക്കുന്നതായി എനിക്ക തോന്നിപ്പോകുന്നു"

ആദ്യത്തെ സ്ത്രീ വീണ്ടും പറയുന്നു—"അതാണ് ഞാൻ ഇതുവരെ കണ്ടിട്ടില്ലാത്തത്. വീട്ടിൽ ദുൎമ്മൎയ്യാദ

യേയും പുറമെ യഥാൎത്ഥ മൎയ്യാദയേയും, എത്രനാൾ ഒരാൾക്ക പാലിച്ചുകൊണ്ടുപോവാൻ കഴിയുമെന്നു നമുക്ക അനുമിക്കാം. ഈ കാപട്യത്തെ നിലനിൎത്തിക്കൊണ്ടു പോവാൻ ശ്രമിക്കുന്നവരും, ഇതരന്മാർ അത് സന്മൎയ്യാദയായി എണ്ണിപ്പോകുമെന്നു ഊഹിക്കുന്നവരും അപൂൎവ്വമല്ല; എങ്കിലും അവരുടെ വിചാരം തീരെ അബദ്ധമാണ്. അവരുടെ സ്വാഭാവിക ''മുരടത്വം'' ഓരോപ്രവൃത്തിയിലും വാക്കിലും തന്നത്താൻ കാണിക്കാതിരിക്കയില്ല. നല്ലവണ്ണം വളൎന്നിട്ടുള്ള ഒരാൾക്ക, വൈകുന്നേരത്തെക്കുമാത്രം ധരിക്കപ്പെട്ട ഒരു പുതിയകുപ്പായം പോലെ, തല്ക്കാല ആവശ്യത്തിനു വേണ്ടിമാത്രം പ്രദൎശിപ്പിക്കപ്പെടുന്ന ''നാട്യമൎയ്യാദ''യെ കണ്ടുപിടിപ്പാൻ ഒരു പ്രയാസവുമില്ല;എന്തുകൊണ്ടെന്നാൽ,കുപ്പായം പോലെതന്നെ, മൎയ്യാദയേയും, പാകത്തിനു പററുവാൻ, കുറെനാൾ ഉപയോഗിച്ചു ശീലിക്കേണ്ടതാകുന്നു. ഈ മനുഷ്യർ തങ്ങളുടെ സന്മൎയ്യാദയുടെ അഭാവത്തെ ഒളിപ്പാൻ ശ്രമിക്കുന്നതും പുള്ളിപ്പുലി അതിന്റെ ദേഹത്തിലെ വെളുത്ത പുള്ളികളെ മറപ്പാൻ അദ്ധ്വാനിക്കുന്നതും ഒരുപോലെയാകുന്നു''.

എത്രയുവാക്കന്മാർ ഇങ്ങിനെ വഞ്ചിക്കപ്പെട്ടുപോകുന്നു! അവർ എല്ലാവരുടേയും ബഹുമാനത്തെ ദിവസംതോറും അൎഹിച്ചുവരുന്നു എന്നു ഊഹിക്കുമ്പോൾ, അ

വരുടെ പരിചയക്കാരിൽ എത്രപേർ അവരെ മേൽപ്രകാരം വിധിക്കുന്നു!! യുവാക്കന്മാരേ, നിങ്ങളുടെ ഭവനത്തിലെ നടപടി തിരെ ഗോപ്യമാണെന്നു ഊഹിക്കരുതേ; നിങ്ങളുടെ സൽസ്വഭാവത്തിൽനിന്നു ഉളവാകുന്ന സൌഖ്യത്തെ അനുഭവിക്കുന്നവർ നിങ്ങളെ പ്രശംസിക്കുകയാ, നിങ്ങളുടെ ക്രൌര്യത്താൽ നേരിടുന്ന മഹാപീഡകളെ സഹിക്കുന്ന നിങ്ങളുടെ സഹോദരസഹോദരിമാർ നിങ്ങളെ ദൂഷിക്കയോ ചെയ്കയില്ലെന്നിരുന്നാലും, നിങ്ങൾ തന്നെ നിങ്ങളെപ്പററി പ്രഖ്യാപനം ചെയ്യാതിരിക്കയില്ല. നിങ്ങളുടെ നയനങ്ങൾ, നിങ്ങളുടെ മുഖം, നിങ്ങളുടെ നടപ്പ്, നിങ്ങളുടെ സംസാരം— നിങ്ങൾ ചെയ്യുന്നതോ പറയുന്നതോ എല്ലാം— നിങ്ങളുടെ രഹസ്യം വെളിപ്പെടുത്താതിരിക്കയില്ല. നിൻെറ ദയാഹീനതയെ വീട്ടിലുള്ളവർ സാരമാക്കിയില്ലെങ്കിൽതന്നെയും, ലോകത്തിൽ നിനക്കു അത്യന്തം പ്രിയപ്പെട്ടവർ നിൻെറ സാന്നിദ്ധ്യത്താൽ ദുഃഖിതരായിത്തീരുന്നു എന്നുള്ള വിചാരം നിനക്കു എങ്ങിനെ മനസ്സമാധാനം നല്കും? നിൻെറ പേരുപറയുമ്പോൾ നിൻെറ അച്ഛൻ അദ്ദേഹത്തിൻെറ മാനനീയമായ തല താഴ്ത്തുന്നു; നിൻെറ മാതാവിൻെറ കണ്ണുനീരുകൾ ധാരധാരയായി ഒഴുകുകയും, അവരുടെ വിളറിയ കപോലം ചുളിച്ചുളുങ്ങുകയും ചെയ്യുന്നു—അവരുടെ വാൎദ്ധക്യത്തിലെ ആശ അവരെ വഞ്ചിച്ചിരിക്കു

ന്നു; മററുള്ള സഹോദരിമാർ അവരുടെ സഹോദരന്മാരെ സ്തുതിക്കുമ്പോൾ, നിൻെറ സഹോദരി ലജ്ജാവികാരത്താൽ മുഖം ചുവപ്പിക്കുന്നു. ശേഷംപേക്ക ദുരിതഹേതുകമായ (നീമൂലം) ഗൃഹത്തിൽ, നിനക്കുതന്നെ യാതൊരു സന്തോഷവും ഉണ്ടാകയില്ല.

ഒരു സഹൃദയനായ ചെറുപ്പക്കാരൻ എത്ര വ്യത്യസ്തമായ വികാരങ്ങളോടുകൂടി അവൻെറ ഭവനത്തെപ്പററി വിചാരിക്കുന്നു! നീയും ഇങ്ങിനെയുള്ളവനാണെങ്കിൽ, എത്ര ഭാഗ്യവാനായിരിക്കും! നീ സമുദായാംഗങ്ങളുടെ ഇടയിൽ പെരുമാറുന്നു; നീ കോളജിലേക്കു പോകുന്നു; നീ വഴിയാത്രചെയ്യുന്നു; നീ എവിടെ പോയാലും നിൻെറ തനതുയോഗ്യതമൂലം, നീ എല്ലാവരുടെയും സ്നേഹഭാജനമായിത്തീരുന്നു; എങ്കിലും എല്ലാ സമയവും നീ വേർപ്പെട്ടു പോന്നിട്ടുള്ളവരെപ്പററി വിചാരിക്കുന്നു; അത്യാനന്ദകരമായ ഉല്ലാസബഹളത്തിനിടയിൽ— "വീട്, മാധുര്യകരമായ വീട്; വീടുപോലെ ഒരുസ്ഥലവും ഇല്ല" എന്നുള്ള രസകരമായ പാട്ടിൻെറ സ്വരം, നിൻെറ ഹൃദയത്തിൽ സദാ ആലാപിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. നീ വീട്ടിൽ തിരിച്ചെത്തുമ്പോൾ, മറെറവിടെയും കണ്ടിട്ടില്ലാത്ത ഒരു മധുര മന്ദഹാസം അച്ഛൻെറയും അമ്മയുടെയും വദനകമലങ്ങളിൽ വിളയാടുന്നു. "ഇതാ എൻെറ സഹോദരൻ വരുന്നു" എന്നു സാനന്ദം വിളിച്ചു

പറഞ്ഞുകൊണ്ട്, നിന്നെ അഭിവാദ്യം ചെയ്യുവാൻ സഹോദരന്മാരും സഹോദരിമാരും കൂട്ടംകൂടുന്നു.

ഈ പ്രിയപ്പെട്ട ഗൃഹത്തിലെ എല്ലാ അംഗങ്ങളുടെയും സ്നേഹത്തെ നീ എങ്ങിനെ സമ്പാദിച്ചു? ആരും നിന്നെ ഭയന്നു പിൻമാറിക്കളയുന്നില്ല; എല്ലാവരുടെയും കണ്ണുകളിൽ സ്നേഹം പ്രകാശിക്കുന്നു; ഇത്ര മഹാഭാഗ്യത്തെ ഒരു നോക്കു കാണാതെ കടന്നുപോവാൻ വഴിയിൽ കൂടി പോകുന്ന അപരിചിതന്മാൎക്കുപോലും കഴിയുന്നില്ല. ഈ പരസ്പര സ്നേഹ വിശ്വാസം യാദൃച്ഛികമായി വന്നതായിരിക്കുമോ? അതു നിന്നോടുകൂടെ ജനിച്ചതായിരിക്കുമോ? ഒരിക്കലും അല്ല. എന്തുകൊണ്ടെന്നാൽ, ഇതാ നോക്കുക, വീട്ടിൽ നിന്നു നിന്നെപ്പോലെ പുറത്തു പോയിരുന്ന നിന്റെ സഹോദരൻ വരുന്നു. കാണുന്നതുതന്നെ മൎമ്മഭേദകമായ ഒരു മാററം—അപ്രതീക്ഷിതമായ ഒരു മാററം—ആ ഭാഗ്യപ്പെട്ട കൂട്ടത്തെ ബാധിച്ചു കഴിഞ്ഞിരിക്കുന്നു. അവർ നിന്നെ സ്വീകരിച്ചതുപോലെ തന്നെ സന്തോഷത്തോടുകൂടി അവനെയും സ്വീകരിപ്പാൻ ശ്രമിക്കുന്നു, എങ്കിലും അവൎക്കു കഴിയുന്നില്ല. പ്രകൃതി അവരെ സമ്മതിക്കയില്ല; ഒടുവിൽ അവരുടെ ശ്രമം അസ്പൃഹണീയമായ ഒരു നിശ്ശബ്ദതയിൽ കലാശിക്കുന്നു; അത് അവരെ ഓരോരുത്തരെയും രഹസ്യമായി ദുഃഖിപ്പിക്കയും ചെയ്യുന്നു. ഒരു സഹോദരൻ ക്രൂരനും മററ

യാൾ സൌമ്യനും ആണെന്നു, ആ ചെറിയ കുട്ടം സ്വ ഭാവേന ഓക്കുന്നു. അവർ എത്ര പ്രയാസത്തോടെ ശ്ര മിച്ചാലും, ആ ഓമ്മയെ തട്ടിക്കളെവാൻ അവക്കു കഴിക യില്ല. ക്രൂരമായ അവൻെറ നോട്ടവും പരുഷമായ വച നവും അവക്കു മാക്കാൻ സാധിക്കുന്നില്ല. ആ ഓമ്മയോടു കൂടെ, പീഡിതമായ ഹൃദയത്തെ സമാശ്വസിപ്പിച്ച ആ ശാന്തസ്വഭാവത്തെയും, മററൊരാൾ വഹിക്കേണ്ടിയി രുന്ന കുററത്തെ തന്നത്താൻ വഹിച്ച ആ നല്ല സഹോ ദരനേയും പററിയുള്ള വിചാരം വരുന്നു. അവർ ഇ പ്പോൾ രണ്ടു സഹോദരന്മാരെയും ഒരുപ്പോലെ സ്വീ കരിപ്പാൻ ആഗ്രഹിക്കുന്നു; പ്രകൃതി തടുക്കുന്നു. എന്തു ചെയ്യാം? കഴിഞ്ഞ കാൎയ്യങ്ങൾ ഓമ്മയിൽ ബലമായി പ തിയപ്പെട്ടിരിക്കുന്നു.

പക്ഷേ, ശവക്കുഴിയിൽ ദീൎഘനിദ്ര ചെയ്യുവരുന്ന ത ൻെറ പ്രിയപ്പെട്ടവരോടു, അവർ ജീവിച്ചിരിക്കുമ്പോൾ, കാണിച്ചുപോയിരിക്കാവുന്ന എന്തെങ്കിലും നിൎദ്ദയമായ പ്രവൃത്തിയെപ്പററി ഓൎത്ത്, എത്ര വൃദ്ധന്മാർ കഠിനമാ യി കരയുന്നുണ്ടെന്നു ആലോചിക്കു. രോഷവാക്കിനാൽ സ്വന്തമാതാവിനെ നിദ്രാവിഹീനയാക്കിത്തീൎത്തതും, അ നുവാദമില്ലാതെ രാത്രികാലങ്ങളിൽ പുറത്തുപോയി താ മസിച്ചതുകൊണ്ടു പിതാവിൻെറ ഹൃദയത്തെ വേദനി പ്പിച്ചതും, അസഭ്യവാക്കുപറഞ്ഞ് സഹോദരിയെ അ

പമാനിച്ചതും, ചെറിയ സഹോദരനെ നിർദ്ദയമായി പിടിച്ചുതള്ളി വേദനിപ്പിച്ചു നിലവിളിപ്പിച്ചതും—ഇങ്ങിനെ കഴിഞ്ഞുപോയ ഓരോ സംഭവങ്ങൾ—ആ കിഴവനായ മനുഷ്യന്റെ ഓർമ്മയിൽ പാഞ്ഞുകയറുകയും, അയാൾ മനസ്സാപത്തിന്റെ ലവണബാഷ്പങ്ങൾ ഒഴുക്കി, ഉദ്വേഗപാരവശ്യത്തോടെ വിലപിക്കയും ചെയ്യുന്നു.

കുടുംബത്തിൽ ഏകയോഗമായി കുറെ കാലമേ നമുക്കു കഴിച്ചുകൂട്ടുവാൻ ഭാഗ്യം സിദ്ധിക്കയുള്ളു. മാതാപിതാക്കന്മാർ,പക്ഷേ സഹോദരസഹോദരിമാർതന്നെയും—ഉത്തമലോക(പരലോകം)ത്തിലേയ്ക്കു കടന്നുപോകയും, നാം തനിയെ ലോകരംഗത്തിലേയ്ക്കു പ്രവേശിക്കയും ചെയ്യുന്നു. ആ ഗൃഹനാളുകളുടെ സ്മരണയെ നമുക്കു എത്ര മധുരമുള്ളതാക്കിത്തീർക്കാം! ഒരു പുതിയ ദിവസത്തിൽ നാം ഒരുമിച്ചു കണ്ടുമുട്ടുമ്പോൾ അന്യോന്യം കുശലപ്രശ്നം ചെയ്യുന്നു. പ്രഭാതകാലത്തെ സ്നേഹവാക്കുകളും പ്രവൃത്തികളും ആ ദിവസത്തിലെ ആഹ്ലാദകരമായ സ്മരണകൾ ആകുന്നു. വീട്ടിലുള്ളവർ നിശാകാലം സമീപിപ്പാൻ ആഗ്രഹത്തോടെ കാത്തിരിക്കും; ദൂരെ പിരിഞ്ഞുപാൎക്കുന്നവർ, അവർ പ്രവൃത്തികഴിഞ്ഞു മടങ്ങിയെത്തുമ്പോഴുള്ള സായങ്കാലത്തെ അഭിവാദ്യങ്ങളെപ്പററി, സദാ ഓൎത്തുകൊണ്ടിരിക്കും;—ഈ വക വിചാരങ്ങൾ അനേകം മനോദുഃഖങ്ങളെ ഇല്ലാതാക്കുവാൻ പൎയ്യാപ്തങ്ങളാകുന്നു.

ങ്ങളുടെ നാലുഭാഗത്തും, പക്ഷേ, ദുഷ്ടന്മാരായ മനുഷ്യ രും ശ്രമകരമായ പ്രവൃത്തിയും ഉണ്ടായിരിക്കാം; തങ്ങ അദ്ധ്വാനത്താൽ മുഷിഞ്ഞും ക്ഷീണിച്ചും, വാടിവലഞ്ഞി രിക്കാം; എന്നാൽ സ്വഗൃഹത്തിൽ സകലതും വൃത്തിയും ആനന്ദവും ആകുന്നു—അവിടെ കറുത്തമുഖങ്ങളും, ചു രുങ്ങിയ മറുപടിയും, കപടതന്ത്രങ്ങളും, വൃത്തികേടും, നീ ചഃവലയും ഇല്ല. എല്ലാം ആനന്ദവും സമാധാനവുംത ന്നെ. പെട്ടെന്നു അവർ തങ്ങളുടെ കലങ്ങിയ ഹൃദയ ങ്ങളുടെ അഗാധത്തിൽനിന്നു വിളിച്ചുപറയുന്നു—"ഈ ലോകം, നാം ശങ്കിച്ചിരുന്നതുപോലെ അത്ര ചീത്തയ ല്ല; വീട്ടിൽ ചെന്നാലെങ്കിലും ഒരു പറദീസാസൌഖ്യം അനുഭവിപ്പാൻ സംഗതിയാകും; വൈകുന്നേരം സമീ പിപ്പാൻ ഇനി അധികതാമസമില്ലല്ലൊ."

ആനന്ദത്തിൻെറയും സമാധാനത്തിൻെറയും ആ ലയമായ സ്വന്തഭവനത്തെ, ദയ, കാരുണ്യം, സ്നേഹം, മര്യാദ എന്നിവയാൽ, സ്വർഗ്ഗതുല്യമാക്കിത്തീർപ്പാൻ, ഉൽ കൃഷ്ടമനസ്കനായ ഏതൊരു ചെറുപ്പക്കാരൻ ശ്രമിക്ക യില്ല!

മേൽപ്രകാരമുള്ള ക്രിസ്തീയഗേഹങ്ങളിൽ ഒന്നിനെ എത്ര പ്രാവശ്യം നാം സ്തുതിക്കയും, അതിനെ ഭൂലോക ത്തിലെ ഏററവും മനോരമ്യമായ സ്വർഗ്ഗകേതനമെന്നു വിളിക്കയും ചെയ്തിരിക്കുന്നു! സമസ്ത നന്മയുടെയും ക

ത്താവിന് നല്കുവാൻ "പിതാവ്" എന്നുള്ള നാമധേയ ത്തേക്കാൾ പാവനമായ ഒരു നാമധേയം ഒരു രാജ്യക്കാ രും കണ്ടില്ല; സ്ത്രീകളിൽവെച്ച് അനുഗ്രഹിക്കപ്പെട്ടവ ളെ സംബോധനം ചെയ്യുവാൻ "മാതാവ്" എന്ന പേ രിലും മധുരതരമായ ഒരു പേര് ആരും കണ്ടുപിടിച്ചില്ല; ഒരു സഭയിലെ അംഗങ്ങൾക്കു "സഹോദരന്മാർ" എ ന്നതിലും വാത്സല്യമുള്ള ഒരു പദം കാണുവാൻ കഴിഞ്ഞി ല്ലതന്നെ. ദൈവത്തോടുകൂടിയുള്ള നമ്മുടെ സൌഭാഗ്യ ത്തിന്റെ അതിപരമമായ ആശയെക്കുറിച്ചു പറയുവാൻ നാം ആഗ്രഹിക്കുമ്പോൾ, നമ്മുടെ സ്വർഗ്ഗീയഭവനത്തെ ക്കുറിച്ചു നാം സംസാരിക്കുന്നു.

ആകയാൽ, ഒരു യഥാർത്ഥഭവനത്തിന്റെ മാതൃക ഇന്നതാണെന്നു അറിവാൻ നാം ഉദ്യമിക്കതന്നെ. പ്ര കൃതി നമുക്കായി അധികം ചെയ്തുവെച്ചിട്ടുണ്ട്. ഈശ്വ രൻ മാതാപിതാക്കന്മാർക്കു, തങ്ങളുടെ മക്കളുടെ നേരെ ശക്തിമത്തായ ഒരു സ്നേഹം നല്കിയിരിക്കുന്നു. ദിവാനി ശം നമ്മുടെ ക്ഷേമത്തെപ്പററി അവർ ചിന്തിക്കയും, കഠി നപ്രയത്നം ചെയ്ത്, ശൈശവത്തിലും യൌവ്വനത്തി ലും, നമ്മുടെ ആവശ്യങ്ങൾക്കു വേണ്ടവയെ സംഭരിച്ചു തരികയും ചെയ്തിരിക്കുന്നു; നാം പുരുഷന്മാരായിത്തീ ന്നാലും, അവക്കു നമ്മെക്കുറിച്ചുള്ള അഭിനിവേശം പൊ യ്പോകുന്നില്ല. മക്കളെ സ്നേഹിപ്പാൻ അച്ഛനമ്മമാരോടു

ആജ്ഞാപിക്കേണ്ട ആവശ്യം ദൈവത്തിനുണ്ടായിരുന്നില്ലാത്രേ. ഇതു വാസ്തവമാണ്. എന്തുകൊണ്ടെന്നാൽ അത് അവർ സ്വാഭാവികമായി ചെയ്യുകൊള്ളും. വീടിനെ ഭാഗ്യകരമാക്കിത്തീർപ്പാൻ അവർ ചെയ്യേണ്ടത് അവർ ചെയ്യാതിരിക്കയില്ല. എന്നാൽ അച്ഛനമ്മമാരുടെ നിസ്സീമമായ ഈ സ്നേഹത്തിനു, മക്കൾ എല്ലായ്പ്പോഴും നന്ദിയുള്ളവരല്ല; അതുകൊണ്ടാണ്, സ്വന്തമാതാപിതാക്കന്മാരെ സ്നേഹിക്കേണമെന്നുള്ള ഒരു പ്രത്യേകകല്പന അവൎക്കായി ദൈവം കൊടുത്തിരിക്കുന്നത്.

അതുകൊണ്ട്, കുട്ടികളുടെ ജീവിതനടപടിയെ സംബന്ധിച്ച വലിയ നിയമം "നിന്റെ മാതാപിതാക്കന്മാരെ ബഹുമാനിക്ക" എന്നതാണ്; ഇതിൽ നിന്റെ എല്ലാമുറകളും അടങ്ങിയിരിക്കുന്നു. ഈ നിയമം എല്ലാവരെയും സംബന്ധിക്കുന്നു എന്നുകൂടി ഓൎത്തേ കഴിയൂ. എന്തെങ്കിലും ഒരു വയസ്സെത്തുമ്പോൾ ഇതിനു ശക്തിയില്ലാതായിത്തീരുന്നില്ല. നീ ആരുതന്നെയായാലും—കേവലം ഒരു കുട്ടിയെ പൂൎണ്ണവളൎച്ചയെത്തിയവനോ—നിന്റെ മാതാപിതാക്കന്മാരെ ബഹുമാനിക്ക, എന്നാണ് നിന്നോടുള്ള കല്പന. പണ്ട് ഒരാൾക്കു അതികഠിനചിത്തനായ ഒരു പുത്രനുണ്ടായിരുന്നു; ഈ പുത്രന് ധനം സമ്പാദിക്കുന്നതിലുള്ള മോഹം കലശലായിരുന്നതുകൊണ്ട്, സകല സംഗതികളിലും ക്രമാതീതമായ ലുബ്ധകാ

ണിച്ചിരുന്നു. ലൂയ്സ വർദ്ധിച്ചുവന്നതോടുകൂടി സ്വന്തപിതാവിൻെറ സുഖത്തെക്കുറിച്ചു അയാൾ ശ്രദ്ധമാക്കാതെയായി. വൃദ്ധനായ ആ മനുഷ്യനെ ഈ വജ്രഹൃദയൻ, കളപ്പുരയിൽ ഒരു വൈക്കോൽകിടക്കമേൽ ഉറക്കുകയും, അയാൾക്കു ഏററവും മോശമായ ഭക്ഷണം കൊടുക്കുകയും ചെയ്തുവന്നിരുന്നു. വർഷക്കാലത്ത് ഒരു വൈകുന്നേരം, തണുപ്പുസഹിപ്പാൻ വഹിയാതെ, വൃദ്ധൻ ഒരു കമ്പിളിക്കായി മകനോടു അപേക്ഷിച്ചു. മകൻ അവൻെറ ചെറിയ മകനെ വിളിച്ചു തൻെറ മുറിയിൽ ചെന്നു, അവിടെ കിടപ്പുള്ള കീറിമുഷിഞ്ഞ ഒരു കമ്പിളികൊണ്ടുവരുവാൻ കല്പിച്ചു. കുട്ടി അതുകൊണ്ടുവന്നു അച്ഛൻെറ കൈയിൽ കൊടുത്തു; അയാൾ അതു കുറെനേരം കൈയിൽ വെച്ചു ആലോചിച്ചശേഷം, അതു മുഴവനും ആ കിഴവനു അധികമായിരിക്കുമെന്നു അഭിപ്രായപ്പെട്ട്, അതിനെ രണ്ടായി കീറി; ഇതു കണ്ടുനിന്നിരുന്ന അവൻെറ കുട്ടി—"അച്ഛാ, അതിൻെറ ഒരു ഭാഗം എനിക്കു തരിക" എന്നുപറഞ്ഞു. അച്ഛൻ—"കുഞ്ഞേ, അത് നിനക്കു എന്തിനാണ്?" എന്നു ചോദിച്ചു. കുട്ടി അതിനു മറുപടിയായി, നിഷ്കളങ്കതയോടെ, ഇങ്ങിനെ പറഞ്ഞു—"അച്ഛനു മുത്തച്ഛൻെറ പ്രായമാകുമ്പോൾ തരാൻ വേണ്ടിയാണ്; അന്നു അച്ഛനു തണുപ്പുതട്ടാതിരിപ്പാൻ ഇതു നന്നായിരിക്കും. ഞാൻ സൂക്ഷിച്ചുവെച്ചുകൊള്ളാം".

ഈ മൃഗപ്രായനായ മനുഷ്യൻ, സമുദായത്തിലെ ഒരു ശ്രുതിപ്പെട്ട അംഗമായി എണ്ണപ്പെട്ടുപോന്നിട്ടുണ്ടായിരുന്നിരിക്കാം; എന്നാൽ, ക്രിസ്ത്യാനികളായ എല്ലാ മാന്യന്മാരും ഇയാളെ വലിയൊരു നീചനും അധമനും ആയി കരുതുകയും, ഉത്തമന്മാരുടെ മദ്ധ്യത്തിൽ വരുവാൻ ഇയാൾക്കു തീരെ യോഗ്യതയില്ലെന്നു അഭിപ്രായപ്പെടുകയും ചെയ്യുമെന്നു എനിക്കു നിശ്ചയമുണ്ട്. എങ്കിലും, എത്ര യുവാക്കന്മാർ ഇതിലും ഒട്ടും ഭേദമല്ലാത്തവിധത്തിൽ തങ്ങളുടെ അച്ഛനമ്മമാരോടു പ്രവർത്തിച്ചുവരുന്നു! അവർ, പക്ഷേ, അവരെ കളപ്പുരയിൽ ഉറക്കുകയില്ലായിരിക്കാം; എന്നാൽ അവർ അവരെ അധിക്ഷേപിക്കയും, പരിഹസിക്കയും, രോഗകാലത്തും വാർദ്ധക്യത്തിലും തള്ളിക്കളെകയും, മററുള്ളവരുടെ മുമ്പിൽവെച്ചു അവരെപ്പററി ലജ്ജിക്കയും, അവരുടെ വാടിത്തളൎന്ന ഹൃദയങ്ങളിൽ നിണം ഒലിക്കത്തക്കവിധവും, അവരുടെ ഞെങ്ങിക്കുഴിഞ്ഞ കവിൾത്തടങ്ങൾ രഹസ്യകണ്ണുനീരിൽ കുളിക്കത്തക്കവണ്ണവും അവരെ പലവിധത്തിൽ പീഡിപ്പിക്കയും ചെയ്യുവരാറുണ്ട്. ഇങ്ങിനെയുള്ള മക്കൾ, വാർദ്ധക്യം പ്രാപിക്കുമ്പോൾ അവരുടെ മക്കളിൽനിന്ന്, പകുതിക്കമ്പിളിയെ കൈക്കൊള്ളാതിരിപ്പാൻ സൂക്ഷിക്കട്ടെ.

വയസ്സുകാലത്തിൽ ആരെങ്കിലും നിർദ്ദയമായ സല്ക്കാരത്തെ അൎഹിക്കുന്നുണ്ടെങ്കിൽ, അത് സ്വന്തമാതാ

പിതാക്കന്മാരെ യൌവ്വനത്തിൽ ബഹുമാനിക്കാതിരു ന്നിട്ടുള്ളവനാകുന്നു. ഇത്തരക്കാരുടെ ക്ഷയിച്ചുവരുന്ന കാലങ്ങൾ, സാധാരണമായി, വളരെ അരിഷ്ടതമമായിരിക്കും. ഇവൻ തന്റെ അമ്മയച്ഛന്മാരിൽ, എന്തിനെപ്പററിയാണു ലജ്ജിക്കുന്നത്? അവരുടെ നരച്ച തലമുടിയെപ്പററിയോ? ഒരു ദീഘജീവിതംകൊണ്ടു ദൈവം ഇവനെ അനുഗ്രഹിക്കുന്നപക്ഷം, ഇവന്റെ തലമുടിയും നരയ്ക്കാതിരിക്കയില്ല. അവരുടെ അസാധാരണ സമ്പ്രദായങ്ങളെക്കുറിച്ചാണെങ്കിൽ, അടുത്ത തലമുറയിൽ ഇവന്റെ സമ്പ്രദായങ്ങൾതന്നെ അസാധാരണമായിരിക്കും എന്നു ഇവൻ അറിയട്ടെ. നാഗരികത്വം, പരിഷ്കാരനടപടികൾ, ഉൽകൃഷ്ടവിദ്യാഭ്യാസം മുതലായവയിൽ അവക്കുള്ള കുറവിനെ സംബന്ധിച്ചായിരിക്കുമോ ഇവൻ ലജ്ജിക്കുന്നത്? ഈ യോഗ്യതകൾ ഇവനു ആരിൽനിന്നു കിട്ടിയിരിക്കുന്നു? തങ്ങളുടെ തിനേക്കാൾ ഉത്തമമായ ഒരു വിദ്യാഭ്യാസം മകനു നല്കേണമെന്നുള്ള ആഗ്രഹത്തോടുകൂടെ, അവർ എത്രയോ ബുദ്ധിമുട്ടുകയും പട്ടിണികിടക്കയും ചെയ്തിരിക്കുന്നു! ഇപ്പോൾ അവൻ അവരെപ്പററി ലജ്ജിക്കുന്നുവോ? ഇതിലും കഠിനമായ കൃതഘ്നത ഇല്ലതന്നെ! ഒരു മനുഷ്യന്റെ നിലയിൽ നിന്റെ സൽകീത്തിയെ നീ വിലമതിക്കുന്നതുകൊണ്ട്, നിന്റെ അച്ഛനെയും അമ്മയെ

യും കുറിച്ച് ലജ്ജിക്കാതിരിക്ക. നീ ഒരു കുട്ടിയായിരുന്നാലും, യുവാവായിരുന്നാലും, വയസ്സനായിരുന്നാലും, എല്ലായ്പോഴും നിന്റെ മാതാപിതാക്കന്മാരെ ബഹുമാനിക്ക. അവർ തെററചെയ്യുന്നെങ്കിൽ, അവരുടെ തെററുകളെയല്ലാതെ അവരെ ഒരിക്കലും നിന്ദിക്കരുതു. അവൎക്കവേണ്ടി പ്രാൎത്ഥിക്കയും, നിന്റെ സ്വന്ത കുറവുകളെ ഓൎക്കുകയും ചെയ്ക. ലോകത്തിൽ നിന്റെ പദവി എന്തുതന്നെയായിരുന്നാലും—പണവും കീൎത്തിയും നിന്നെ നോക്കി പുഞ്ചിരിതൂകിയാലും, സകല ജനങ്ങളും നിന്റെ സഹായത്തെ അൎത്ഥിച്ചുകൊണ്ട് നിന്റെ പിന്നാലെ കൂടിയാലും—സാമുദായികമായും ജീവിതസംബന്ധമായുമുള്ള സകല ബന്ധങ്ങളിലും, നിന്റെ അമ്മയച്ഛന്മാർ നിന്റെ മേലുള്ളവരാണെന്നു ഓൎത്തുകൊൾക. കീഴുള്ളവരെപ്പോലെ അവരെ കരുതുകയും സമന്മാരെപ്പോലെ അവരോടു വൎത്തിക്കയും ചെയ്യാതിരിക്ക. ശ്രദ്ധാവിഷയകമായ എല്ലാ സംഗതികളിലും പ്രഥമസ്ഥാനത്തെ അവൎക്ക നല്കുക; ഏററവും സൌമ്യമായ വണക്കം അവൎക്കുള്ളതാകുന്നു. അവർ നിന്റെ മാതാപിതാക്കന്മാരാണെന്നും, നീ അവരുടെ മകനാണെന്നും ഉള്ള വാസ്തവം അവർ മറന്നുപോകത്തക്കവണ്ണം ഒരിക്കലും നീ അവരോടു പെരുമാറരുത്. എല്ലാററിനും മേലായി, അവർ നിനക്കു ഒരു ഭാരമാണെന്നു അവർ ഒരിക്കലും വിചാരിക്കാതിരിക്ക

ട്ടെ. വാൎദ്ധക്യത്തിൽ അവർ ബലഹീനന്മാരാണെങ്കിൽ, ശൈശവത്തിൽ നീ നിസ്സഹായനായിരുന്നു എന്നു ഓൎക്കുക. നീ അവരോടു സകലവിധമായ സൌമ്യതയോടും ഭക്തിയോടും കൂടെ പ്രവൎത്തിച്ചാലും, നീ നിന്റെ ന്യായമായ ചെയ്കയും, കടം വീട്ടുകയും മാത്രമാണ്. യാതൊരു സംബന്ധവുമില്ലാത്ത അപരിചിതന്മാർ, ബാല്യത്തിൽ നിന്നെ എടുത്തു വളൎത്തി, നിനക്ക വിദ്യാഭ്യാസം നല്കുന്നുവെങ്കിൽ, നിനക്ക അവരോടുള്ള കടം ഒരിക്കലും കൊടുത്തുതീൎപ്പാൻ കഴികയില്ലെന്നു നിനക്ക തോന്നുകയില്ലേ? നിന്റെ അച്ഛനമ്മമാർ ഇതെല്ലാം നിനക്ക ചെയ്തിരിക്കുന്നു; പോരെങ്കിൽ, അവർ നിന്റെ മാതാപിതാക്കന്മാരാണ്. അവരോടുള്ള നിന്റെ സ്നേഹത്തിലും കരുണയിലും ഒരിക്കലും ലുബ്ധ്കാണിക്കാതിരിക്ക. നിനക്ക അവരോടുള്ള കടം കുറഞ്ഞതായിരിപ്പാൻ പാടുണ്ടോ? ഒരിക്കലുമില്ല. അവർ നിന്നെ പരിപാലിച്ചിരിക്കുന്നതുപോലെ, നിന്റെ ശക്തിയിലുള്ള സകല നല്ലവസ്തുക്കൾകൊണ്ടും സമൃദ്ധിയായി അവരെയും പരിപാലിക്ക. ഇങ്ങിനെ ചെയ്യുമ്പോൾ, ഈശ്വരാനുഗ്രഹം നിനക്കുണ്ടാകയും, നിന്റെ ശ്രമങ്ങൾ ഐശ്വൎയ്യപൂൎണ്ണങ്ങളായിത്തീരുകയും ചെയ്യും. നിന്റെ സ്നേഹിതന്മാർ വിശ്വസ്തന്മാരായിരിക്കും; നിനക്ക ജീവിതത്തിൽ ഒരുവക നിരാശകളും നേരിടുകയില്ല.

# ഉൽകൃഷ്ടജീവിതം.

അദ്ധ്യായം—3.

## വിദ്യാമന്ദിരം.

[വിദ്യാമന്ദിരം—യഥാൎത്ഥവിദ്യാഭ്യാസം—ഉൽകൃഷ്ടോദ്ദേശ്യം—കായികാഭ്യാസം—പുരുഷയോഗ്യമായ ഉല്ലാസങ്ങൾ—സന്മാൎഗ്ഗവിദ്യാഭ്യാസം—മാനസികവിദ്യാഭ്യാസം—ഒരുക്കൂട്ടം അറിവുകൾ—പരിപൂൎണ്ണവിദ്യാഭ്യാസം.]

ഒരു യുവാവിന് സ്വഭവനം വിട്ട്, വിദ്യാശാലയ്ക്കു പോകുന്നതിൽ പരമവും പ്രധാനവുമായ ഉദ്ദേശ്യങ്ങളുണ്ട്; അല്ലാത്തപക്ഷം, വീട്ടിലെ ഹൎഷോന്മേഷകരമായ ഉല്ലാസങ്ങളെ വെടിഞ്ഞ്, വിദൂരത്തിലുള്ള അപരിചിതന്മാരുടെ മദ്ധ്യേ വാസം ഉറപ്പിപ്പാൻ അവൻ ഒരിക്കലും മുതിരുകയില്ല.

വിദ്യാമന്ദിരം, നമ്മുടെ ജീവിതയാത്രയിൽ നാം വന്നിറങ്ങുന്ന എത്രയും പ്രധാനമായ ഒരു സ്ഥലമാകുന്നു; ഇവിടെ വെച്ച് നാം സ്നേഹിതന്മാരിൽനിന്നും ഭവനത്തിൽ നിന്നും പിരിയുകയും, പുതിയ സ്നേഹിതന്മാരുടെ മദ്ധ്യേ കുറെക്കാലം താമസിച്ച്, അകലെയായി കിടക്കുന്ന വിസ്തൃതവും വ്യാവസായികവുമായ

ലോകത്തിലേയ്ക്കു പ്രവേശിപ്പാൻ, നമ്മെത്തന്നെ ഒരുക്കുകയും ചെയ്യുന്നു. അതു വീടിനും സമുദായത്തിനും നടുക്കുള്ള ഒരു സ്ഥലമാകുന്നു; രണ്ടിനെയും അത് കുറേശ്ശ സദൃശീകരിക്കുന്നുമുണ്ട്. വിശദമായി പറകയാണെങ്കിൽ, പാഠശാലാജീവിതം ഭാവിയിലെ ജീവിതത്തിനുള്ള ഒരുക്കമാകുന്നു,— വലിയ ലോകത്തിലേയ്ക്കു കടപ്പാനുള്ള ഒരു ചെറിയ ലോകം; അല്ലെങ്കിൽ, അത് അഭിനയത്തിനുമുമ്പുള്ള ഒരു ആവൎത്തനം അഥവാ അഭ്യാസംപോലെയാകുന്നു. വേറൊരു അവസരത്തിൽ നാം പൂൎണ്ണമായി പ്രദൎശിപ്പിക്കേണ്ടവയെ, നാം അവിടെവെച്ചു പരിശീലിക്കുന്നു.

ഒരു മനുഷ്യനെന്നു വിളിക്കപ്പെടുവാൻ യോഗ്യതയുള്ള ഓരോ ചെറുപ്പക്കാരനും, ഏതെങ്കിലും മാൎഗ്ഗത്തിൽ ഉൽക്കർഷേച്ഛുവായിരിക്കും. അവന് ഏതെങ്കിലും ഒരു പ്രധാനോദ്ദേശ്യം ഉണ്ട്; ആ ഉദ്ദേശ്യത്തെ സാധിപ്പാൻ അവൻ ആഗ്രഹിക്കയും ചെയ്യുന്നു. അവൻ, ജീവിതത്തിൽ താൻ വിളിക്കപ്പെട്ടിട്ടുള്ള ഒരു സ്ഥിതിയെ തനിക്കായി കരുതിവെയ്ക്കുന്നു. ഒരു യഥാൎത്ഥമനുഷ്യന്റെ ബീജം അവനിൽ ഉണ്ടെന്നിരുന്നാൽ, പ്രസ്തുതി 'വിളി'യിൽ നല്ലവണ്ണം വിജയിയായിത്തീരുവാൻ അവൻ ആഗ്രഹിക്കും; തന്റെ 'വിളി' എന്തെന്ന് അവനു ഇനിയും നിശ്ചയമില്ലെങ്കിൽ, അവൻ പി

ന്നീട്ടു തിരഞ്ഞെടുക്കുന്ന ഏതെങ്കിലും ജോലിയിൽ വിജയം പ്രാപിപ്പാൻ പൂൎണ്ണമായി ഉറച്ചിരിക്കുന്നു.

ആകയാൽ, ഉത്സാഹിയായ ചെറുപ്പക്കാരൻ അവനോടുതന്നെ, വളരെ സാധാരണമെങ്കിലും, എത്രയും സാരമുള്ള ഒരു ചോദ്യം ചോദിക്കണം: ജീവിതവിജയത്തിനു എന്നെത്തന്നെ തയാറാക്കുവാൻ ഞാൻ ചെയ്യേണ്ടതെന്ത്? ഈ ചോദ്യത്തിനു ശരിയായ മറുപടി അവനു കിട്ടുകയും, അതിൻെറ ജീവനെ അനുസരിച്ച് അവൻ പ്രവൎത്തിക്കയും ചെയ്യുന്ന പക്ഷം, വാൎദ്ധക്യത്തിൽ, കഴിഞ്ഞ കാലത്തിലേയ്ക്കു നോക്കി, അവൻ നെടുവീൎപ്പിടേണ്ടിവരികയില്ല. എന്തുകൊണ്ടെന്നാൽ, നാം ഓരോരുത്തൎക്കും നമ്മുടെ ജീവിതത്തിൽ ദൈവം ഓരോ ജോലി കല്പിച്ചിട്ടുണ്ട്; അതിലേയ്ക്കു നാം വേണ്ടപോലെ തയാറാകുന്ന പക്ഷം, അവസാനത്തോളം നാം വിജയികളായിത്തന്നെ ഇരിക്കും. ഏതെങ്കിലും ഒരു ചെറുപ്പക്കാരൻ അവൻെറ ജീവിതത്തിൽ പരാജിതനായിത്തീരേണമെന്നു ഈശ്വരൻ ഉദ്ദേശിച്ചിട്ടില്ല. ആകപ്പാടെ വേണ്ടത്, അവൻ നമുക്കായി നിശ്ചയിച്ചിട്ടുള്ള ജീവിതാവസ്ഥയെ തിരഞ്ഞെടുക്കയും, അതിനു നമ്മെത്തന്നെ തക്കപോലെ ഒരുക്കുകയും ആണ്. മനുഷ്യർ ദിനന്തോറും തോൽവി പ്രാപിച്ചുവരുന്നു; എന്നാൽ അത്, അവർ അവരുടെ ശരിയായ സ്ഥാനങ്ങളിൽ ഇരി

ക്കായ്ക്കകൊണ്ടോ, യൌവ്വനത്തിൽ അവസ്ഥവേണ്ടി ഒരു ക്കം ചെയ്തിട്ടില്ലായ്കയാലൊ ആകുന്നു.

എന്നാൽ നിന്റെ സഞ്ചാരം തുടൎന്നുകൊണ്ട്, ജീവിതത്തിന്റെ ഈ പുതിയ മാൎഗ്ഗത്തിൽ വിജയപൂൎവ്വം പ്രവേശിപ്പാൻ നീ ചെയ്യേണ്ട ഒരുക്കം എന്ത്? നീ പാഠശാലക്കു വന്നിരിക്കുന്നതെന്തിന്? വിദ്യാഭ്യാസം തികഞ്ഞവനായിത്തീരുവാനെന്നു നീ മറുപടി പറയുമായിരിക്കാം; നിശ്ചയമായും അതിനു തന്നെ—വിദ്യാഭ്യാസം പൂൎത്തിയാക്കുവാൻ വേണ്ടിത്തന്നെ നീ വന്നിരിക്കുന്നു. എന്നാൽ നാം ഇപ്പോൾ വേറൊരു ചോദ്യവുംകൂടെ ഇതിനിടയിൽ കൊണ്ടുവരണം: വിദ്യ അഭ്യസിപ്പിക്ക (educate) എന്നുള്ള ഈ വാക്കിന്റെ അൎത്ഥം എന്ത്? ഈ ഇംഗ്ലീഷുപദം "e-ducere" എന്ന ഒരു പഴയ റോമൻപദത്തിൽനിന്നു വന്നിട്ടുള്ളതാകുന്നു. ഇതിന്റെ അൎത്ഥം പുറത്തുകൊണ്ടുവരിക എന്നാണ്. നീ ഇവിടെ വന്നിരിക്കുന്നത് നിന്നെ പുറത്തുകൊണ്ടുവരുവാൻ—നിന്റെ ആത്മാവിന്റെയും, മനസ്സിന്റെയും, ശരീരത്തിന്റെയും എല്ലാ പ്രാപ്തികളെയും ശക്തികളെയും, അവയുടെ സമ്പൂൎണ്ണവയുള്ള ബലത്തിൽ പുറത്തു കൊണ്ടുവരുവാൻ—ആകുന്നു. നീ ഇവിടെ വന്നിട്ടുള്ളത് നിന്റെ പുരുഷത്വത്തെ വികസിപ്പിപ്പാൻ,—നിന്റെ അകത്തുള്ളതെല്ലാം പുറത്തു കൊണ്ടുവരുവാൻ—വേണ്ടിയാകുന്നു. ഇ

വിടെയുള്ള ഓരോരുത്തരും അവരവരെ, നന്നാക്കാൻ കഴിയുന്നേടത്തോളം നന്നാക്കിയേ തീരൂ. അതാണ് വിദ്യാഭ്യാസം; അതിന തന്നെയാണ് നീയും കോളജിലേയ്ക്കു വന്നിരിക്കുന്നത്.

നീ ശരീരം, മനസ്സ്, ആത്മാവ് എന്നിവയാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നതുപോലെ, നിന്റെ വിദ്യാഭ്യാസം ശാരീരികം, മാനസികം, ആത്മികം എന്നിങ്ങിനെ മൂന്നു വിധമായിരിക്കണം. മററ രണ്ടിനെയും തള്ളിക്കളഞ്ഞ്, ഒരു വിഷയത്തിൽ മാത്രം അഭ്യസിക്കപ്പെട്ടിട്ടുള്ളവൻ, യഥാൎത്ഥത്തിൽ വിദ്യാഭ്യാസം ചെയ്യപ്പെട്ടിട്ടില്ല; അതായത്, അവന്റെ പൌരുഷശക്തികളെല്ലാം പുറത്തു കൊണ്ടുവരപ്പെട്ടിട്ടില്ല; അവന്റെ ആത്മാവിലൊ, മനസ്സിലൊ, ശരീരത്തിലൊ— ഏതിലെങ്കിലും ഒരു പ്രത്യേകകുറവുണ്ട്; ഒരു പരിപൂൎണ്ണമനുഷ്യന് ആവശ്യമായ ഗുണങ്ങളിൽ ചിലത് അവനു നഷ്ടമായിരിക്കുന്നു.

മനസ്സിനെയോ ആത്മാവിനെയോ സാരം വെയ്ക്കാതെ, മാംസപേശികളെ അസാധാരണമായി വളൎത്തുന്ന ഒരുവനെ, ഒരു ഒന്നാന്തരം ഗുസ്തിക്കാരനു കൊള്ളാം. ശരീരത്തെയോ ആത്മാവിനെയോ ശ്രദ്ധിക്കാതെ, മനസ്സിന് അസാധാരണമായ വികാസം നല്കുന്നവൻ, സ്വന്ത ദുഷ്ടതയും തുമ്പില്ലായ്മയും മൂലം ലോകത്തെ കിഴമേൽ മറിക്കുന്ന, കൂനിക്കുരച്ച അല്പപ്രാണനായ ഒരു നാസ്തിക

നോ, മിത്ഥ്യാവിചാരംകൊണ്ടു സമയം കളയുന്ന ഒരു ത ത്വജ്ഞാനിയൊ ആയിത്തീൎന്നേക്കാം. ഇവരുടെ മൌഢ്യ ത്താൽ ലോകത്തിനു നേരിടുന്ന ആപത്തിനെ പരിഹ രിപ്പാൻ,വിശാലമനസ്കന്മാരും ആലോചനാശക്തിയുള്ള വരും പിന്നീടു ബുദ്ധിമുട്ടേണ്ടതായി വരും. ഇപ്രകാരംത ന്നെ മനസ്സിനെയോ ശരീരത്തെയോ നോക്കാതെ, ആ ത്മാവിനു അസാധാരണപുഷ്ടി നല്കുന്നവൻ, കഥയില്ലാ ത്ത ഒരു മതഭ്രാന്തൻ ആയിത്തീരും; അവന്റെ മനസ്സി നും ശരീരത്തിനും ആത്മാവിനെ താങ്ങിനിൎത്തുവാൻ ശ ക്തിയുണ്ടാകയില്ല; ഒരു മനുഷ്യനായി സ്ഥിതി ചെയ്യുന്ന ത് അവനു വെറുപ്പാകകൊണ്ട് അവന്റെ ആത്മാവ് ഒരു ദൈവദൂതനായി ഭവിക്കുന്നു.

നമ്മുടെ ഏററവും താണ പ്രകൃതിയെ മാത്രം വി കസിപ്പിക്കുന്നതുകൊണ്ട്, നാം മനുഷ്യരിൽ താണവരാ യി— മൃഗങ്ങളായി—ത്തീരുന്നു; ബുദ്ധിസംബന്ധമായ (മനസ്സംബന്ധമായ) പ്രകൃതിയെ മാത്രം വളൎത്തുന്നതു കൊണ്ട്, നാം മനുഷ്യരേക്കാൾ വികൃതികളായി— പി ശാചുക്കളായി—ത്തീരുന്നു; ആത്മികമായ പ്രകൃതിയെ മാത്രം അഭ്യസിപ്പിക്കുന്നതിനാൽ, നാം മനുഷ്യരെ അ പേക്ഷിച്ച് ഉത്തമന്മാരായി— ദൈവദൂതന്മാരായി—ത്തീ രുന്നു. എന്നാൽ നാം മനുഷ്യരായി മാത്രം— പൂൎണ്ണമനു ഷ്യരായി—സ്ഥിതിചെയ്വാൻ ആഗ്രഹിക്കുന്നെങ്കിൽ, മ

നുഷ്യപ്രകൃതിയെ മുഴുവൻ അഭ്യസിപ്പിക്കണം. ഈ അഭ്യാസം അവിഭാജ്യമായി, അന്യോന്യ യോജിപ്പുള്ളതായിരിക്കേണ്ടതാണ; എല്ലാ ശക്തികൾക്കും അവയുടെ ക്രമം അനുസരിച്ച്, വേണ്ടിടത്തോളം, അഭ്യാസം നല്കപ്പെട്ടാലല്ലാതെ, ഈ അനുയോജ്യത ഉണ്ടാകയില്ല. ശരീരം, ദാർഢ്യം ചുറുചുറുക്ക് സൌന്ദൎയ്യം എന്നിതുകളെ പ്രാപിക്കുമ്പോൾ മനസ്സ്, ധൈൎയ്യം ജ്ഞാനം അറിവു എന്നിവയേയും, ആത്മാവ്, നിൎമ്മലത സത്യം സ്നേഹം ഇവയേയും സമ്പാദിക്കേണ്ടതാകുന്നു. ഇപ്രകാരം അഭ്യസിക്കപ്പെട്ടവർ ചാരുതത്വത്തിന്റെയും സൌന്ദൎയ്യത്തിന്റെയും മാതൃകകളും, ജ്ഞാനകൎത്താക്കന്മാരും, ഈശ്വരന്റെ മിത്രങ്ങളും ആയിരിക്കും.

ആദവും ഹവ്വയും അവരുടെ അധഃപ്പതനത്തിനു മുമ്പ് ഇങ്ങിനെയുള്ളവരായിരുന്നു; അവരുടെ സ്രഷ്ടാവിന്റെ പാണീതലത്തിൽനിന്നു, യാതൊരു വിദ്യാഭ്യാസവും കൂടാതെ, വിശിഷ്ടതാസമ്പൂൎണ്ണന്മാരായി അവർ ലോകത്തിൽ അവതരിച്ചു; ആദം മനുഷ്യസൌന്ദൎയ്യത്തിന്റെയും ശക്തിയുടെയും മാതൃകയായിരുന്നതുപോലെ, ഹവ്വാ, സ്ത്രീകളിൽവെച്ചു ഏറ്റവും സൌന്ദൎയ്യവതിയായിരുന്നു; അവരുടെ മനസ്സുകൾ അകളങ്കബുദ്ധികൊണ്ട് ദ്യോതിതമായും, അവരുടെ ആത്മാവുകൾ പറദീസായിലെ പ്രഭാതനീഹാരംപോലെ നിൎമ്മലമായും ഇരു

ന്നു. അവർ മദ്ധ്യാഹ്നംപോലെ ഉന്മേഷചിത്തന്മാരായും, പ്രഭാതംപോലെ മനോഹരന്മാരായും, ഏദനിലെ വനങ്ങളിലും താഴ്വരകളിലും മലകളിലും പുഷ്പവയലുകളിലും ആർത്തടിച്ചു നടന്നിരുന്നു. അവർ പ്രകൃതിയെ മുഴുവനും ദൃഷ്ടിപഥത്താൽ ദർശിക്കയും, ഒരു പുസ്തകത്തിൽ എന്നപോലെ വായിക്കയും ചെയ്തിരുന്നു. പച്ചപ്പുല്ലിനാൽ ആച്ഛാദിതമായ ഭൂമിയും, താരാവലികളാൽ പ്രശോഭിതമായ ആകാശവും പ്രകൃതിയാകുന്ന മഹാഗ്രന്ഥത്തിന്റെ തുറന്ന പുറങ്ങളായിരുന്നു; അവയിൽനിന്നു അവർ വിദ്വാന്മാരാൽ എഴുതപ്പെട്ടതിലും വിശ്വാസ്യമായ ചരിത്രകഥകളെ അറികയും, കവികളുടെ ഭാവനാമുകുരത്തിൽ പ്രതിബിംബിച്ചതിലും മനോരമ്യങ്ങളായ കവിതകളെ ആസ്വദിക്കയും ചെയ്തുപോന്നു. പാപത്തെപ്പററി സ്മരിക്കാത്ത അവരുടെ ഹൃദയങ്ങളിൽനിന്നു,രാപ്പകൽ ഇളവില്ലാതെ,സ്തുതിഗീതങ്ങൾ ദൈവത്തിന്റെ അടുക്കലേക്കു പൊയ്ക്കൊണ്ടിരുന്നു.

എന്നാൽ അവർ അധഃപ്പതിച്ചു— താഴെ വീണുപോയി. ഈ മഹിമാഭാസ്സിനെ ഒരു മേഘം മൂടിക്കളഞ്ഞു—വിഴുങ്ങിക്കളഞ്ഞു. അവരുടെ ആകാരങ്ങൾ മെലിഞ്ഞു, ക്ഷീണിച്ചു; അവരെ വാർദ്ധക്യം പിടികൂടി, പരവശരാക്കിത്തീർത്തു;അവരുടെ മനസ്സുകളുടെ സ്വാഭാവികബുദ്ധിയും, ശക്തിയും നശിച്ചുപോയി; അവരുടെ ആ

ത്മാവുകൾക്ക ദൈവമുഖത്തെ ദശിപ്പാൻ കഴിയാതെയായി; "ഒരു കണ്ണാടിയിൽക്കൂടെ എന്നപോലെ അസ്പഷ്ടമായി" മാത്രം ദൈവത്തെ കാണ്മാൻ അവക്ക കഴിഞ്ഞു. ഹാ, അത് ഒരു "വീഴ്ച"തന്നെയായിരുന്നു! ആദത്തിന്റ ക്രമേണ അനന്തിരവന്മാർ ധാരാളമുണ്ടായിത്തുടങ്ങി; അവർ എല്ലാവരും താണുതാണു വരികയാണുണ്ടായത്; ഇപ്പോൾ ഇതാ പറദീസായിലെ "മാതൃകാപുരുഷനു" പകരം, നമ്മുടെ ചുററും നാം ഒരു വക വ്യതിയ "മാതൃകകളെ" കാണുന്നു! ആദം വീണുപോയെങ്കിലും, അവൻ തന്റെ പൌരുഷത്തെ നശിപ്പിച്ചുകളഞ്ഞില്ല; നാം ഓരോരുത്തരിലും ആദത്തിന്റെ ശക്തികളുണ്ട്; അവയ്ക്കു കുറെ വലച്ചിൽ(ക്ഷീണം) തട്ടിയിട്ടുണ്ടെങ്കിലും, അവ ആദത്തിന്റെ ശക്തികൾ തന്നെയാകുന്നു. പലപ്പോഴും ഈ ശക്തികൾ നാം അറിയാതെ ഉറങ്ങിക്കിടക്കുന്നു; എങ്കിലും അവ നമ്മുടെ ശരീരങ്ങളുടെ അന്തർഭാഗങ്ങളിൽ, ആഴത്തിലായി, സ്ഥിതിചെയ്യുന്നുണ്ട് എന്നുള്ളത് നിശ്ചയമാണ്. ലോകത്തിലെ ആദിമസന്തതികളുടെ ആകൃതികളെ ഒരിക്കൽ കൂടി ലഭിച്ച്, ദൈവികകരത്താൽ രൂപീകരിക്കപ്പെട്ട പൂർണ്ണമനുഷ്യനെപ്പോലെ ആയിത്തീരുവാൻ നമുക്ക കഴിയുമോ? നമ്മിലുള്ള ശക്തികളെ പുറത്തുകൊണ്ടുവന്ന്, നമ്മുടെ സ്വഭാവത്തിന്റെ ഒളിച്ചുകിടക്കുന്ന ഗുണങ്ങളെ ഉപകാരക

രമാക്കിത്തീപ്പാനുള്ള മാർഗ്ഗങ്ങൾ കണ്ടുപിടിപ്പാൻ നമുക്കു സാധിക്കുമോ?

സാധിക്കും; എങ്കിലും പൂൎണ്ണമായി സാധിക്കയില്ല. ഇതിന്നു നാം വിചാരിക്കുന്നതിലും അധികം പ്രയാസമുണ്ട്. ആദത്തിൻെറ ഭാഗ്യപദവിയെ കൈക്കൊള്ളുവാനുള്ള ശക്തി നമുക്കില്ല; എങ്കിലും ഈശ്വരൻെറ സഹായത്തോടുകൂടി വല്ലതും കുറച്ചെങ്കിലും ചെയ്യാൻ നമുക്കു കഴിയും. പരിപൂൎണ്ണതയെ പ്രാപിപ്പാൻ നമുക്കു കഴിഞ്ഞില്ലെങ്കിലും, പരിപൂൎണ്ണതക്കായി നാം ഉദ്യമിക്കേണ്ടതാകുന്നു. ഏററവും ഔന്നത്യമായതിനുവേണ്ടി ശ്രമിക്കുന്നവൻ, അതിനെ പ്രാപിച്ചില്ലെന്നു വരാം; എങ്കിലും ഏററവും താണതിനായി ശ്രമിക്കുന്നവനേക്കാൾ അവൻ ഭേദമായിരിക്കും. നാം ഒരിക്കലും ആദത്തെപ്പോലെ അരോഗദൃഢഗാത്രന്മാരും, ജ്ഞാനികളും, ഗുണസമ്പന്നന്മാരും, ആയിത്തീരുകയില്ലായിരിക്കാം; എങ്കിലും നാം അവനെപ്പോലെയാകുവാൻ പണിപ്പെടണം; അതായത്, നാം കഴിയുന്നത്ര ആരോഗ്യമുള്ളവരും, ബുദ്ധിമാന്മാരും, ഗുണസമ്പന്നന്മാരും ആയിത്തീരുവാൻ പരിശ്രമിക്കണം. നമ്മുടെ ഉദ്ദേശ്യം വലുതായിരിക്കുമ്പോൾ, നമ്മുടെ വിജയവും വലുതായിരിക്കും. ശ്രേഷ്ഠമനസ്സുകൾ എല്ലായ്പോഴും ഉന്നതമായ ഉദ്ദേശ്യങ്ങളോടുകൂടി സ്ഥിതിചെയ്യുന്നു; അവർ ലോകത്തിൽ ഉന്നതമായ കാൎയ്യങ്ങളെ നേടുകയും ചെയ്യുവരുന്നു.

ഒരു വിദ്യാൎത്ഥിയുടെ നിലയിൽ, നിന്നത്തന്നെ കായികമായും, ആത്മികമായും, മാനസികമായും അഭ്യസിപ്പിച്ചുകൊണ്ട്, ഈ പരിപൂൎണ്ണതക്കുവേണ്ടി ഉദ്യമിക്കേണ്ടത് എങ്ങിനെയെന്നു അറിയുന്നത്, നിൻെറ മുറയാകുന്നു.

യാതൊരു വിദ്യാൎത്ഥിയും, അവൻെറ ശരീരത്തിൻെറ ആരോഗ്യവൎദ്ധനക്കു അവശ്യം വേണ്ടതായ പുരുഷോചിതങ്ങളായ വ്യായാമങ്ങളെ ഉപേക്ഷിക്കരുത്. വിദ്യാൎത്ഥികൾ, സാധാരണമായി, ഈ ഒരു കാൎയ്യം സാരമാക്കാറില്ല: വിദ്യാഭ്യാസം മനസ്സംസ്കരണത്തിൽ മാത്രമെ അടങ്ങുന്നുള്ളൂ എന്നു അവർ ഊഹിക്കുന്നു. ഇതുകൊണ്ടാണ് വാടിവരണ്ട ദേഹത്തോടും, വിളറിയ മുഖത്തോടുംകൂടിയ അനേകം പണ്ഡിതന്മാരെ നാം കാണുന്നത്; അന്തരീക്ഷത്തിൽ അല്പമായ ഒരു ഭേദംകണ്ടാൽ ഇവരിലും ആ ഭേദം കാണപ്പെടാതിരിക്കയില്ല; ഇന്നു ഇന്നലത്തേക്കാൾ അല്പം തണുപ്പു അധികമായാൽ, ഇവർ വിറക്കുന്നു; അബദ്ധത്തിൽ അര വിനാഴികനേരം അല്പം മഴച്ചാററൽ ഏല്പാൻ ഇവൎക്കു സംഗതിയായാൽ, ഒരാഴ്ചമുഴവനും തലവേദനയും നീൎദ്ദോഷവുമായി കട്ടിൽ കയറേണ്ടിവരുന്നു; ഇങ്ങിനെയുള്ളവർ തങ്ങളുടെ ശരീരങ്ങളെ സാക്ഷാൽ മാംസവും രക്തവും കൊണ്ടുള്ള ശരീരങ്ങളായല്ലാ, വായുഘനമാപകയന്ത്രങ്ങളെപ്പോലെയും ഉഷ്ണമാ

പകയന്ത്രങ്ങളെപ്പോലെയും ആണ് ഉപയോഗിച്ചു വരുന്നതെന്നു തോന്നിപ്പോകുന്നു. വംശപാരമ്പര്യമായ രോഗഹേതുക്കൾ ചിലപ്പോൾ ഉണ്ടാകാവുണ്ടെന്നുള്ളത് വാസ്തവമാണ്; എന്നാൽ വിളച്ചുപിടിച്ച ഈ വിദ്യാർത്ഥികളിൽ മിക്കവരും അവരുടെ സ്വന്ത ഉപേക്ഷകൊണ്ടത്രെ ഈ വിധത്തിലായിത്തീൎന്നിട്ടുള്ളത്; അവർ എല്ലാനേരവും പുസ്തകങ്ങളുമായി മേശയുടെ അടുക്കൽത്തന്നെ കഴിച്ചു കൂട്ടിയിരുന്നതുകൊണ്ട്, ദേഹവ്യായാമത്തിൻെറ കഥ വിസ്മരിച്ചുപോയിരുന്നു; സ്നാനം ചെയ്വാൻ മറന്നു; പന്തു കളിപ്പാൻ മറന്നു; നടക്കുവാനും ശുദ്ധവായു ഏല്ക്കുവാനും കൂടെ മറന്നു,—അവർ തങ്ങളുടെ സ്വന്തശരീരങ്ങളെ ആകപ്പാടെ മറന്നു. ഏതാനും കൊല്ലങ്ങൾ കഴിഞ്ഞശേഷം അവർ കണ്ണു തുറന്നുനോക്കി, തങ്ങളുടെ ആരോഗ്യം അശേഷം നഷ്ടമായിരിക്കുന്നു എന്നു കാണുന്നതിൽ ലേശമെങ്കിലും അത്ഭുതപ്പെടുവാനുണ്ടോ? അവർ, തങ്ങളുടെ ശരീരങ്ങൾക്കു അല്പമായ നിദ്രയും ധാരാളം ഭക്ഷണവും മാത്രമെ ആവശ്യമുള്ളു എന്നു വിചാരിച്ചു. ഇപ്പോൾ ഇതാ ഉറങ്ങാൻ കഴിയുന്നില്ല, ക്ഷീണിച്ചു കിടക്കമേൽ അങ്ങോട്ടും ഇങ്ങോട്ടും തിരിഞ്ഞും മറിഞ്ഞും സമയം കളയേണ്ടിവരുന്നു. അതിഭക്ഷണവും വ്യായാമക്കുറവും നിമിത്തം ആമാശയം ശോഷിച്ചുപോകയാൽ, അവൎക്കു ഭക്ഷിപ്പാനും കഴിയുന്നി

ല്ല. അവർ തളൎന്ന് നിലം പതിക്കാറായിരിക്കുന്നു; അവരുടെ ദേഹത്തിൽ ശേഷിച്ചിട്ടുള്ള അല്പമായ ശക്തിയെ, സദാ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന അവരുടെ മനസ്സ്, തീവ്രമായി ക്ഷീണിപ്പിച്ചു വരുന്നു. ഒരു വിദ്യാൎത്ഥി മറ്റെല്ലാവരെയും അപേക്ഷിച്ച്, തന്റെ വിശപ്പിനെ വിചാരിച്ചുദിക്കിൽ നിൎത്തുവാനും, ധാരാളം വ്യായാമം ചെയ്യുവാനും പഠിക്കണം; അഭിമാനഭ്രമമുള്ള അവന്റെ മാനസിക ശക്തി, മററുള്ള എല്ലാ ശക്തികളെയും കവച്ചുകടന്നു മുമ്പോട്ടുവാൻ ഇടവരുത്തക്കവണ്ണം, അതിനെ ദുസ്വാതന്ത്ര്യമായി അവൻ അഴിച്ചുവിട്ടുകളയരുത്. നിന്റെ മനസ്സ് നിന്റെ ക്ഷീണിച്ച ശരീരത്തിന്റെ യജമാനനായിത്തീൎന്നാൽ, അതിനു ലേശം കാരുണ്യമുണ്ടാകയില്ലെന്നു ഓൎത്തുകൊൾക; അതു കത്തുന്തോറും ചുവക്കകൂടി വരുന്ന ഒരു അഗ്നിശിഖയത്രെ; ആത്മാവും ചാമ്പലും ഒഴികെ മററു യാതൊന്നും ശേഷിക്കാത്തതുവരെ, അത് കത്തിപ്പടൎന്നുകൊണ്ടിരിക്കും; ആത്മാവു മുകളിലേക്കു പറന്നു പോകുന്നു; നിന്റെ ചാമ്പലിനെ മനുഷ്യർ ഭൂമിയിൽ കുഴിച്ചു മൂടുന്നു; അതോടുകൂടി സകലത്തും അസ്തമിക്കയും ചെയ്യുന്നു.

ബുദ്ധിമാന്മാർ, സാധാരണമായി, കായികാഭ്യാസവിഷയത്തിൽ ശ്രദ്ധയില്ലാത്തവരാണെന്നുള്ളത് അബദ്ധമായ ഒരു ധാരണയാകുന്നു. ലോകത്തിലെ മഹാന്മാ

രുടെ ചിത്രങ്ങളിന്മേൽ നോക്കുക; അവരുടെ ഭംഗിയു ള്ള ആകൃതികളെയും, ഓരോ അവയവങ്ങളുടെ അന്യോന്യയോജിപ്പുകളെയും പററി നീ ആശ്ചയ്യപരവശനായിത്തീൎന്നുപോകും. ഗ്രിക്കുകാരുടെ സാഹിത്യസൂയ്യൻെറ ഉദയത്തിൽ, വയോവൃദ്ധനായ ഹോമർ തൻെറ നിസ്തുല്യമായ കവിതകളെ ചൊല്ലിക്കൊണ്ട്, കാൽനടയായി ഗ്രീസിൽ അങ്ങുമിങ്ങും സഞ്ചരിക്കുന്നത് നാം കാണുന്നു. കായബലം ഉള്ള ആ വൃദ്ധകവിശ്രേഷ്ഠൻ വ്യായാമം ചെയ്യുന്നത് എത്ര ഉത്തമമായ ഒരു ദൃഷ്ടാന്തം ആകുന്നു! ആധുനികകാലത്തെ കൃശാംഗന്മാരായ കവികൾ ഇത് വളരെ ബുദ്ധിമുട്ടുള്ള ഒരു പണിയാണെന്നു പറയാതിരിക്കയില്ല.

നമ്മുടെ മഹാകവികളെത്തന്നെ, ഉദാഹരണമായി എടുക്കാവുന്നതാണ്. അമേരിക്കൻ കവികളുടെ കുലഗുരുവായ ബ്രയൻറ് (Bryant) ഒരു യുവാവിൻെറ പൂൎണ്ണശക്തിയോടുകൂടെ, തെരുവുകളിലും, വയലുകളിലും കാടുകളിലും നടക്കുന്നു. എങ്കിലും, ആരോഗ്യം കുറവായിരിക്കുന്നത് ബുദ്ധിയുടെ അടയാളമാണെന്നു ചെറുപ്പക്കാർ വിശ്വസിച്ചുവരുന്നു! ലോകത്തിലെ ബുദ്ധിമാന്മാർ ഇവൎക്കു വിരോധമാണെന്നു ഇവർ കാണാതിരിക്കയില്ല. വാഷിംഗ്ട്ടൺ, നെപ്പോളിയൻ, സീസർ, ഹാനിബാൾ, അലക്ക്സൻറർ മുതലായവൎക്കു ശിശിരകാല

ത്തിലെ മഞ്ഞുകട്ടിയിൽക്കൂടിയോ, ഗ്രീഷ്മകാലത്തിലെ ക ഠോര വെയിലിൽക്കൂടിയോ യാത്രചെയ്യാനും, ആകാശമേ ക്കട്ടിയുടെ കീഴിൽ, വെറംനിലത്തു, ഗാഢനിദ്രകൊള്ളു വാനും, ലോകത്തിലെ ഘോരയുദ്ധങ്ങളെ ജയിപ്പാനും ക ഴിഞ്ഞിരുന്നു. പ്രസിദ്ധ ആഖ്യായികാകാരനായ സർ വാൾട്ടർസ്കോട്ടിന്, തന്റെ നോവലുകളിലെ കവച്ചക്കാ രിൽ ഒരാളെപ്പോലെ സ്വന്ത നാട്ടിലെ കുന്നുകളുടെമേൽ അലഞ്ഞു നടക്കുമ്പോഴുള്ള ഭാഗ്യം വേറൊരുസമയത്തും ഉണ്ടായിരുന്നില്ല. ബർൺസ് (Burns) തന്റെ ഏറ്റ വും വിശേഷമായ കവിതകളെ രചിച്ചത് പകൽ മുഴ വനും തന്റെ പാട്ടപ്പെട്ട കൃഷിസ്ഥലത്തു അദ്ധ്വാനിച്ചു മടങ്ങിവന്നശേഷമാണ്. കവിസാർവ്വഭൌമനായ ഷേക്സ് പിയർ, സ്റ്റ്റാട്ട്ഫോർഡ്-ഓൺ-അവനിലെ (Strat-ford-on-Avon) തന്റെ സ്വന്ത "നവീനവസതി" യിൽ (New Place) ഒരു നാട്ടുപുറജീവിതം കഴിപ്പാൻ വേണ്ടി, തന്റെ കീർത്തിചന്ദ്രന്റെ അത്യുച്ചകാലത്തിൽ വിദ്യുത്തിന്റെയും പരിഷ്ക്കാരത്തിന്റെയും നടനരം ഗമായ ലണ്ടനിൽനിന്നു വിട്ടുപോന്നു.

എന്നാൽ നമ്മുടെ രക്ഷിതാവ്, മറ്റെല്ലാ വിഷയ ങ്ങളിൽ എന്നപോലെ, ഇതിലും, നമ്മുടെ ഏററവും വി ശേഷമായ ദൃഷ്ടാന്തമാണ്. അദ്ദേഹം പരിപൂർണ്ണതയോ ടുകൂടിയ ആദാം ആകുന്നു; താൻ എല്ലാവക്കും, എല്ലാ കാ

 യ്യങ്ങളിലും, തന്നത്തന്നെ മാതൃകയായി കാണിച്ചുകൊടു ത്തിരിക്കുന്നു. "കഷ്ടാനുഭവ"ത്തിനു മുമ്പുള്ള നമ്മുടെ കർത്താവിൻെറ ചിത്രങ്ങളും വർണ്ണനകളും, രാജകീയമഹത്വത്തിൻെറയും, ലാവണ്യത്തിൻെറയും, കായദാർഢ്യത്തിൻെറയും ഒരു മാതൃകയായിത്തന്നെ നമുക്കു വെളിപ്പെടുത്തിത്തരുന്നു. അതെ, ദൈവം, ഭൌതികസൃഷ്ടിയിൽ വെച്ചു അത്യുൽകൃഷ്ടമായ "മനുഷ്യരൂപത്തെ ദൈവികമായി" നിർമ്മിച്ചപ്പോൾ, നമ്മുടെ ശരീരത്തിൻെറയും, മനസ്സിൻെറയും, ആത്മാവിൻെറയും സകല ശക്തികളെയും നാം വികസിപ്പിക്കേണമെന്നു താൻ ഉദ്ദേശിച്ചിരുന്നു എന്നുള്ളത് സ്പഷ്ടമാണ്.

എന്നാൽ ശരിയായ വളച്ചയെത്തിയ ഒരു ദേഹം വെറുതെ തടിച്ചിരിക്കുന്ന ഒന്നല്ലെന്നു നാം ഓർക്കേണ്ടതാകുന്നു. ഒരു മനുഷ്യൻെറ ശരീരത്തിൽ ധാരാളം മാംസമുണ്ടായിരിക്കാം; അയാൾക്കു അതു മാററാൻ കഴികയില്ലെങ്കിൽ അത് അയാളുടെ കുററമായിരിക്കയില്ല; എങ്കിലും അത് അയാളുടെ ആരോഗ്യലക്ഷണമാണെന്നു തെററിദ്ധരിച്ചുപോകരുത്. വാസ്തവത്തിൽ അത് രോഗത്തിൻെറ ഒരു അടയാളമാകുന്നു; പ്രത്യേകിച്ച് അത് ക്രമത്തിലധികമാകുമ്പോൾ, രോഗചിഹ്നമാണെന്നുള്ളത് നിശ്ചയമാണ്. പൂർണ്ണവികാസം പ്രാപിച്ച ഒരു ശരീരത്തിൻെറ അടയാളങ്ങൾ ശക്തി, ഉന്മേഷം, അവയവ

ങ്ങളുടെ അന്യോന്യയോജിപ്പു എന്നിവയാണ്. നിനക്കു പുരുഷോചിതമായ എല്ലാ കളികളിലും ജീവനോടുകൂടി പ്രവേശിച്ചു്, തളച്ചുകൂടാതെ, അവയുടെ രസാസ്വാദനം ചെയ്യാൻ കഴിയുമോ? നിനക്കു നാട്ടുപുറത്തുള്ള വയലുകളുടെ വരമ്പുകളിൽകൂടി ദീൎഘനേരം നടക്കാമോ? അടുത്തദിവസം ദീനമായി കട്ടിലിനെ അവലംബിക്കാതെ, ഓടുവാനും ചാടുവാനും, നിൻെറ ക്ഷീണിച്ച ചെറിയ അനുജനെ ചുമലിൽ വഹിച്ചുകൊണ്ടുവരുവാനും നിനക്കു സാധിക്കുമോ? സാധിക്കുമെങ്കിൽ നീ ശക്തനാകുന്നു. ഒരു വിനാഴികക്കുള്ളിൽ നിൻെറ അംഗങ്ങളെയും മാംസപേശികളെയും അധീനത്തിൽ വരുത്തുവാൻ നിനക്കു കഴിയുമോ? കാലുതെററി വീഴാൻ ഭാവിക്കുമ്പോൾ ഒററക്കാലിൽ കുതിച്ചുനില്പാനുള്ള സാമൎത്ഥ്യം നിനക്കുണ്ടോ? * ബെയിസ്സ്ബാൾ, ആലിബാൾ മുതലായി, ധാരാളം ഉത്സാഹം പ്രദൎശിപ്പിക്കേണ്ട കളികളിൽ നിനക്കു സന്തോഷമുണ്ടോ? ഉണ്ടെങ്കിൽ നീ ഉന്മേഷഭരിതനാകുന്നു. കുനാതെയും, കുനിയാതെയും കാലിടറിപ്പോകാതെയും, ഒരു ഉറച്ച ദേഹത്തോടുകൂടി, കുപ്പായക്കീശയിൽ കൈയിടാതെ, അങ്ങുമിങ്ങും നടപ്പാൻ നിനക്കു കഴിയുമോ? കഴിയുമെങ്കിൽ നിൻെറ അവയവങ്ങൾക്കു അന്യോന്യയോജിപ്പും ധാരാളം അയവും ഉണ്ട്.

* രണ്ടു ഭാഗത്തും നിന്നുകൊണ്ടു്, ബാററും പന്തും കൊണ്ടു കളിക്കുന്ന അമേരിക്കക്കാരുടെ ഒരു വക പന്തുകളി.

എന്നാൽ ഈ ചോദ്യങ്ങൾക്കെല്ലാം "ഇല്ല" എന്നുള്ള മറുപടി പറവാൻ നീ നിർബ്ബന്ധിക്കപ്പെട്ടുന്നെങ്കിൽ, നിനക്കു ശക്തിയും, ആരോഗ്യവും അവയവയോജിപ്പും ഇല്ലതന്നെ; ഈ സ്ഥിതിയിൽ ഉല്ലാസസമയങ്ങളിൽ കുറെക്കൂടി ഉത്സാഹമായ തൃഷ്ണകാണിക്കേണ്ടത് നിന്റെ ചുമതലയായിരിക്കുന്നു. വൈകുന്നേരം വീടിനുചുററം "പങ്ങിപ്പതുങ്ങി" കുറെ നടക്കുന്നതുകൊണ്ടു മാത്രം നീ തൃപ്തിപ്പെട്ടുകളയരുത്. ഞരമ്പുകളിൽക്കൂടി രക്തത്തിനു നിർബ്ബാധമായി ഓട്ടുവാൻ കഴിയത്തക്കവണ്ണം, കൈകാലുകളെ ഇളക്കി നടക്കുകയും ഓട്ടുകയും ചെയ്യു. ശരീരത്തിനു ആയാസം നല്കുന്ന ഏതുതരം ഉല്ലാസങ്ങളിലും നീ ചേരണം. ഇങ്ങിനെ ക്രമമായി ശീലിച്ചാൽ, നിന്റെ ശരീരത്തിന്റെ ഓരോ ഞരമ്പുകളിലും പെട്ടെന്നു ഒരു പുതിയ ശക്തി കടന്നുകൂടിയിട്ടുള്ളതായി നീ കാണുകയും, നിന്റെ മനസ്സിനു ഉന്മേഷവും ഉത്സാഹവും വർദ്ധിക്കുകയും ചെയ്യും; നിന്റെ ആത്മാവിനുതന്നെ ഒരു പ്രത്യേക വിശുദ്ധിയും, മനസ്സിനെയും ശരീരത്തെയും ഭരിപ്പാനുള്ള ശക്തിയും ഉണ്ടാകുന്നതാണ്.

നമ്മുടെ കേരളത്തിലെ ജനങ്ങൾ, തങ്ങളുടെ പൂർവ്വികന്മാരെപ്പോലെ കായികവ്യായാമങ്ങളിൽ താല്പര്യം കാണിച്ചുവരാത്തത് ശോചനീയംതന്നെ. പണ്ടുള്ളവരുടെ കളരിയഭ്യാസങ്ങൾ—ചാട്ടം, മറിച്ചിൽ, മല്പിടുത്തം

ആദിയായവ—ശരീരബലത്തെ വൎദ്ധിപ്പിപ്പാൻ ധാരാളം സഹായിക്കുന്നവയായിരുന്നു. അവരുടെ വ്യായാമപരിശീലനത്താൽ അവർ ദൃഢഗാത്രന്മാരും, ആരോഗ്യമുള്ളവരും, ദീൎഘായുഷ്മാന്മാരും ആയിരുന്നു. എമ്പതും തൊണ്ണൂറും വയസ്സുവരെ യാതൊരു മരുന്നും സേവിക്കാതെ സുഖശരീരികളായിരുന്നിട്ടുള്ളവർ അക്കാലത്ത് ദുൎല്ലഭമായിരുന്നില്ല. അവർ മരിച്ചിട്ടുള്ളത് വാൎദ്ധക്യംകൊണ്ടല്ലാതെ, രോഗം ബാധിച്ചല്ല. എന്നാൽ ഇക്കാലത്തിലെ അവസ്ഥ എത്ര വ്യത്യസ്തമാണെന്നു നോക്കുക. എമ്പതുവയസ്സുവരെ ആരെങ്കിലും ഇപ്പോൾ ജീവിച്ചിരുന്നാൽ അത് വലിയ ഒരു അത്ഭുതമായിരിക്കും. ഇതിനുള്ള കാരണമെന്ത്? ആരോഗ്യത്തെ പരിപാലിക്കുന്നതിൽ നാം കാണിച്ചുവരുന്ന അമാന്തം ഒന്നുമാത്രമാണെന്നു നിസ്സംശയം പറയാം. ഈ അമാന്തം ഒരു പ്രകാരമല്ലെങ്കിൽ മറ്റൊരുപ്രകാരം നമ്മെ ഓരോരുത്തരേയും ബാധിച്ചിരിക്കുന്നു. നമ്മുടെ അമാന്തം, നമ്മെക്കാൾ അസുഖശരീരികളായി ജനിക്കുന്ന നമ്മുടെ സന്താനങ്ങളേയും കടന്നുപിടിക്കുന്നു. ഇങ്ങിനെ കാലം കഴിയുന്തോറും ശരീരസുഖം കുറഞ്ഞവരുടെ സംഖ്യ വൎദ്ധിച്ചുതന്നെ വരികയും, സമുദായവും രാജ്യവും നശിച്ചു നാമാവശേഷമായിത്തീരുകയും ചെയ്യും. ആരോഗ്യത്തിനു ഭക്ഷണത്തെക്കാൾ സുഖവ്യായാമമാണ് ആവശ്യമെന്ന് പ്രസി

ദ്ധന്മാരായ ശരീരശാസ്ത്രജ്ഞന്മാരും ഡാക്ടർമാരും ഐക കണ്ഠ്യേന അഭിപ്രായപ്പെട്ടു കഴിഞ്ഞിരിക്കുന്നു; എങ്കിലും നമ്മുടെ നാട്ടുകാർ ഇതിനെ ഗണ്യമാക്കാത്തത് അവരുടെ നിർഭാഗ്യം എന്നല്ലാതെ എന്തുപറയട്ടെ. എന്നാൽ വ്യായാമമെന്നു തെറ്റിദ്ധരിച്ചാണെന്നുതോന്നുന്നു,—നമ്മുടെ നാട്ടുകാരിൽ പലരും ആരോഗ്യത്തെ ഹനിക്കുന്ന ഒരു വക ഉല്ലാസങ്ങളിൽ രസിച്ചുവരുന്നുണ്ട്. ഇവയിൽ പ്രധാനമായത് ശീട്ടുകളിതന്നെ. എത്ര സമയമെങ്കിലും ഇതിൽ ചെലവഴിപ്പാൻ, ആരോഗ്യശാസ്ത്രത്തിലും മററും അറിവുസമ്പാദിച്ചിട്ടുള്ള സർവ്വകലാശാലാബിരുദധാരികൾക്കുകൂടി—ചിലപ്പോൾ ചില ഡാക്ടർമാക്കുപോലും—അശേഷം മടിയില്ല. ഇത് ഏററവും പരിതാപകരം തന്നെ. എന്തുകൊണ്ടെന്നാൽ, ശീട്ടുകളികൊണ്ട് ശരീരത്തിനു യാതൊരു വ്യായാമവും സിദ്ധിക്കയില്ല. പുസ്തകവായനപോലെതന്നെ, ഒരു വിഷയത്തിൽ മാത്രം മനസ്സിനെ പ്രവേശിപ്പിച്ച്, ദീർഘനേരം ഇരിക്കേണ്ടിവരുന്നതുകൊണ്ട്, രക്തത്തിനു പല ദൂഷ്യങ്ങളും തട്ടുവാൻ സംഗതിയുണ്ട്. ഇത് അല്പം ആലോചിച്ചാൽ ആക്കും മനസ്സിലാക്കുവാൻ വൈഷമ്യമില്ല. നമ്മുടെ നാട്ടുകാർ ഇങ്ങിനെയുള്ള ദുർഗ്ഗുണങ്ങളെ കളഞ്ഞ്, ആരോഗ്യവൎദ്ധനങ്ങളും ഉപയുക്തങ്ങളുമായ വീട്ടിനു പുറത്തുള്ള കായികവ്യായാമങ്ങളിൽ (Out-door exercises) രസിക്കുന്നത് കാണ്മാൻ വളരെ ആഗ്രഹമുണ്ട്.

"ഞാൻ ബലഹീനനായിട്ടാണ് ജനിച്ചത്; എനിക്കു ഒരിക്കലും സുഖമുണ്ടായിട്ടില്ല" എന്നിങ്ങിനെ ഒഴികഴിവുകൾ പറയാതിരിക്ക. സ്ഥിരപരിശ്രമവും, ദീൎഘകാലത്തെ വ്യായാമവും അത്ഭുതങ്ങളെ ചെയ്യും. സീസർ കുട്ടിക്കാലത്തിൽ ഒരു "അല്പപ്രാണൻ" ആയിരുന്നെന്നു പറയപ്പെടുന്നു; എങ്കിലും അയാൾ തന്റെ കൃശമായ ദേഹവും ക്ഷീണിച്ച ശ്വാസകോശങ്ങളും കൊണ്ട്, ഒരു വാഗ്മിയായിത്തീരുവാൻ ഉറച്ചു. കുന്നിന്മേൽ ഓടിക്കയറി, കാററുകളോടു പ്രസംഗിച്ചും മററും അയാൾ നല്ല ശക്തിയുള്ളവനായിത്തീൎന്നു. ഡാക്ടർ വിൻഷിപ്പിനോടു (Dr. Winship) നെഞ്ചിനു ശക്തി വൎദ്ധിപ്പാൻവേണ്ടി കനമുള്ള കല്ലുകളെ എടുത്തു പൊക്കുവാൻ അയാളുടെ വൈദ്യന്മാർ ഉപദേശിക്കുകയും, ഉദ്ദേശം മൂവായിരം റാത്തൽ കനമുള്ള കല്ലുകളെ പൊക്കുവാൻ സാധിച്ചതുവരെ, അയാൾ അപ്രകാരം ചെയ്തുവരികയും ചെയ്തു. ഒരു ചെറിയ മനുഷ്യനെങ്കിലും, അയാൾ ഇന്നു ലോകത്തിൽവെച്ച് ഏററവും ശക്തനാകുന്നു. *

---

* ഇതിന്റെ മൂലഗ്രന്ഥം വളരെകൊല്ലങ്ങൾക്കുമുമ്പെ എഴുതപ്പെട്ടതാണ്. 11-ാംപതിപ്പിൽ നിന്നാണ് പ്രകൃത തൎജ്ജമ. അതുകൊണ്ട് ഡാക്ടർ വിൻഷിപ്പ് ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ എന്നു നിശ്ചയമില്ല.

അഭ്യാസംകൊണ്ട് ദേഹശക്തിയും ആരോഗ്യവും പ്രാപിപ്പാൻ കഴിയുമെന്നുള്ളതിന് പ്രസിദ്ധകായികാഭ്യാസികളായ സാൻഡോ, രാമമൂൎത്തി എന്നിവർ ഒന്നാന്തരം ദൃഷ്ടാന്തങ്ങളാണ്. ഇവർ ചെയ്യുവരാറുള്ള "അത്ഭുതങ്ങളെ" നമ്മുടെ ഇടയിൽ പലരും കണ്ടിരിപ്പാൻ ഇടയുണ്ടല്ലോ. എന്നാൽ അമാനുഷന്മാർ എന്നു തോന്നിപ്പോകുന്ന ഇവരുടെ ശൈശവത്തിലെ ആരോഗ്യസ്ഥിതി അത്യന്തം ദയനീയമായിരുന്നു എന്നുള്ള വാസ്തവം അധികം ആളുകൾ അറിഞ്ഞു കാണുകയില്ലായിരിക്കും. രാമമൂൎത്തിയുടെ ആരോഗ്യം അത്ര വ്യസനികത്തക്കതായിരുന്നില്ലെങ്കിലും, സാൻഡോ ബാല്യത്തിൽ, എണീപ്പാൻ കൂടി വഹിയാതെ, എങ്ങിക്കരച്ചുകിടന്നിരുന്ന ഒരു ക്ഷയരോഗിയായിരുന്നത്രെ! മിതമായ വ്യായാമവും ശ്രദ്ധയും കൊണ്ടാണ് അയാൾ ക്രമേണ ആരോഗ്യമുള്ളവനായിത്തീൎന്ന്, ഒടുവിൽ ലോകത്തെ അത്ഭുതപാരാവാരത്തിൽ മുക്കുവാൻ തുടങ്ങിയത്. രാമമൂൎത്തിക്കും, ഇപ്പോൾ കാണുന്ന "ഭീമശക്തി" സ്ഥിരവ്യായാമംകൊണ്ടു കിട്ടിയിട്ടുള്ളതാണ്. അഭ്യാസത്താൽ സ്ത്രീകൾക്കുകൂടിയും, കായദാർഢ്യം ലഭിപ്പാൻ സാധിക്കുന്നതാണ്. പുരാതനകാലങ്ങളിൽ, അഭ്യാസംമൂലം, രണനിലത്തിൽ, മുന്നണിയിൽനിന്ന് ശത്രുക്കളോടു നേരിടുവാൻ കഴിഞ്ഞിട്ടുള്ള പല ഭാരതീയവനിതാരത്നങ്ങൾ

ഉണ്ടായിരുന്നു എന്നു് ചരിത്രങ്ങളിൽ നാം വായിക്കുന്നു. ഇംഗ്ലണ്ടു്, അമേരിക്കാ മുതലായ പരിഷ്കൃതരാജ്യങ്ങളിൽ കായികാഭ്യാസങ്ങളിൽ പ്രശസ്തമായ നൈപുണ്യം സിദ്ധിച്ചിട്ടുള്ള അനേകം മഹിളാമണികൾ ഇപ്പോൾ ജീവിച്ചുവരുന്നുണ്ടു്. ഏതാനും മാസങ്ങൾക്കു മുമ്പെ, താരാബായി എന്ന ഒരു ഇന്ത്യൻയുവതി മദ്രാസ് മുതലായ വലിയ പട്ടണങ്ങളിൽവെച്ചു്, അനേകം മാന്യന്മാരുടെ സാന്നിദ്ധ്യത്തിൽ, പല വിസ്മയകരങ്ങളായ കായികാഭ്യാസങ്ങൾ കാണിച്ചു്, കീർത്തിനേടിയ വിവരം വർത്തമാനപത്രങ്ങളിൽനിന്നു എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. ഇങ്ങിനെ സ്ഥിരമായ അഭ്യാസംമൂലം ആക്കും "അത്ഭുതപ്രവൃത്തികൾ" ചെയ്യാൻ കഴിയുന്നതാണു്. ഇതിനെ തെളിയിപ്പാൻ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും പറയാം.

ശരിയായ മാർഗ്ഗങ്ങളെ അനുകരിക്കുന്നുവെങ്കിൽ "അത്ഭുതകൃത്യങ്ങൾ" ചെയ്യാൻ സാധിച്ചില്ലെങ്കിലും, നമ്മുടെ ശരീരങ്ങളെ പോഷിപ്പിച്ചു്, ബലമുള്ളതാക്കിത്തീർപ്പാൻ നമുക്കെല്ലാവക്കും കഴിയുന്നതാണു്; തങ്ങളുടെ ശരീരാരോഗ്യത്തെയും ശക്തിയേയും വർദ്ധിപ്പിക്കുന്ന വിഷയത്തിൽ അറിഞ്ഞിരിക്കേണ്ട സംഗതികൾ ഒന്നുംതന്നെ നിസ്സാരമായി തള്ളിക്കളയരുതെന്നു്, എല്ലാ യുവാക്കന്മാരോടും പ്രത്യേകമായി ഞാൻ ഉപദേശിക്കുന്നു. ഇ

തിനുവേണ്ടി വ്യയംചെയ്യുന്ന സമയം വ്യർത്ഥമാകയില്ല. വ്യായാമം ചെയ്യാത്ത സമയം അനേകം മണിക്കൂറുകൾ തലച്ചോറിനെ "കറക്കുന്ന" ഏതെങ്കിലും പാഠങ്ങളെ, വ്യായാമത്തിനുശേഷം, വളരെ വേഗത്തിൽ ഒരു വിദ്യാർത്ഥിക്കു ഗ്രഹിപ്പാൻ കഴിയുന്നതാണ്. നിൻെറ വിലയേറിയ വ്യായാമസമയങ്ങളെ ചതുരംഗം കളിക്കുന്നതിലോ, അനങ്ങാതിരുന്ന് മനസ്സിനെ ക്ഷീണിപ്പിക്കുന്ന മറേറതെങ്കിലും നേരമ്പോക്കുകളിലൊ നഷ്ടപ്പെടുത്തിക്കളയരുതെന്ന് ഞാൻ വിലക്കുന്നു; നിൻെറ ഈ സമയം ശരീരത്തിന് സ്വാതന്ത്ര്യം നല്കാനുള്ളതാണ്; അതിനെ വീണ്ടും "ജെയിൽവസം" അനുഭവിപ്പിക്കുന്നത് ന്യായവും നീതിയും ആയിരിക്കയില്ല. മനസ്സിനെ ഒട്ടുംതന്നെ ക്ലേശിപ്പിച്ചുകൂടാ. അതുകൊണ്ട്, നിൻെറ പുസ്തകങ്ങളുടെ അടുക്കലേക്കു ആനന്ദത്തോടും ചൈതന്യത്തോടുംകൂടെ തിരിച്ചെത്തുവാൻ കഴിയത്തക്കവണ്ണം, ദേഹത്തിനു ആവശ്യമായ വ്യായാമത്തെയും, മനസ്സിന് ആലോചനയിൽനിന്നും ചിന്താഭാരങ്ങളിൽ നിന്നുമുള്ള പൂർണ്ണ സ്വാതന്ത്ര്യത്തെയും കൊടുത്തുകൊൾക. ശരീരാഭ്യാസത്തെപ്പററി ഇതിലധികം പ്രതിപാദിക്കേണമെന്നു വിചാരിക്കുന്നില്ല.

നിൻെറ ആദ്ധ്യാത്മികപ്രകൃതിയുടെ അഭ്യസനം സംബന്ധിച്ച സംഗതികളെപ്പററി ഇവിടെ വ്യവഹരി

ക്കന്നത് ഒരു വിധത്തിൽ അസംബന്ധമായിരിക്കം. ഈ കാൎയ്യത്തിനുവേണ്ടി ദൈവം തന്റെ പുരോഹിതന്മാരെ നിയമിച്ചിട്ടുണ്ട്. എന്നാൽ ഒന്നു പറയാം. ഈശ്വരവിശ്വാസം ഇല്ലാത്ത ആരുംതന്നെ യഥാൎത്ഥത്തിൽ വിദ്യാഭ്യാസം ചെയ്യപ്പെട്ടിട്ടില്ല; തങ്ങൾ വിശ്വസിച്ചുവരുന്നുണ്ടെന്നു നടിക്കുന്ന സ്വന്തമതം പൂൎണ്ണമായി അവൎക്കു മനസ്സിലായിട്ടുമില്ല. ആത്മാവു മനുഷ്യന്റെ അംശങ്ങളിൽ വെറും ഒന്നല്ല; അത് അത്യുന്നതവും, അത്യന്തനിൎമ്മലവുമായ അംശമാകുന്നു; ആകയാൽ ആത്മിക വിദ്യാഭ്യാസത്തെ സാരമില്ലാതെ ഉപേക്ഷിക്കുന്നവൻ, അവന്റെ ഏറ്റവും പ്രധാനമായ അംശത്തിന്റെ ശ്രേയസ്സിനെ നഷ്ടമാക്കിക്കളയുന്നു. കാഴ്ചയേയും കേൾവിയേയും വിസ്മരിച്ചുകൊണ്ടു ഘ്രാണേന്ദ്രിയത്തെ സംസ്കരിക്കുകയൊ, വിശേഷബുദ്ധിയെ ഉപേക്ഷിച്ച് മേൽമേശയെ വളൎത്തിവരികയോ ചെയ്യുന്ന ഒരു മനുഷ്യനെപ്പോലെ, അവൻ, അവന്റെ നീച (താണ) പ്രകൃതിയെ വികസിപ്പിപ്പാൻ ശ്രദ്ധകാണിക്കയും, ശ്രേഷ്ഠമായതിനെ മറന്നുകളകയുംചെയ്യുന്നു. വിദ്യാഭ്യാസം എന്നു പറയുന്നത് നമ്മുടെ എല്ലാ ശക്തികളുടെയും വികാസമാകുന്നു എന്നു നാം കാണുകയുണ്ടായല്ലൊ; അതുകൊണ്ട്, നമ്മുടെ ആത്മീയപ്രകൃതിയുടെ ശ്രേയസ്സിനെ സംബന്ധിക്കുന്ന സകല വിഷയങ്ങളിലും നാം നല്ലവണ്ണം

അടിയുറയ്ക്കാതെ, നാം വിദ്യാഭ്യാസം ചെയ്യപ്പെട്ടിരിക്കുന്നു എന്ന് ഒരുവിധത്തിലും വിശ്വസിച്ചുകൂടാ.

നിന്ദകന്മാരുടെ "വലിയകാലം" കഴിഞ്ഞുപോയിരിക്കുന്നു എന്നുകൂടി അറിയുന്നത് നിനക്ക് ഉപകാരമായിരിക്കും. കാലം, അധികമധികം ഗൌരവമുള്ളതായി വളൎന്നുവരുന്നു: ഒരു സാധാരണ വാക്യം ഉപയോഗിക്കയാണെങ്കിൽ, അജ്ഞാനവാദം (നിരീശ്വരവാദം) ജനസമ്മതമില്ലാതയായി വരുന്നു. മാംസമോ ബുദ്ധിയോ അല്ലാതെ അതിനേക്കാൾ ഉൽകൃഷ്ടമായ "എന്തോ ഒന്നു" തങ്ങളിൽ സ്ഥിതിചെയ്യുന്നുണ്ടെന്ന് മനുഷ്യർ കണ്ടുപിടിപ്പാൻ തുടങ്ങിയിരിക്കുന്നു. സത്യത്തെപ്പററി അറിവില്ലാത്തവരുടേയും സത്യത്തെപ്പററി അറിവുള്ളവരുടേയും സ്ഥിതി ഇതുതന്നെ. തങ്ങളിൽനിന്നു വിദൂരമായും, മേലായും ഉള്ള ആ "എന്തോ ഒന്നി"ൽ എല്ലാവൎക്കും താല്പൎയ്യം വൎദ്ധിച്ചുകൊണ്ടേ വരുന്നു. ഈ കാരണത്താലാണ്, സത്യം കണ്ടുപിടിപ്പാനുള്ള ശ്രമത്തിൽ, അനേകംപേർ "പ്രേതസംസൎഗ്ഗവാദം" (മരിച്ചവരുമായി സംഭാഷിപ്പാൻ കഴിയുമെന്നുള്ളവാദം) മുതലായ ഓരോ പുതിയ വാദങ്ങളാൽ വഴിതെററിപ്പോകുന്നത്. ആകയാൽ നിന്റെ ആത്മികാഭിവൃദ്ധിയെ സംബന്ധിക്കുന്ന എല്ലാ കാൎയ്യങ്ങളിലും പ്രത്യേകതാല്പൎയ്യം കാണിച്ചുകൊൾക; എന്തുകൊണ്ടെന്നാൽ എല്ലാററി

ലും വെച്ച് ഏററവും പ്രാധാന്യം അതിനാകുന്നു; അതില്ലാതെ, നിൻെറ മററ ശക്തികളുടെ അഭിവൃദ്ധി തീരെ ഉപയോഗശൂന്യമായിരിക്കും, എന്നുമാത്രമല്ലാ, പലപ്പോഴും ആപത്തിനെ വരുത്തിവെയ്ക്കുകകൂടി ചെയ്യും.

മനുഷ്യക്ക ആവശ്യമായ ഏക വിദ്യാഭ്യാസമെന്നു പലപ്പോഴും കരുതപ്പെട്ടുവരുന്ന നിൻെറ മാനസികവിദ്യാഭ്യാസത്തെപ്പററി നിനക്കു ഒരേ ഒരു ഉപദേശമാണ് നല്കുവാൻ ഞാൻ വിചാരിക്കുന്നത്; ഇതിൽ എല്ലാം അടങ്ങും: സമ്പൂർണ്ണനായിരിക്ക. നീ വിദ്യാമന്ദിരത്തിലേയ്ക്കു വരുമ്പോൾ, അവസാനംവരെ അനുസരിക്കാവുന്ന ഒരു രീതിയെ കണ്ടുവെയ്ക്കു. ഈ രീതി, പഠനത്തിൽ നിനക്കു ചെലവഴിക്കാവുന്ന സമയത്തെയും ജീവിതത്തിൽ നിനക്കുള്ള ഉദ്ദേശ്യങ്ങളെയും ആശ്രയിച്ചിരിക്കണം. അറിവു സമ്പാദിക്കുന്നതിലും മനസ്സിനെ പരിഷ്കരിക്കുന്നതിലും, ചുരുങ്ങിയ ഒരു കാലം മാത്രം ചെലവഴിപ്പാനേ നിനക്കു കഴികയുള്ളുവെങ്കിൽ, നിൻെറ പാഠങ്ങൾ ഭാവിയിൽ നിനക്കു ഏററവും ആവശ്യവും ഉപകാരവും ഉള്ള കാര്യങ്ങളെ മാത്രം വിഷയീകരിക്കുന്നവയായിരിക്കണം. "കുട്ടികൾ, തങ്ങൾക്കു പുരുഷത്വം സിദ്ധിക്കുമ്പോൾ പ്രവൃത്തിയിൽ കൊണ്ടുവരാവുന്ന കാര്യങ്ങളെ പഠിക്കട്ടെ" എന്നാണല്ലോ പഴഞ്ചൊല്ലുതന്നെ. ശരിയായി മനസ്സിലാക്കുന്നപക്ഷം, ഇത് നല്ലൊരുനി

യമമാണ്; എന്നാൽ ഇതിനെ സാധാരണ തൊററിദ്ധരിച്ചു വരുന്നതുകൊണ്ട്, ഇത് ആപല്ക്കരമായ ഒരു നിയമമായിട്ടാണ് തീൎന്നിരിക്കുന്നത്. മനുഷ്യർ ഇതിനെ പലപ്പോഴും അജ്ഞതയെ മൂടുവാനും ഒഴിപ്പാനുമുള്ള ഒരു കുപ്പായമാക്കിത്തീൎക്കുന്നു. ഒരു സാധുവും മൂഢനും ആയ മനുഷ്യൻ പറയുന്നു— "ഞാൻ ഒരു കൃഷിക്കാരനായിത്തീരേണ്ടതാണ്; എനിക്കു ആകപ്പാടെവേണ്ടതായ വിദ്യാഭ്യാസം, വായിപ്പാനും, എഴുതുവാനും കണക്കുകൂട്ടുവാനും അറിയുന്നതാണ്; ഈ മൂന്നുകാൎയ്യങ്ങൾ മാത്രമെ എനിക്കു ഉപകാരയോഗ്യമായിത്തീരുകയുള്ളൂ." വാസ്തവംതന്നെ. അവൻ തന്റെ സമയത്തെ താണതരം പണികളിൽ ചെലവുചെയ്തു്, കുറെ പണം 'സ്വരുക്കൂട്ടി' വെക്കുവാൻ മാത്രമേ ആഗ്രഹിക്കുന്നുള്ളവെങ്കിൽ അവനു മേല്പറഞ്ഞ വിദ്യാഭ്യാസം ധാരാളം മതിയാകും. വേറൊരാൾ പറയുന്നു—"ഞാൻ ഒരു വ്യാപാരിയായിത്തീരുവാൻ ആഗ്രഹിക്കുന്നു; അതുകൊണ്ട് ഞാൻ എഴുതുവാനും, വായിപ്പാനും, കണക്കുകൂട്ടുവാനും, കണക്കെഴുതി സൂക്ഷിപ്പാനും മാത്രമെ പഠിക്കയുള്ളൂ; ഇത്രമാത്രമെ എനിക്കു ഉപയോഗിക്കേണ്ടതുള്ളൂ". വാസ്തവംതന്നെ. അവന്റെ ഏക ആഗ്രഹം പണം സമ്പാദിക്കുന്നതിനുമാത്രമാണെങ്കിൽ, അവൻ ഈ വിദ്യാഭ്യാസംകൊണ്ട് സംതൃപ്തനാകണം. മൂന്നാമതൊ

രാരംപറയുന്നു— "ഞാൻ ഒരു വക്കീലായിത്തീരുവാനാണു പോകുന്നത്. എനിക്കു എഴുതുവാനും, വായിപ്പാനും, കണക്കുകൂട്ടുവാനും, മാത്രം അറിഞ്ഞാൽ മതി; വിശേഷാൽ കുറെ നിയമപരിജ്ഞാനവും സിദ്ധിക്കണം. മററു യാതൊന്നുംകൊണ്ടു എനിക്കു ഉപയോഗമുണ്ടാകയില്ല." നേരുതന്നെ. അവൻെറ ആഗ്രഹം ഒരു "പാററവക്കീലാ"യിത്തീരുവാനോ ഏതെങ്കിലും താണ ഉദ്യോഗത്തിൽ കടന്നുവീഴുവാനോ മാത്രമാണെങ്കിൽ, മേൽകാണിച്ചതരം വിദ്യാഭ്യാസംകൊണ്ട് അവൻ കൃതാൎത്ഥനായിക്കൊള്ളട്ടെ. ഇങ്ങിനെയുള്ള വിഷയങ്ങളിൽ, മനുഷ്യൎക്കു ഇതിലധികം പുരുഷത്വം ഇല്ലെങ്കിൽ —— ഉൽകൎഷസമ്പാദനത്തിലുള്ള ശ്രേഷ്ഠാഭിലാഷത്താൽ അവരുടെ മനസ്സു കുതിച്ചുചാടുന്നില്ലെങ്കിൽ——അവർ തോന്നിയവഴിക്കു പൊയ്ക്കൊള്ളട്ടെ; ഒരു ഉൽകൃഷ്ടവിദ്യാഭ്യാസത്തിനുള്ള യോഗ്യത അവൎക്കു ഇല്ല.

എന്നാൽ അവർ പ്രകൃതിയുടെ ഉൽകൃഷ്ടസന്താനങ്ങളാകുന്നപക്ഷം, അവർ ഔന്നത്യത്തിലേക്കു നോക്കും; ഈശ്വരൻ അവൎക്കു പ്രദാനം ചെയ്തിട്ടുള്ള എല്ലാ ശക്തികളേയും അഭ്യാസത്തിലേക്കു വിളിപ്പാൻ അവർ ആഗ്രഹിക്കും. ഇവിടെ മറെറാരു സാധാരണ തെററുകൂടെ ചൂണ്ടിക്കാണിക്കേണ്ടതായുണ്ട്. ഭാവ്യഭ്യുദയലക്ഷണമുള്ള ചെറുപ്പക്കാർ, യാതൊരു ഉദ്ദേശ്യമോ ലാ

ക്കോ ഇല്ലാതെ,ആദ്യം ഒരു വിഷയവും പിന്നെ മററൊരു വിഷയവും എടുത്ത് — അതിൻെറ ഫലം എങ്ങിനെയാകുമെന്നു അറിവാൻ, അവരുടെ മനശ്ശക്തികളെ ക്ഷയിപ്പിച്ചുകളയുന്നതു കാണുമ്പോൾ എനിക്കു വളരെ ദുഃഖം തോന്നാറുണ്ട്. ഏതെങ്കിലും വ്യവസ്ഥയനുസരിച്ച് എന്തുകൊണ്ടു പഠിച്ചുകൂടാ? ഒരാൾക്കു പഠിപ്പിൽ ഒരു കൊല്ലം മാത്രമെ ചെലവഴിപ്പാൻ സാധിക്കയുള്ളുവെങ്കിൽ, സാധാരണ ജീവിതത്തിൽ അവന് ഏററവും ഉതകുന്ന വിഷയങ്ങളെ മാത്രം തിരഞ്ഞെടുക്കുന്നതുകൊണ്ട് അവനു മാപ്പു കൊടുക്കാം.

എങ്കിലും മിക്ക വിദ്യാൎത്ഥികൾക്കും ഏതാനും കൊല്ലങ്ങളെങ്കിലും പാഠശാലയിൽ കഴിച്ചുകൂട്ടാനുള്ള ഭാഗ്യം ഉണ്ടായിരിക്കും. ഈ വിലയേറിയ സമയത്തെ ബുദ്ധിപൂൎവ്വം വ്യയംചെയ്തു, തങ്ങളെത്തന്നെ എന്തുകൊണ്ടു മനുഷ്യരാക്കിത്തീൎത്തുകൂടാ? വെറും അറിവു മനോവികാസത്തിനു പൎയ്യാപ്തമല്ല; വിശിഷ്യ പ്രസ്തുത അറിവു യാതൊരു "വകതിരിവും" ഇല്ലാത്തതാകുമ്പോൾ അതുകൊണ്ട് അഭിലഷണീയമായ ഫലം ഉണ്ടാകയില്ലതന്നെ. ഈ പ്രകാരം ഒരുവന് തൻെറ മനസ്സിനെ, യാതൊന്നിനും വ്യവസ്ഥയില്ലാതെ, എല്ലാററിൻെറയും ഓരോ "കഷണം" മാത്രം അടങ്ങിയിട്ടുള്ള ഒരുവക "ജ്ഞാനപെട്ടകം" ആയി രൂപീകരിപ്പാൻ സാധിക്കുന്നതാണ്. ഇ

ങ്ങിനെയുള്ള ഒരു മനസ്സിനെ, ഒന്നിനും കൊള്ളാത്ത വിവിധ സാമാനങ്ങൾകൊണ്ടു നിറഞ്ഞ ഒരു മച്ചുറയോടു തുല്യപ്പെടുത്താം.

മനസ്സിന് ആവശ്യമായത്, വിചാരിപ്പാനും തനിക്കുവേണ്ടിത്തന്നെ പ്രവർത്തിപ്പാനുമുള്ള ശക്തിയാകുന്നു. ശരിയായി അഭ്യസിക്കപ്പെട്ടിട്ടില്ലാത്തതും, തൻെറ അറിവിനെ ഉപയോഗിപ്പാൻ കഴിയാത്തതും ആയ മനസ്സിന് ലോകത്തിലെ നാനാവിധമായ അറിവുകൾകൊണ്ട് ഒരു പ്രയോജനവും ഇല്ല. ആകയാൽ, പഠിപ്പിൻെറ മുഖ്യോദ്ദേശ്യം എല്ലാ വിഷയങ്ങളെപ്പററിയും നല്ലവണ്ണം വിചാരിപ്പാൻ നമ്മെ പ്രാപ്തിയുള്ളവരാക്കിത്തീക്കുന്നതായിരിക്കണം. ഇതിന് ഏതാനും വിഷയങ്ങളെ തലയിൽ കുത്തിനിറയ്ക്കുന്നതുകൊണ്ടു മതിയാകയില്ല. നമ്മുടെ പാഠവിഷയം,നമ്മുടെ മനശ്ശക്തികളെ എല്ലാം ക്രമത്തിലും യോജ്യതയിലും സംസ്ഥാപിക്കുന്നതും, അവയെ വൃദ്ധിപ്പെടുത്തുകൊണ്ടു വരുന്നതും ആയിരിക്കേണ്ടതാകുന്നു. ഓരോന്നിനെയും അതാതിൻെറ തക്കസമയത്തു സ്വീകരിക്കണം; ഒരു ശക്തിയേയും വ്യത്ഥമാക്കിക്കളകയുമരുത്. ഗ്രഹണശക്തി, വിവേചനശക്തി, ഭാവനാശക്തി, ഓമ്മശക്തി, ആത്മികശക്തികൾ, ഇവ ഓരോന്നിനേയും ശ്രദ്ധാപൂർവ്വം അഭ്യസിപ്പിക്കേണ്ടതാകുന്നു.

ഇതിലേയ്ക്ക് ഒരു അപൂൎണ്ണമോ വ്യവസ്ഥയില്ലാത്തതോ ആയ പാഠവിഷയം ഒരിക്കലും മതിയാകയില്ല. ഗണിതവിദ്യ ഗ്രഹണശക്തിയേയും വിവേചനശക്തിയേയും പരിഷ്കരിപ്പാൻ ധാരാളം പററിയതാണ്; എന്നിരുന്നാലും അത് കേവലവ്യക്തികളെ പ്രതിപാദിക്കുന്നതുകൊണ്ട്, അതിൻെറ തനിച്ചുള്ള പഠിപ്പു, ജീവിതത്തിൻെറ നാനാവിധ യാദൃച്ഛികസംഭവങ്ങളോടു മല്ലിട്ടു നില്പാൻ നമ്മെ അപ്രാപ്തന്മാരാക്കിത്തീൎക്കും. ജീവിതത്തിൽ അനിത്യമായും ക്രമവിരുദ്ധമായും ഉള്ള പല സംഗതികളേയും പററി ആലോചിപ്പാനുള്ളതുകൊണ്ട്, ഗണിതവിദ്യാജ്ഞാനം ഒന്നുകൊണ്ടുമാത്രം മതിയാകയില്ല. അതുകൊണ്ട്, അതിൻെറ ശക്തിമത്തായ ഗതിക്ക് ഒരു മറുമരുന്നെന്നപോലെ, ചരിത്രപഠനവും ഭാഷാഭ്യസനവും, എല്ലായ്പോഴും, ഗണിതവിദ്യയെ അനുഗമിക്കേണ്ടതാകുന്നു. സാഹിത്യം കലാവിദ്യ മുതലായവയോടുകൂടെ, നമ്മുടെ ആശയങ്ങളെ പരിഷ്കരിക്കുന്നതിനും മിനുസപ്പെടുത്തുന്നതിനും,ഈ രണ്ടു പ്രധാനവിഷയങ്ങളുടെ പഠിപ്പു നമ്മെ അത്യന്തം സഹായിക്കും. മനുഷ്യരുടെ മൌഢ്യങ്ങളെപ്പററി വ്യസനവും സഹതാപവും തോന്നുവാൻ ചരിത്രം നമ്മെ പഠിപ്പിക്കുന്നതാണ്; നേരെ മറിച്ച് ഗണിതവിദ്യയുടെ ഖണ്ഡിതമായ സത്യങ്ങൾ അവയെ നിന്ദിപ്പാൻ നമ്മെ പ്രേരിപ്പിക്കുന്നതാണ്. തരച

ശാസ്ത്രപഠനംകൊണ്ട്, ദൈവത്തോടു നമുക്കുള്ള സംബന്ധവും മനുഷ്യർ തമ്മിൽതമ്മിലുള്ള സംബന്ധവും വിശദമായി മനസ്സിലാക്കാം; നമ്മെക്കുറിച്ചുതന്നെയുള്ള ഒരുതികവായ ജ്ഞാനം ഇതിൽനിന്നു നമുക്കു ലഭിക്കുന്നതാണ്. പ്രപഞ്ചശാസ്ത്രങ്ങൾ (Natural Sciences) അത്ഭുതകരമായ സൃഷ്ടിവസ്തുക്കളെ ശ്ലാഘിപ്പാനും അവയെപ്പററി ആനന്ദിപ്പാനും നമ്മെ ശീലിപ്പിക്കും; എന്നാൽ ഇവയുടെ പ്രാബല്യത്തെ, തത്വശാസ്ത്രം വേദശാസ്ത്രം എന്നിവയുടെ പഠനത്താൽ കുറച്ചുവെയ്ക്കേണ്ടതാണ്; അല്ലാത്തപക്ഷം, സൃഷ്ടിവിലാസത്തെമാത്രം ചിന്തിക്കയും സ്രഷ്ടാവിനെ മറക്കയും ചെയ്വാൻ സംഗതി വന്നേക്കും.

ദൈവം നമുക്കു തന്നിട്ടുള്ള മനസ്സിനെ മുഴുവനും—ഒരു അംശമല്ല— ഉപയോഗിപ്പാൻ കഴിയത്തക്കവണ്ണം, യഥാർത്ഥവിദ്വാന്മാരായിത്തീരുവാൻ നാം ആഗ്രഹിക്കുന്നപക്ഷം, പാഠങ്ങളെ തിരിഞ്ഞെടുക്കുന്നതിൽ ശരിയായ വ്യവസ്ഥ ആവശ്യമാണെന്ന് ഇനി പ്രത്യേകം പറയേണമെന്നില്ല. ഈ വിഷയത്തിൽ, അപരിചിതനായ ഒരു ചെറുപ്പക്കാരൻ തന്നിഷ്ടത്തെ മുൻനിറുത്തി പ്രവൃത്തിക്കുന്നത് ഒട്ടും ആശാസ്യമല്ല. പാഠങ്ങളെ തിരിഞ്ഞെടുക്കുന്നതിൽ അവൻെറ മാനദണ്ഡം, മനസ്സിൻെറ താല്ക്കാലികനിലയായിരിക്കും; അതു ക്രമേണ വ്യത്യാസപ്പെടുവാൻ ഇടയുള്ളതുകൊണ്ടു്, അവൻെറ

"തിരഞ്ഞെടുക്കൽ" ഉദ്ദേശംപോലെ ഫലോന്മുഖമായിത്തീരുകയില്ല. ബുദ്ധിമാന്മാർ അനേകവർഷങ്ങളോളം ഏതാദൃശവിഷയങ്ങളെപ്പററി ഗാഢമായി ചിന്തിച്ചു ചില വ്യവസ്ഥകളെല്ലാം ചെയ്തുവെച്ചിട്ടുണ്ട്. അവർ ചെയ്തുവെച്ചിട്ടുള്ള ഈ പഠനക്രമത്തെ അനുസരിക്കുന്നതാണ് ഒരു യുവാവിന് ഉചിതമായിട്ടുള്ളത്. അവൻ അവരുടെ പദ്ധതിയെ അനുഗമിക്കുന്നതായാൽ ഒരിക്കലും നിരാശനായിപ്പോകയില്ല. ഇതിന്, ഇപ്പോൾ കീർത്തിമാന്മാരായി ജീവിച്ചുവരുന്ന അനേകംപേരുടെ അനുഭവം ഒന്നാന്തരം ദൃഷ്ടാന്തമാണ്.

ഇങ്ങിനെ പൂർണ്ണവ്യവസ്ഥയോടുകൂടി വിദ്യാഭ്യാസം ആരംഭിക്കുന്ന ഒരു ചെറുപ്പക്കാരൻ, ഭാവിയിലെ ജീവിതവിജയമന്ദിരത്തിൻെറ അസ്ഥിവാരം ഇട്ടു കഴിഞ്ഞിരിക്കുന്നു എന്നു നിസ്സന്ദേഹം പറയാം. അവൻെറ തൊഴിൽ എന്തുതന്നെയായാലും, അവൻ അതിൽ വിജയം നേടാതിരിക്കയില്ല. അവൻെറ മനസ്സ് ഇപ്പോൾ വികസിതമായിരിക്കുന്നു; അതുകൊണ്ട് അവൻ ഇച്ഛിക്കുന്ന എന്തുകാർയ്യവും അവനു ചെയ്യാം. അവൻ തൻെറ ആത്മികവിദ്യാഭ്യാസത്തെ ഉപേക്ഷിച്ചുകളഞ്ഞിട്ടില്ലെങ്കിൽ, തൻെറ പരിഷ്കൃതമായ മനസ്സുകൊണ്ട് അവനു ഗണ്യമായ പല സംഗതികളും ചെയ്യാൻ കഴിയുന്നതും, അവ

ൻ ഉത്തമനും ഭാവിജീവിതത്തിൽ വിജയസമ്പൂൎണ്ണനും ആയിത്തീരുന്നതും ആകുന്നു.

ഇപ്രകാരമുള്ള ഒരു യുവാവു ലോകത്തിലേക്കു പ്രവേശിപ്പാൻ തയാറായി നില്ക്കുന്നു. അവൻ നിയമം പഠിപ്പാൻ ആഗ്രഹിക്കുന്നെങ്കിൽ, അവൻെറ നല്ലവണ്ണം ക്രമപ്പെടുത്തപ്പെട്ട മനസ്സ് പ്രസ്തുതശാസ്ത്രസിദ്ധാന്തങ്ങളെ പ്രയാസംകൂടാതെ ഗ്രഹിക്കയും, അവൻ വെട്ടെന്ന് ഉന്നമനത്തെ പ്രാപിക്കയും ചെയ്യുന്നു. അവൻ വൈദ്യപരീക്ഷയ്ക്കു പഠിപ്പാനാണ് ഉദ്യമിക്കുന്നതെങ്കിൽ, അവൻ ഒരു നല്ല വൈദ്യനായിത്തീരുകയും എല്ലാവരും അവനെ വിശ്വസിക്കയും ചെയ്യുന്നു. അവനു കച്ചവടത്തിലാണ് താല്പൎയ്യമെങ്കിൽ, അവൻ ഒരു ഒന്നാന്തരം കച്ചവടക്കാരനായിത്തീരുന്നു. അവനു കൃഷിപ്പണിയിലാണ് വാസനയെങ്കിൽ, അവൻ അതിൽ പ്രശംസാവഹമായ വിജയം പ്രാപിക്കുന്നു. അവൻ ദൈവത്തിൻെറ ബലിപീഠത്തിന്നടുക്കൽ മാത്രമേ തൻെറ സൌഭാഗ്യത്തെ കണ്ടെത്തുന്നുള്ളുവെങ്കിൽ, അവൻ പുണ്യാത്മാക്കളുടെ തത്വശാസ്ത്രത്തിൽ ഒരു മഹാ വിചക്ഷണനായും, തൻെറ സമസൃഷ്ടികളുടെ നന്മയ്ക്കായി, ദൈവത്തിൻെറ കൈകളിൽ ഒരു ശക്തിയേറിയ ഉപകരണമായും തീരുന്നു. അവൻെറ ഉദ്യോഗം എന്തു തന്നെയായിരുന്നാലും, അവൻ തൻെറ സ്നേഹിതന്മാരു

ടെ മദ്ധ്യേ സുപ്രസിദ്ധനും, സമുദായത്തിലെ ഉത്തമവും ശ്രേഷ്ഠവുമായ ഏതുതരം പ്രവൃത്തികളിലും ഒരു പ്രധാന നേതാവും ആയിരിക്കും.

വിദ്യാമന്ദിരത്തെ പ്രാപിച്ചശേഷം, ഏതെങ്കിലും ഒന്നോ രണ്ടോ വിഷയങ്ങളിൽമാത്രം ശ്രദ്ധപതിച്ച്, തന്റെ പിന്നീടുള്ള ജീവിതവിജയത്തിനുവേണ്ട ഒരുക്കങ്ങൾ ചെയ്യാതെ സമയനഷ്ടം വരുത്തുന്ന ചെറുപ്പക്കാരനെപ്പറ്റി വ്യസനിക്കതന്നെവേണം. ബുദ്ധിയുള്ള എല്ലാ യുവാക്കന്മാരും പൂർണ്ണമായ ഒരു വിദ്യാഭ്യാസത്തിലുള്ള അഭിലാഷത്തോടുകൂടി പാഠശാലയിൽ പ്രവേശിക്കട്ടെ. ആദ്യം പഠിപ്പാൻ ആരംഭിച്ച വിഷയങ്ങളെ, പ്രയാസമെന്നു പറഞ്ഞ് ഇടക്കാലത്തിൽ ഉപേക്ഷിച്ചുകളയാതിരിക്കട്ടെ. സ്ഥിരബുദ്ധിയും പരിശ്രമശീലവും ഉള്ള ഒരാൾ പ്രയാസത്തെ കൂട്ടാക്കുകയില്ലെന്നുള്ളത് നിശ്ചയമാണ്. ഇങ്ങിനെ മേൽഗതിയുള്ള ആശയോടുകൂടി പഠിപ്പാൻ തുടങ്ങുന്നവൎക്കു യോഗ്യതാപത്ര(ഡിപ്ലോമ)ത്തിനുവേണ്ടി കാലുപിടിപ്പാൻ ഇടയാകയില്ല. അവൎക്കു അതു താനേ തന്നെ കിട്ടിക്കൊള്ളും. എന്നു മാത്രമല്ലാ, സകലവിധമായ യോഗ്യതകളോടും സ്ഥാനചിഹ്നങ്ങളോടുംകൂടി അവർ പാഠശാലയിൽനിന്നുപിരിഞ്ഞുപോയശേഷവും, അവരെപ്പററി അദ്ധ്യാപകന്മാൎക്കും പാഠശാലയ്ക്കും ശാശ്വതവും അകൈതവവുമായ അഭിമാനം ഉണ്ടായിരിക്കും.

പിന്നെ അവർ യുദ്ധംചെയ്യാനുള്ള പൂർണ്ണ ഒരു ക്കത്തോടുകൂടിയ യുവാക്കന്മാരായി, ലോകരംഗത്തിലേ ക്കു പ്രവേശിക്കുന്നു. അനേകംപേർ, തങ്ങൾക്കു ഉന്ന തമായ സ്ഥിതികളെ പ്രാപിപ്പാൻ കഴിയുമെന്നിരുന്നാ ലും അവയെ ഉപേക്ഷിച്ച്, സമുദായത്തിലെ താണ പ ദവികളെ അന്വേഷിച്ചുപോകുന്നു. ഇവർ ക്രമമായ പ ഠിപ്പിൽ കുറെക്കാലം കഴിച്ചിരുന്നാൽ, ഒരു പ്രയാസവും കൂടാതെ സമർത്ഥന്മാരായിത്തീരുന്നതാണ്; എന്നാൽ അവർ അപൂർണ്ണവിദ്യാഭ്യാസം പ്രാപിച്ചവരായി, പുറ ത്തേക്കുപോകുന്നതുകൊണ്ട് അവരുടെ ജീവിതം വിഷ മമേറിയ—വ്യർത്ഥമായ എന്നു പറയുന്നില്ല—ഒരു പോ രാട്ടമായിത്തീരുന്നു. ചിലരെ സംബന്ധിച്ചേടത്തോളം ഒരു വ്യത്യാസം കാണുകയില്ലെന്നു ഞാൻ പറയുന്നില്ല; ജന്മസിദ്ധമായ 'വരങ്ങ'ളോടുകൂടി അവതരിച്ചിട്ടുള്ള ഒരുവന്, എന്തെല്ലാം വിഘ്നങ്ങൾ നേരിട്ടാലും, അ വൻ ലോകത്തിൽ വിളങ്ങിപ്രകാശിക്കാതിരിക്കയില്ല; എ ങ്കിലും സാധാരണനിയമം ഇതാണ്— "പരിപൂർണ്ണവി ദ്യാഭ്യാസം, അല്ലെങ്കിൽ ജീവിതപരാജയം".

പ്രിയസ്നേഹിതാ, ഈശ്വരൻ നിനക്കു ദയാപൂർവ്വം നൽകിയിട്ടുള്ള ഉൽക്കർഷേച്ഛയെ നീ പാഴാക്കിക്കളയരു തേ. നിന്നെത്തന്നെ നിവൃത്തിയുള്ളേടത്തോളം അഭ്യ സിപ്പിക്കുക; കായികവും, മാനസികവും ആത്മീയവും ആ

യ നിന്റെ പൂൎണ്ണശക്തികളെ പുറത്തുകൊണ്ടുവരിക; ഒരു വൎഷത്തേയോ ആറുമാസത്തേയോ വിദ്യാഭ്യാസംകൊണ്ട് നീ കൃതാൎത്ഥനാകരുത്. നീ എന്തുതന്നെ തിരഞ്ഞെടുത്താലും കൊള്ളാം,—എല്ലാ ജീവിതപഥത്തിലും പൂൎണ്ണവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരെ നീ കണ്ടെത്തും; നീയും അവരെപ്പോലെ പൂൎണ്ണവിദ്യാഭ്യാസമുള്ളവൻ അല്ലെങ്കിൽ, അവരുടെ കാൽച്ചുവട്ടിൽ സ്ഥിതിചെയ്വാൻ നീ നിൎബ്ബന്ധിക്കപ്പെടും. ഇതു നിന്റെ ജീവിതത്തിലെ അതിവിശിഷ്ടവും സൌഭാഗ്യസങ്കലിതവും ആയ കാലമാകുന്നു; ഇതിനെ വേണ്ടപോലെ വിനിയോഗിച്ചുകൊൾക; ഈ കാലം ഫലസമൃദ്ധിയാൽ ആഹ്ലാദിതമായിരിക്കുന്നു. നിന്റെ കരതലങ്ങളെ നീട്ടുകമാത്രം ചെയ്താൽ നിനക്കു വേണ്ടിടത്തോളം പറിച്ചെടുക്കാം. ഇത് നിന്നെത്തന്നെ ഒരുക്കുവാനുള്ള കാലമാകുന്നു; വിദ്യാമന്ദിരത്തിലെ നിന്റെ അവസാനവൎഷം അതിന്റെ അന്ത്യഘട്ടത്തിൽ എത്തുമ്പോൾ, നീ ഒരു പൂൎണ്ണമനുഷ്യനായി,ഉത്തമപുരുഷനായി,അവിടെനിന്നും യാത്രചോദിച്ച് വിസ്തൃതമായ ലോകരംഗത്തിലേയ്ക്കു പ്രവേശിക്കയും, ദൈവം നിന്നെ ഏല്പിക്കുന്ന ജോലികളെ നിൎവ്വിഘ്നം ചെയ്ത് സമാധാനത്തൽ വൎത്തിക്കയും ചെയ്ക.



# ഉൽകൃഷ്ടജീവിതം.

## അദ്ധ്യായം 4.

## സന്മൎയ്യാദ.

സന്മൎയ്യാദ—സാമൂഹ്യനിയമങ്ങൾ—"അമിതമായാൽ അമൃതും വിഷം"—ഉടുപ്പിലും ശരീരത്തിലും വൃത്തിയായിരിക്ക—സംഭാഷണം—ശീലം—പരിഷ്കാരം—വൃത്തിഹീനനും "അഴകൻരാവണനും"—വസ്ത്രധാരണാഭിരുചി—"മതിൽക്കുസുമങ്ങളും മെഴുപ്രതിമകളും"—പൌരുഷം—മററുള്ളവരുടെ മനോവികാരങ്ങളെ ബഹുമാനിക്ക—നയശീലം—ദാസ്യഭാവവും അഹമ്മതിയും—വെടിപ്പ്—കൃത്യനിഷ്ഠ—മൎയ്യാദയില്ലാത്ത പ്രവൃത്തികൾ—ഗൃഹസ്ഥനും അതിഥിയും—മേശയിൽ വെച്ചു ആചരിക്കേണ്ടക്രമങ്ങൾ—നിത്യോപയോഗത്തിനു കൊള്ളുന്ന ചില സംഗതികൾ—ആയിരം ചെറുകാൎയ്യങ്ങൾ—"കാടൻ സ്വഭാവങ്ങൾ"—മൎയ്യാദകെട്ട ഇരുപതു പ്രവൃത്തികൾ—മൎയ്യാദയില്ലാത്തവൻ എത്ര വിദ്വാനായാലും ഫലമില്ല.

സൎവ്വപ്രധാനമെങ്കിലും, വിദ്യാഭ്യാസം ഒന്നുകൊണ്ടുതന്നെ ജീവിതവിജയം പ്രാപിപ്പാൻ കഴിയുമെന്നു വിചാരിച്ചുപോകേണ്ട; ആകയാൽ നിന്റെ വിദ്യാഭ്യാസകാലത്തിൽ നിന്റെ ശ്രദ്ധ പതിയേണ്ട വേറെയും ചില സംഗതികളെപ്പററി പ്രതിപാദിക്കാം. സന്മാൎഗ്ഗ

ത്തെ തെളിയിക്കുന്ന ആചാരപരമ്പരകളെപ്പററിയാണ് നാം ഇവിടെ വിചിന്തനം ചെയ്വാൻ ഭാവിക്കുന്നത്; നമ്മുടെ സമസൃഷ്ടികളുമായുള്ള സഹവാസത്തെ സംബന്ധിച്ചേടത്തോളം, ഈ ആചാരങ്ങൾ, അവയെ നല്ലവണ്ണം മനസ്സിലാക്കിയാൽ, ഒരു യഥാൎത്ഥവിദ്യാഭ്യാസത്തിൻെറ പരിപൂൎണ്ണതയും വൈശിഷ്ട്യവും മാത്രമാണെന്നു നാം കാണാതിരിക്കയില്ല.

എങ്കിലും ബുദ്ധിമാന്മാരിൽപ്പോലും ചിലർ ഇവയെ ഗണ്യമായി കരുതിവരാറില്ല; അവർ, ഈ വക സംഗതികളെപ്പററി ആലോചിക്കുന്നതുതന്നെ പോരായ്മയാണെന്നു വിചാരിച്ചുവരുന്നു. നിഷ്കളങ്കമായ ഒരു മനസ്സും കുറെ വിശേഷബുദ്ധിയും ഉള്ള ഒരാൾക്ക് എത്ര ആളുകളുടെ മദ്ധ്യത്തിലും പ്രയാസംകൂടാതെ പെരുമാറാൻ കഴിയുമെന്നാണ് അവരുടെ അഭിപ്രായം.

ഒരു ബുദ്ധിയുള്ള മനുഷ്യൻെറ സമ്മതിയെ അർഹിക്കുന്ന എല്ലാ സദാചാരനിയമങ്ങളുടേയും അടിസ്ഥാനം ഹൃദയത്തിൻെറ വൈശിഷ്ട്യത്തിലും വിശേഷബുദ്ധിയിലും അടങ്ങുന്നു എന്നുള്ളത് വാസ്തവമാണ്; എന്നാൽ, ഒരു സമുദായത്തിലെ നിയമങ്ങൾ എന്തെല്ലാമാണെന്നു കാലേകൂട്ടി പഠിക്കാതെ, അതിൽ ആചരിപ്പാൻ വിഹിതമായതെല്ലാം മനോവൈശിഷ്ട്യവും ബുദ്ധിയുമുള്ള സകല മനുഷ്യരും അറിയും എന്നു പറയു

ന്നത് വാസ്തവമല്ല. * അത്യന്തം നിർമ്മലമായ പ്രകൃതിയോടുകൂടിയ ഒരു വിദേശിയൻ ഈ രാജ്യത്തു വരുമ്പോൾ, അയാൾക്കു പൌരത്വാവകാശങ്ങൾ നല്കുവാൻ നാം അല്പം കാലദൈർഘ്യം വരുത്തുന്നു. കാരണം, അയാൾക്കു ഇവിടത്തെ രാജ്യനിയമങ്ങൾ അറിഞ്ഞുകൂടാത്തതു തന്നെ. അവ എന്തെല്ലാമാണെന്നു വെടിപ്പായി മനസ്സിലാക്കുവാൻ വേണ്ട സമയം അയാൾക്കു കിട്ടുന്നതുവരെ, അയാളെ നാം ഒരു അന്യദേശീയനായി താമസിപ്പിക്കുന്നു.



ഒരു രാജ്യക്കാർ എന്നു പറയുന്നത്, പൊതുകാര്യങ്ങൾക്കായി ഒരുമിച്ചു കൂടിച്ചേർന്നിട്ടുള്ള ജനങ്ങളുടെ ഒരു കൂട്ടമാകുന്നു; അവർ തങ്ങൾക്കായി നിയമങ്ങൾ ഉണ്ടാക്കുന്നതിൽ അവരുടെ അവകാശത്തെപ്പറ്റി ആരും ചോദ്യം ചെയ്യുന്നില്ല; സമുദായം എന്നു പറയുന്നതും സംഘടിതമായ ഒരു സമൂഹം അല്ലെങ്കിൽ കൂട്ടം ആകുന്നു; ഇതിന്, ഇതിന്റെ എല്ലാ അംഗങ്ങളെയും ബാധിക്കുന്ന നിയമങ്ങളെ നിർമ്മിപ്പാനുള്ള പൂർണ്ണമായ അവകാശം ഉണ്ട്. നാം സദാചാരനിയമങ്ങൾ എന്നു വി

* ഇവിടെ അമേരിക്കയിലെ രാജ്യനിയമങ്ങളെ സംബന്ധിച്ചാണ് പറഞ്ഞിരിക്കുന്നത്. ഇവ നമ്മുടെ രാജ്യത്തെ ബാധിക്കുന്നതല്ല. വായനക്കാരുടെ സാധാരണ അറിവിനു വേണ്ടിമാത്രം ഈ ഭാഗം തർജ്ജമ ചെയ്തു ചേർത്തു എന്നേയുള്ളു.

ളിച്ചുവരുന്നത്, ഒരു നല്ല സമുദായത്തിലെ ആചാരങ്ങൾ അഥവാ നിയമങ്ങൾ അല്ലാതെ മറ്റൊന്നും അല്ല; ഒരുവന്റെ വിദ്യാഭ്യാസം എത്രതന്നെ വിശേഷവും, അവന്റെ ധനം, ശക്തി, കീൎത്തി എന്നിതുകൾ എത്രതന്നെ വലിയതും ആയിരുന്നാലും, അവൻ ഈ സമുദായത്തിലെ നിയമങ്ങളുമായി നല്ലവണ്ണം പരിചയപ്പെടുന്നതുവരെ, അവന് ഇതിൽ പ്രവേശം സിദ്ധിക്കുന്നില്ലെങ്കിൽ അവൻ ഒട്ടും തന്നെ വ്യസനിക്കേണ്ടതില്ല. ഐക്യസംസ്ഥാനങ്ങളിലെ പൌരനല്ലാത്ത ഒരുവൻ ഇവിടെ വന്ന് പൌരത്വാവകാശങ്ങളെ പ്രയോഗിപ്പാൻ തുനിഞ്ഞാൽ, അതിൽനിന്ന, ഗവൎമ്മെണ്ടിന്റെ അധീനത്തിലുള്ള സകല ശക്തികളാലും അയാൾ പ്രതിരോധിക്കപ്പെടുന്നതാണ്; ഇപ്രകാരംതന്നെ ഒരു സമുദായത്തിലെ ആചാരങ്ങളെ ലക്ഷ്യമാക്കാതെയോ, അവ എന്തെല്ലാമാണെന്ന ഗ്രഹിക്കാതെയോ ഒരു മനുഷ്യൻ അതിൽ സംബന്ധിപ്പാൻ ശ്രമിക്കുന്നതായാൽ, എത്രതന്നെ സാഹസപ്പെട്ടിട്ടും അയാളെ അതിൽനിന്ന ഒഴിച്ചുനിൎത്തുന്നതാണ്. വാസ്തവത്തിൽ, സാമുദായികനിയമങ്ങൾ ഗവൎമ്മെണ്ടിന്റെയോ മറ്റേതെങ്കിലും സംഘത്തിന്റെയോ നിയമങ്ങളെക്കാൾ സുസ്ഥിരമാകുന്നു; കാൾഹൌൺ (Calhoun) പറഞ്ഞിരിക്കുന്നത് അവ പേഴ്സ്യൻകാരുടെ നിയമങ്ങളെപ്പോ,

ലെ പൂർണ്ണമായി ഉറപ്പിക്കപ്പെട്ടിട്ടുള്ളവയാകുന്നു എന്നാണ്. സമുദായത്തെ ഭീഷണികൊണ്ട് വശപ്പെടുത്തുവാനോ, കൈക്കൂലിയാൽ തട്ടിപ്പാനോ, സേവകൊണ്ട് സ്വാധീനപ്പെടുത്തുവാനോ കഴികയില്ല; ഭീഷണിക്കാരെ ഒന്നു കഴുത്തിൽപ്പിടിച്ചുതള്ളിപ്പുറത്താക്കുന്നു; അപരിഷ്കൃതനായ ധനവാൻെറ പണം പക്ഷേ സ്വീകരിക്കപ്പെട്ടാലും, അയാൾ എല്ലാവരുടെയും ഹാസ്യപാത്രമായിത്തന്നെ സ്ഥിതിചെയ്യുന്നു; സേവയുമായി അടുത്തുകൂടുന്നവനു താഴെ കാണുംപ്രകാരമുള്ള ഒരു ഉപദേശം കിട്ടുന്നു— "സർ, നിങ്ങൾ തിരക്കുകൂട്ടാതെ കുറേക്കാലം കൂടെ ക്ഷമിച്ചിരിക്കുക; ഒരു നല്ല സമുദായത്തിൽ ഇടപെടുന്നവരുടെ പരിശീലനങ്ങൾ ഏതെല്ലാമാണെന്നു നിങ്ങൾ പഠിച്ചുകഴിഞ്ഞശേഷം ഇവിടെ വന്നാൽ മതി; അപ്പോൾ നിങ്ങളെ സസ്വാഗതം ഞങ്ങൾ സ്വീകരിക്കുന്നതാണ്. തല്ക്കാലം നിങ്ങൾക്കു പ്രവേശം ഇല്ലാത്തതിൽ വ്യസനിക്കുന്നു". ഒരു രാജ്യക്കാരെപ്പോലെ ഒരു സമുദായത്തിനും പുതിയ സാമാജികന്മാരെ കിട്ടുന്നത് വലിയ സന്തോഷമാണ്; സാമാജികന്മാരുടെ യോഗ്യതകളെക്കുറിച്ചുമാത്രമേ നിഷ്കർഷയുള്ളു.

അല്പം ആലോചിച്ചാൽ സന്മര്യാദ എന്നു പറയുന്നത്— നാം പെരുമാറാൻ ആഗ്രഹിക്കുന്ന സമുദായത്തിലെ നിയമങ്ങൾ— എത്ര സയുക്തികമായ ഒരു

കാൎയ്യമാണെന്നു നമുക്കു കാണാം; ഇത്— ഈ നിയമങ്ങൾ— വിശേഷബുദ്ധിയിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു എന്നുകൂടി നാം അറിയുമ്പോൾ, ഇത് എത്ര പ്രയാസം കുറഞ്ഞ ഒരു സംഗതിയാണെന്നും നമുക്കു ബോദ്ധ്യമാകും. എന്നാൽ, ഈ നിയമങ്ങളിൽ പലതും ഒരു അൎത്ഥവുമില്ലാത്തവയാണല്ലൊ എന്നു നീ ചോദിക്കുമായിരിക്കാം. അതിനുള്ള മറുവടി ഇതാണ്: യുക്തിയിന്മേൽ സ്ഥാപിക്കപ്പെടാത്ത യാതൊരുവക സാമൂഹ്യനിയമങ്ങളും ബലമുള്ളവയല്ല; അവയ്ക്കു നിന്റെ ആദരവിനുള്ള അവകാശമില്ല; അവ ഒരു ഗവൎമ്മെണ്ട്സ്ഥാപനത്തിനെതിരായി പാസ്സാക്കപ്പെട്ടിട്ടുള്ള നിയമങ്ങൾപോലെയാകുന്നു; അവയ്ക്കു ആരെയും ബന്ധിക്കാനുള്ള ശക്തിയില്ല; എന്തുകൊണ്ടെന്നാൽ ഒരു നല്ല സമുദായത്തിലെ നിയമസ്ഥാപനം യുക്തിയാകുന്നു; നാം അനുസരിപ്പാൻ നിർബ്ബന്ധിക്കപ്പെടുന്ന ഒരു സമുദായത്തിലെ ആചാരങ്ങൾ സ്വാഭാവികവും ന്യായാനുസൃതവും ആകുന്നു; അവ ഒരിക്കലും കൃത്രിമവും ഉഗ്രവും ആയിരിക്കയില്ല. ഈ ഹേതുവാൽ, യുക്തി, നീതി, സന്മാൎഗ്ഗം എന്നിവയ്ക്കു വിരോധമായ എല്ലാ സാമൂഹ്യനിയമങ്ങളെയും നാം ത്യജിക്കേണ്ടതാകുന്നു എന്നു തെളിയുന്നു.

ആകയാൽ, ഏതെങ്കിലും ഒരു സമുദായത്തിലെ ആഡംബരഭ്രമങ്ങളെയോ പരിഷ്കാരകോലാഹലങ്ങളെ

യോ അനുകരിപ്പാൻ നാം നിർബ്ബന്ധിതരല്ലെന്നു സ്പഷ്ട മാകുന്നു; എന്തുകൊണ്ടെന്നാൽ ഇവ താല്ക്കാലികഭ്രമ ത്തിന്റെ ഒരു തള്ളിച്ചമാത്രമാകുന്നു; ബുദ്ധിമാന്മാർ ഇ വയെ കൈക്കൊള്ളുകയില്ല. ഒരു സമുദായത്തിൽ "ഇ റക്കുമതി ചെയ്യപ്പെടുന്ന" പുതിയ പരിഷ്കാരങ്ങളിൽ മി ക്കതും കാലഗതിക്കു യോജിക്കാത്തതും, ചെറുപ്പക്കാരു ടെ താല്ക്കാല"രസ"ത്തെ മാത്രം വീക്ഷിക്കുന്നതും ആ യിരിക്കും. ഇങ്ങിനെയുള്ള "ഭ്രമ"ത്തിൽ വീണുപോ കാതിരിപ്പാൻ എല്ലാവരും ശ്രദ്ധിക്കേണ്ടതുതന്നെയാ ണ്.

ഒരാൾ ഇന്ന് ഒരു പുതിയതരത്തിലുള്ള കോട്ട്— കഴുത്തിൽനിന്നു പാദംവരെ നീണ്ടുകിടക്കുന്ന ഒരു കോ ട്ട്—ധരിച്ചുകൊണ്ടു നിരത്തിൽക്കൂടി പോയി എന്നിരി ക്കട്ടെ. "പരിഷ്കാരക്കൊതിയനായ" ഒരു ചെറുപ്പക്കാ രൻ പിറേറദിവസം,തുന്നക്കാരനെ ചെന്നുകണ്ട് അ തേവിധത്തിലുള്ള ഒരു കോട്ടുണ്ടാക്കിച്ചു ദേഹത്തിൽ അ ണിഞ്ഞ് ഭംഗി പരീക്ഷിക്കുന്നു; അയാളെ വേറൊരു "പരിഷ്കാരക്കൊതിയൻ" അനുകരിക്കുന്നു. ഇങ്ങിനെ ഒരാഴ്ചവട്ടത്തിനുള്ളിൽ "ഗോസ്സായിവേഷം" കെട്ടിയ വികൃതികളായ യുവാക്കന്മാരുടെ ഒരുകൂട്ടം നാട്ടിലെവി ടെയും പരക്കുന്നു. എങ്കിലും ഇവരെ അനുകരിപ്പാൻ വിശേഷബുദ്ധി സമ്മതിക്കുന്നില്ല. ഇവരുടെ ഈ "അ

നുകരണഭ്രമം" സമുദായത്തിലെ ഒരു പരിഷ്കാരമായി ബുദ്ധിയുള്ളവരാരും ഗണിക്കയുമില്ല.

ആധുനികകാലത്തിലെ മറ്റൊരു "ഭ്രമം" അമിതമായ അഭിപ്രായഗതികളെ സംബന്ധിച്ചാണ്. ചിലയാളുകൾ തന്നത്താൻ ആലോചിക്കുന്ന സ്വഭാവമുള്ളവരല്ല; ഇവർ വല്ല വൃത്താന്തപത്രങ്ങളിലോ മറ്റോ കാണുന്ന ഏതെങ്കിലും "കഥ"കളെ കണ്ണുമടച്ചു വിശ്വസിക്കുന്നു. ഇങ്ങിനെയുള്ളവർ പൊതുജനങ്ങളുടെ പെട്ടെന്നുള്ള ക്ഷോഭത്തിലും അഭിപ്രായഗതികളിലും വീണ്, വഴിപിഴച്ചുപോകുന്നതിൽ അതിശയിപ്പാനില്ല. ഇവർ നിരീശ്വരത്വത്തിലോ "മോർമ്മോനിസ" (മൊർമ്മോന്യമതം)ത്തിലോ, മറ്റേതെങ്കിലും വിദ്ധിത്വത്തിലൊ വിശ്വസിക്കുന്നത് സാധാരണമാണ്. കൌതുകകരമായിത്തോന്നുന്ന സംഗതികളിൽ വിശ്വസിക്കയും, അവയെ അനുകരിക്കയും ചെയ്യേണമെന്നല്ലാതെ, അവയുടെ ഗുണദോഷങ്ങളെ സ്വബുദ്ധികൊണ്ട് വിവേചിച്ചറിയേണമെന്നു ഇവൎക്കു താല്പൎയ്യമില്ല. അതുകൊണ്ട്, സമുദായം യുക്തിയെ അനുസരിക്കുന്ന കാലത്തോളം അതിനെ നാമും അനുസരിക്കേണ്ടത് ആവശ്യമാണെങ്കിലും, മിതമല്ലാത്തവയിൽ ഭ്രമിച്ചുപോകാതിരിപ്പാൻ നാം കരുതലോടുകൂടിയിരിക്കേണ്ടതാകുന്നു; നമ്മുടെ അയൽക്കാരൻ എന്തെങ്കിലും ഒന്നു കാണിച്ചുവെന്നു

വെച്ച്, നാമും അതു കാണിക്കേണ്ടതില്ല. മററവാക്കിൽ പറയുന്നതായാൽ, സദാചാരങ്ങൾ നമ്മുടെ വിശേഷബുദ്ധിയെ ബലികഴിപ്പാൻ നമ്മോടു ആവശ്യപ്പെടുന്നില്ല.

ഒരു ഉത്തമപൌരനായിരിപ്പാൻ ആഗ്രഹിക്കുന്ന ഒരു മനുഷ്യൻ, അവൻ അധിവസിപ്പാനുദ്ദേശിക്കുന്ന രാജ്യത്തിലെ നിയമങ്ങളെ ഒന്നാമതായി പഠിച്ച് അവയെ അനുസരിക്കുന്നതുപോലെ, നമ്മുടെ നന്മയെ ഉദ്ദേശിച്ചുള്ള ന്യായമായ സാമുദായികനിയമങ്ങളെ നാം ആദ്യമായി പഠിക്കേണ്ടതും ആചരിക്കേണ്ടതും ആവശ്യമാകുന്നു. സാമൂഹ്യനിയമങ്ങൾ ഒന്നാമതായി നമ്മോടു ആവശ്യപ്പെടുന്ന കാൎയ്യം—

വൃത്തി അല്ലെങ്കിൽ ശുദ്ധിയാകുന്നു. ഇതിനേക്കാൾ പ്രധാനമായ ഒരു കാൎയ്യമില്ല. ഒരുവൻ അതിവിശേഷമായ കോട്ടോ തൊപ്പിയോ ധരിച്ചിരിക്കാം, അവനു വെബ്സ്റ്ററിന്റെ (Webster) ബുദ്ധിശക്തിയും ചെസ്റ്റർഫീൽഡിന്റെ (Chesterfield) മൎയ്യാദകളും ഉണ്ടായിരിക്കാം,—എങ്കിലും അവന്റെ വസ്ത്രം, ശരീരം, സംഭാഷണം എന്നിതുകൾ മലിനമായിരുന്നാൽ ഒരു നല്ല സമുദായത്തിലെ അംഗമായിരിപ്പാനുള്ള യോഗ്യത

ആവനുണ്ടായിരിക്കയില്ല * വസ്ത്രം ശുചിയായിരിക്കേണമെങ്കിൽ, തൊപ്പി, കോട്ട്, ബൂട്ട്സ് എന്നിവയെ എല്ലായ്പോഴും വൃത്തിയാക്കിവെക്കേണ്ടതും തുടിക്കപ്പായങ്ങളെ ഇടക്കിടെ,—വേനക്കാലത്ത് പ്രത്യേകിച്ചും, മാറേണ്ടതും ആകുന്നു. എന്നാൽ ഇതിൽ, മറ്റെല്ലാ സംഗതികളിൽ എന്നപോലെ, നമ്മുടെ വിശേഷബുദ്ധിയെ ഉപയോഗിപ്പാൻ മറന്നുപോകരുത്. ഒരു പ്രസിദ്ധ ഇംഗ്ലീഷ്ഡാൻറി (സുന്ദരവിഡ്ഢി)യായിരുന്നബ്യൂ ബ്രമ്മൽ (Beau Brummell) എന്നയാളുടെ നിയമം ദിവസത്തിൽ മൂന്നു ഷട്ടായിരുന്നു എന്നു അയാൾ പറയാറുണ്ടായിരുന്നു; ഇക്കാലത്തിലെ ചെറുപ്പക്കാരുടെ ഇടയിലും ഈ ഒരു "അസാധാരണ നിഷ്കർഷ" കണ്ടുവരുന്നുണ്ട്. എന്നാൽ ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ അനുകരിക്കാവുന്ന ഒരു നിയമം ഇതാണ്—വസ്ത്രം എപ്പോൾ വൃത്തിഹീനമായി കാണപ്പെടുന്നോ അപ്പോൾ അതിനെ മാററിക്കൊൾക. മാന്യനായ ഒരാൾക്കു പുതിയ വസ്ത്രമല്ലാ, വെടിപ്പാണ് അത്യാവശ്യമെന്നു ഓൎത്തുകൊൾക. ഉടുപ്പ് ആസകലം ശുചിയായിരിക്കേ

* ഇവിടെ പാശ്ചാത്യരീതിയിലുള്ള വസ്ത്രധാരണത്തെ അടിസ്ഥാനമാക്കിയാണ് പറയുന്നതെങ്കിലും, പ്രസ്തുതനിയമങ്ങൾ ആവശ്യംപോലെ ഏതുസമ്പ്രദായത്തിലുള്ള വസ്ത്രധാരണത്തിനും കൈക്കൊള്ളിക്കാവുന്നതാണ്.

ണ്ടതാണ്; പ്രത്യേകിച്ച് പാദാവരണം, (കാൽമേസ്) ബൂട്ട്സ്, പോക്കററ് ത്തൂവാല (ഉറമാല്) എന്നിവ വളരെ ശുദ്ധിയായിരിപ്പാൻ താല്പൎയ്യപ്പെടണം.

ശരീരശുചി വസ്ത്രശുചിയേക്കാൾ മുഖ്യമായിട്ടുള്ളതാകുന്നു; ഇതുസംബന്ധമായ ഉപേക്ഷ ഒരിക്കലും ക്ഷന്തവ്യമല്ല. പെട്ടെന്നുവന്ന ഒരു മഴകൊണ്ടോ മറേറാ നിന്റെ ഉടുപ്പു നനഞ്ഞെന്നോ ചെരിപ്പിൽ ചളിപററിയെന്നോ വന്നേക്കാം; രണ്ടാമതു വീട്ടിൽപ്പോയി പുതിയ വസ്ത്രം ധരിപ്പാൻ എല്ലായ്പോഴും സാധിച്ചെന്നും വരികയില്ല. ഇത് നിന്റെ കുററമല്ല. നേരേമറിച്ച് നിന്റെ ദേഹം വൃത്തിയാക്കിവെയ്ക്കാത്തതു നിന്റെ അശ്രദ്ധകൊണ്ടുമാത്രമാണ്; നിൎമ്മലജലം കിട്ടാൻ കഴിയും കാലത്തോളം ദേഹശുദ്ധിയോടുകൂടിയിരിപ്പാൻ ആൎക്കും പ്രയാസമുണ്ടാകയില്ല.

ദേഹം നല്ലവണ്ണം ശുചിയായിരിക്കേണമെങ്കിൽ, ശരീരം മുഴുവൻ ചൂടുവെള്ളംകൊണ്ടു കഴുകണം. കേരളത്തിലെ കാലാവസ്ഥയ്ക്കും പതിവിനും അനുസരിച്ച് കഴിവുള്ളവരെല്ലാം (നാട്ടുപുറത്തു പാൎക്കുന്നവരെങ്കിലും) ദിവസത്തിൽ ഒരിക്കലെങ്കിലും കുളത്തിലോ പുഴയിലോ മുങ്ങിക്കുളിക്കയാണു വേണ്ടത്. സമീപം കുളമില്ലാത്തവർ കോരിക്കുളിച്ചാലും തരക്കേടില്ല. നിവൃത്തിയുള്ളപക്ഷം, ചൂടുവെള്ളത്തിൽ കുളിക്കാതിരിക്കുന്നത് ഉത്തമം.

രോഗബാധിതന്മാരെസംബന്ധിച്ച് ഈ നിബ്ബന്ധമി ല്ല. മുങ്ങിക്കളിക്കുന്നതുകൊണ്ട്, ശരീരത്തിനു വ്യായാമം സിദ്ധിക്കുന്നതുമാണ്.

പൊടിയും മണ്ണും കയറി സ്ഥലം പിടിക്കാതിരി പ്പാൻ, മുടി ദിവസംതോറും ചീകിമിനുക്കേണ്ടതാകുന്നു. പ്രഭാതമാണ് ഇതിനു പററിയ സമയം; കുളികഴിഞ്ഞ ശേഷവും മുടി നല്ലവണ്ണം ചീകേണ്ടതാകുന്നു.

നഖങ്ങളുടെ കാൎയ്യവും വിസ്മരിച്ചുകളയരുത്; അ വയെ ഒട്ടുംതന്നെ വളരാൻ സമ്മതിച്ചുകൂടാ. ദിവസ ത്തിൽ ഒരിക്കലെങ്കിലും അവയെ നല്ലവണ്ണം കഴുകി വെടിപ്പാക്കണം. ദന്തക്ഷാളനത്തെപ്പററിയും പ്രത്യേകം ശ്രദ്ധിച്ചേമതിയാവൂ. ഇവയെ ശുചിയാക്കുവാൻ ഉമി ക്കരിയാണ് സാധാരണ ഉപയോഗിച്ചുവരുന്നതെങ്കി ലും, ബ്രഷ് ഉപയോഗിക്കുന്നതായാലും വിരോധമില്ല.

കുളിക്കുമ്പോൾ, നിൻെറ ജോലി നല്ലവണ്ണം ചെ യ്യുക; ധാരാളം സോപ്പും ധാരാളം ജലവും ഉപയോഗിക്കുക; പിന്നീട് ഒരു ഉണങ്ങിയ തുവാലകൊണ്ട് ശരീരം മുഴുവ നും തുടയ്ക്കുക. ആരോഗ്യത്തിന് ഇത് ഗുളികകളെക്കാ ളും പൊടികളെക്കാളും നല്ലതാണ്; ദേഹസൌഷ്ഠവ ത്തിനാണെങ്കിലും, സ്നാനം ആഭരണങ്ങളേയും ഭംഗിയു ള്ള ഉടുപ്പുകളേയും അപേക്ഷിച്ച് അധികമായ ഫലം ചെയ്യുന്നു.

എന്നാൽ യഥാൎത്ഥമായ ശുദ്ധി, അഴുക്കില്ലാത്ത വസ്ത്രങ്ങളേയും ദേഹശുദ്ധിയേയുംകാൾ മേലായ ഒരു കാൎയ്യം ആവശ്യപ്പെടുന്നു എന്നു നാം അറിയേണ്ടതാണ്. മലിനമായ ഒരു വാക്ക് ഉച്ചരിച്ചശേഷം ഒരു സമുദായമദ്ധ്യത്തിൽ പ്രവേശിക്കുന്ന ഒരു മനുഷ്യൻ, തെരുവീഥിയിൽ വീണ് ദേഹം മുഴുവനും ചളിപുരണ്ട ഒരുവനേക്കാൾ അധികം വൃത്തിഹീനനും അശുദ്ധനും ആകുന്നു.

അശുദ്ധഭാഷണം എന്നു പറയുന്നത് ദൈവദൂഷണവും ആഭാസവചനങ്ങളുമത്രെ; ഈ ദുൎഗ്ഗുണങ്ങളാൽ അപരാധിയായ ഒരുവൻ, പരസ്യമായോ രഹസ്യമായോ ഒരു യഥാൎത്ഥപുരുഷൻ എന്നുള്ള നാമത്തെ അൎഹിക്കുന്നില്ല. വസ്ത്രത്തേയോ ശരീരത്തേയോ മാത്രം അഴുക്കാക്കുന്ന ചളിയും പൊടിയും മററുള്ളവരോടുകൂടി സമ്മേളിക്കുന്നതിൽനിന്ന് നമ്മെ യോഗ്യതയില്ലാത്തവരാക്കിത്തീൎക്കുന്നുവെങ്കിൽ, മനസ്സിനെയും, വിചാരങ്ങളെയും, ആത്മാവിനെത്തന്നെയും അശുദ്ധമാക്കുന്ന അസഭ്യവാക്കുകളാൽ നാം എത്രയധികം അയോഗ്യന്മാരായി ഭവിക്കുന്നു! ദൈവദൂഷണം പറയുന്നവനേക്കാൾ നിന്ദ്യനായും അസഭ്യവാക്കുകൾ ഉച്ചരിക്കുന്നവനേക്കാൾ നീചനായും ഉള്ള ഒരു ചണ്ഡാതിയെക്കുറിച്ചു എനിക്കു ഊഹിപ്പാൻ കഴികയില്ല; നീ ആദ്യത്തെയാളെ ഒരു മൂൎഖൻപാമ്പിനെപ്പോലെയും, രണ്ടാമത്തെയാളെ ഭൂമിയിലെ ഏററവും നികൃഷ്ടമായ ഒരു ഇഴജന്തുവിനെപ്പോലെയും അകററിനിൎത്തേണ്ടതാകുന്നു. ഇവരിൽ ഒരാളുമായി അല്പമെങ്കിലും

സമയം കഴിച്ചശേഷം, നിന്റെ മാതാവിന്റെയോ സഹോദരിയുടെയോ മുമ്പിൽ ചെല്ലുവാൻ നീ ലജ്ജിക്കേണ്ടതാണ്.

മാന്യനായ ഒരുവൻ ശപഥം ശാപം മുതലായവ മാത്രമല്ലാ നിരർത്ഥകവും മൌഢ്യവുമായ വാക്കുകൾപോലും ഉപേക്ഷിക്കുന്നതാണ്. അവൻ സഭ്യേതരമായ സംഭാഷണത്തെ മാത്രമല്ലാ, എല്ലാത്തരത്തിലുമുള്ള ഹീന വാക്കുകളെക്കൂടിയും ത്യജിക്കുന്നതാകുന്നു. വാക്കുകളെ തിരഞ്ഞെടുത്തുപയോഗിക്കുന്നതിലുള്ള സൂക്ഷ്മക്കേട്, നല്ലവണ്ണം വളരാത്ത ഒരു മനുഷ്യന്റെ ലക്ഷണമാണ്. വ്യാകരണനിയമങ്ങളെ പതിവായി അനാദരിക്കുന്ന ഒരുവനെപ്പോലും ഒരു മാന്യനായി ഗണിച്ചുകൂടാത്തതാകുന്നു.

അതുകൊണ്ട്, ഒരു മാന്യനായിരിപ്പാൻ നീ ആഗ്രഹിക്കുന്നപക്ഷം നിന്റെ ഭാഷ പരിശുദ്ധവും, ലളിതവും തെററില്ലാത്തതും ആയിരിപ്പാൻ ശ്രദ്ധിച്ചുകൊൾക; നന്നായി വളൎന്നിട്ടുള്ള ഒരാൾക്കു നീ മാന്യനാണോ എന്നറിവാൻ നിന്നോടുകൂടെ അഞ്ചുനിമിഷത്തിലധികം സംഭാഷിക്കേണ്ടിവരികയില്ല. നിന്റെ ഭാഷ നിന്റെ സ്വഭാവത്തിന്റെ മുദ്രയാകുന്നു;—നീ ഉപയോഗിക്കുന്ന വാക്കുകളാൽ നിനക്കു പരിചിതമായ ശീല

ങ്ങൾ എന്തെല്ലാമാണെന്നു നീ കാണിക്കുന്നു. പല വകുപ്പിലുള്ള മൎയ്യാദകെട്ട ഭാഷകളുണ്ട്:

ഒന്നാമതു മൎയ്യാദഹീനമായ വാക്കുകൾ ഗ്രാമ്യപ്രയോഗങ്ങളാകുന്നു.

രണ്ടാമത്തേത് ദൈവദൂഷണങ്ങളായ സംസാരങ്ങളാകുന്നു.

ആത്മപ്രശംസ, പരദൂഷണം, ബുദ്ധിഹീനമായ സംസാരങ്ങൾ, ചീത്ത വ്യാകരണം, അബദ്ധോച്ചാരണം ആദിയായവയെ മൂന്നാംതരത്തിൽ ചേൎക്കാം.

മററുള്ളവരുടെ മുമ്പിൽവെച്ചു ഉടുപ്പുമാററുക, നഖം കടിക്കുക, കീശയിൽ കൈയിട്ടിരിക്കയൊ നില്ക്കയൊ ചെയ്ക, ദേവാലയത്തിൽവെച്ചു സംഭാഷിക്കുക, ആവശ്യമില്ലാതെ മേൽമീശപിരിക്കുക, മുടിചികുക, മുഖം തുടസ്സുക, താക്കോലുകൾകൊണ്ടു കളിക്കുക, പേനക്കത്തികൊണ്ടു നഖം മിനുക്കുക—ഇങ്ങിനെ സാധാരണ, മിക്കയാളുകളും സാരംവെയ്ക്കാത്ത അനേകം ദുശ്ശീലങ്ങൾ നാം വൎജ്ജിക്കേണ്ടതായുണ്ട്.

ഇവയോടു സംബന്ധമുള്ള വേറെയും ചില സംഗതികൾ നീ ഓൎമ്മവെയ്ക്കണം. നീ ആരുടെയെങ്കിലും വീട്ടിനുള്ളിൽ പ്രവേശിച്ചാൽ അവിടെ കാണുന്ന ഏതെങ്കിലും സാമാനങ്ങളെ തൊടുകയോ, കേടുവരുത്തുകയോ ചെയ്യാതിരിപ്പാൻ സൂക്ഷിക്കണം. നിന്റെ കാലിൽ

ബൂട്ട്സോ ചെരിപ്പോ ഉണ്ടെന്നിരുന്നാൽ അതിന്റെ കീഴ്ഭാഗം നല്ലവണ്ണം തുടച്ചിട്ടേ അകത്തു കടക്കാവൂ. നനഞ്ഞ്, വെള്ളം ഒഴുകുന്ന കുടയുമായി മുറിയിൽ പ്രവേശിക്കയോ, അതിനെ അവിടെ ചാരുകയോ ചെയ്യരുത്. ഇപ്രകാരംതന്നെ നിന്റെ തൊപ്പിയോ, കുപ്പായമോ, മറ്റോ എന്തെങ്കിലും സാധനങ്ങളോ മുറിയിലുള്ള ഏതെങ്കിലും സാമാനങ്ങളുടെ മേൽ വെയ്ക്കരുത്. സാമാനങ്ങളുടെ മേൽ കാലുകുത്തുക, കസാലമേൽ ചാരിക്കിടക്കുക മുതലായ പ്രവൃത്തികൾ തീരെ അയോഗ്യവും അപരിഷ്കൃതവും ആകുന്നു. വാസ്തവമായ മര്യാദയുള്ള ഒരു മനുഷ്യൻ തന്റെ ചെരിപ്പിന്റെ അടി, ചെരിപ്പുകുത്തിയെയല്ലാതെ ഒരിക്കലും കാണിക്കയില്ലെന്നു ഓൎത്തുകൊൾക.

പരിഷ്കാരികളായ ചെറുപ്പക്കാരിൽ പലൎക്കും പരിമളവസ്തുക്കളോടു കുറെ സ്നേഹമുള്ളതുപോലെ തോന്നുന്നു. ഇത് ഒട്ടുംതന്നെ നിന്ദ്യമല്ല. എന്നാൽ കണക്കിലധികമായിപ്പോകാതിരിപ്പാൻ ശ്രദ്ധിക്കേണ്ടതാകുന്നു. വാസ്തവത്തിൽ, തലനിറയെ എണ്ണയും സുഗന്ധതൈലങ്ങളും പൂശിക്കൊണ്ടു നില്ക്കുന്ന ഒരുവന്റെ കൂടെ ദീൎഘനേരം കഴിച്ചുകൂട്ടുക എന്നതു ദുസ്സഹമായിരിക്കും; അവനിൽനിന്ന് ഒഴിഞ്ഞു നില്പാൻ മിക്കവരും ആഗ്രഹിക്കാതിരിക്കയില്ല. ഒന്നോ രണ്ടോ തുള്ളി സുഗന്ധതൈലം

പോക്കററ് തുവാലയിൽ തളിക്കുന്നതും, അല്പം എണ്ണ തലമുടിയിൽ പുരട്ടുന്നതും ഒട്ടും അവിഹിതമല്ലെന്നു മാത്രമല്ല, ഒരുവിധം "മോടി"ക്കു അതു സഹായമായും ഇരിക്കും. എന്നാൽ പ്രകൃതിയേയും യഥാൎത്ഥഗുണത്തേയും അനുകരിക്കുന്ന ഒരുവൻ ഈ ഭ്രമത്തിൽ വീണുപോകയില്ല; അവൻ മണം പിടിപ്പിക്കാത്ത ഉറമാലുകൊണ്ടും, എണ്ണ പുരട്ടാതെ നല്ലവണ്ണം ചിക്കി മിനുക്കിയിട്ടുള്ള മുടികൊണ്ടും തൃപ്തിപ്പെടുന്നു.

പൊതുജനങ്ങളുടെ മുമ്പിൽ വെച്ചുതന്നെയും, ചിലപ്പോൾ തുപ്പുവാനും ചുമക്കുവാനും നാം നിൎബ്ബന്ധിക്കപ്പെട്ടുപോകും; എന്നാൽ ഇത് തുവാലകൊണ്ടു വായ മറച്ച്, കഴിയുന്നത്ര പതുക്കെ ചെയ്യേണ്ടതാകുന്നു. നാം ഇരിക്കുന്ന ഇറയത്ത്—കോവണിയുടെ മേലോ, സല്ലാപമുറിയിലോ, അഥവാ ഒരു പരസ്യമുറിയിലോ എവിടെയായിരുന്നാലും കൊള്ളാം—തുപ്പുന്നത് ഒരിക്കലും ക്ഷമിച്ചുകൂടാത്ത ഒരു തെററാകുന്നു. മാന്യനായ ഒരുവൻ ഒരിക്കലും ഈ തെററിൽ അകപ്പെടുകയില്ല. നിനക്കു തുപ്പിയേ കഴികയുള്ളുവെങ്കിൽ തുവാല ഉപയോഗിക്കയോ മുറിയിൽനിന്നു പുറത്തുപോകയോ ചെയ്ക. ചിലയാളുകൾ, പരസ്യമായി തുപ്പുന്നതിലും കാക്കിക്കുന്നതിലും ഒരു പ്രത്യേക താല്പൎയ്യം കാണിച്ചുവരാറുണ്ട്; അവ

രുടെ ഈ പ്രവൃത്തി എല്ലാവരും കണ്ടു സന്തോഷിക്കുമെന്നായിരിക്കാം അവരുടെ വിചാരമെന്നു തോന്നുന്നു.

വാസ്തവം പറഞ്ഞാൽ, തുപ്പുന്നത് ഒട്ടും യോജിക്കാത്ത ഒരു ആവശ്യമാകുന്നു; ഇത് കഴിയുന്നതും ഒച്ച കൂടാതെയും മററുള്ളവരെ അസഹ്യപ്പെടുത്താതെയും നിവിത്തിപ്പാൻ ശ്രമിക്കേണ്ടതത്രെ.

* എന്നാൽ വെററിലമുറുക്കി തുപ്പുന്നവരെപ്പററി എന്തുപറയാം? അത്യന്തം ഹീനമായ ഈ സ്വഭാവത്തെക്കുറിച്ചു പറയേണ്ടിവരുന്നതുതന്നെ ആക്ഷേപമാണ്. ഈ നാട്ടിൽ പലരും—വിദ്യാഭ്യാസമുള്ളവരിൽത്തന്നെ പലരും—ഈ ദുശ്ശീലത്തിന്നു അടിമകളായി ഭവിച്ചിരിക്കുന്നത് അവരുടെയും സമുദായത്തിൻെറയും ദുർഭാഗ്യമെന്നല്ലാതെ മറെറാന്നും പറവാനില്ല. ഇങ്ങിനെയുള്ളവ

* ഇവിടെ മൂലത്തിലെ ആശയം ഒട്ടാകെ വിട്ടുകളയാതെയാണ് തർജ്ജമ ചെയ്തിട്ടുള്ളത്; മൂലഗ്രന്ഥകാരൻ പുകയില വായിലിടുന്നവരെപ്പററി ആക്ഷേപിക്കുന്നു; തർജ്ജമയിൽ വെററിലമുറുക്കുകാരെന്ന ഒരു ഭേദം മാത്രമെ ചെയ്തിട്ടുള്ളൂ. കേരളീയർക്കായുള്ള ഈ ഭാഷാന്തരത്തിൽ, ഈ ഒരു വ്യത്യാസം ആവശ്യമാണെന്നു വായനക്കാർ സംവദിക്കുമല്ലോ. വെററില മുറുക്കുന്നവർ, പുകയില അവശ്യം ഉപയോഗിക്കുന്നതുകൊണ്ട്, പുകയില മുറുക്കുകാരെക്കുറിച്ചുള്ള ആക്ഷേപം അവരെയും ബാധിക്കുന്നതാണ്. എങ്കിലും ഈ വിഷയത്തിൽ, മൂലത്തിലെ ആശയം വെളിപ്പെടുത്തുക മാത്രമാണ് ചെയ്തിട്ടുള്ളതെന്നും, അതുകൊണ്ട് ഭാഷാന്തരകാരിയെ ആരും തെററിദ്ധരിക്കരുതെന്നും പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

രെ മൃഗങ്ങളെന്ന നാമകരണംചെയ്യുന്നത് അവക്ക അവമാനകരമായിരിക്കുമെങ്കിലും, സൂക്ഷ്മം ആലോചിച്ചാൽ ഇവർ മൃഗങ്ങളിൽനിന്നു വളരെ വ്യത്യാസപ്പെടുന്നില്ലെന്നു കാണിക്കാതിരിക്കയില്ല. വായ നിറയെ വെററില ച്ചണ്ടികളുമായി,ശ്വാസം വിടുവാനും മിണ്ടുവാനും കഴിയാതെ ഇടക്കിടെ വായ പൊളിക്കുന്ന ഒരുവനും, തൻെറ വായിൽ അടക്കിക്കിട്ടിയ ഒരു ഇരയുമായി ശണ്ഠകൂട്ടുകയും, പരിഭ്രമത്തോടുകൂടി വായ തുറക്കുകയും ചെയ്യുന്ന ഒരു മൃഗവും തമ്മിൽ എന്തുവ്യത്യാസമാണുള്ളത്? വെററില മുറക്കുന്ന ഒരുവന് മര്യാദയും വൃത്തിഗുണവും ലേശം ഉണ്ടാകയില്ല. അവൻ ആരുടെ മുമ്പിൽ ഇരുന്നും, ആടിനെപ്പോലെ ചവച്ചുകൊണ്ടിരിക്കുന്നു; അവൻ എവിടെയും തുപ്പാൻമടിക്കുന്നില്ല; അവൻെറ കടവായിൽനിന്നു സദാ ഒരുവക ചുവന്ന തുപ്പൽ ഒലിച്ചു വന്നുകൊണ്ടിരിക്കയും, അത് ചിലപ്പോൾ അവൻെറ കുപ്പായത്തിന്മേൽ വീഴുകയും ചെയ്യുന്നു. നാം അവൻെറ സമീപം ചെല്ലുമ്പോൾ അവൻെറ വായിൽനിന്നു പുറപ്പെടുന്ന മണം നമുക്കു അത്യന്തം അസഹ്യമായി തോന്നുന്നു. ഇങ്ങിനെയുള്ള ഒരു മനുഷ്യൻ നിർമ്മലമായ ആകാശവായു ഒരിക്കലും ശ്വസിക്കുന്നില്ല; പ്രഭാതത്തിലെ ഏററവും മധുരതരമായ മന്ദമാരുതൻ, അവൻെറ വായിലെ വിഷത്താൽ അശുദ്ധമായി, അവൻെറ

ശ്വാസോച്ഛ്വാസത്തിൽ കടക്കുന്നു. അവൻതന്നെത്തന്നെ നിന്ദ്യനാക്കിത്തീർത്തിരിക്കുന്നു. അവൻ എത്ര ഔന്നത്യ പദവിയിൽ ഇരുന്നാലും കൊള്ളാം—അവന് അതിലും ഉൽകൃഷ്ടനായും വിശുദ്ധനായും സ്ഥിതിചെയ്യാൻ കഴിയുമായിരുന്നു. ഹാ, എല്ലാ യുവാക്കന്മാരും അവരുടെ ഹൃദയങ്ങളിൽനിന്ന് താഴെ കാണുംവിധം പറയുമെങ്കിൽ എത്ര നന്ന്!—"ഞാൻ ഈ പിശാചിന് എന്നെ വില്ക്കുകയില്ല; അവന് എന്റെ മേൽ യാതൊരു ശക്തിയും ഉണ്ടാകയില്ല." എന്നാൽ നിന്റെ പാവപ്പെട്ട ശരീരത്തെ നീ ഈ വൃത്തികെട്ട 'പുകയിലപ്പിശാചി'ന്നു വിററുപോയെങ്കിൽ, ആ വിവരം ആരും അറിയാതിരിക്കട്ടെ. ആ നീചസാധനത്തെ ആരും കാണാതെ, വല്ല ഒളിവായ സ്ഥലത്തും വെച്ചു ഉപയോഗിച്ചുകൊൾക. മാന്യന്മാരായ സ്ത്രീപുരുഷന്മാരുടെ അടുക്കൽ വരുന്നതിനുമുമ്പ് നിന്റെ വായും ചുണ്ടും നല്ലവണ്ണം കഴുകുകയും, ശ്വാസം നേരെ വിടുവാൻ ശ്രമിക്കയും ചെയ്ക.

സ്ത്രീകളും കുട്ടികളും മററും ഇരിക്കുന്ന വണ്ടി, തീബോട്ട് മുതലായവയിൽവെച്ചു യാതൊരു ശങ്കയുംകൂടാതെ ബീടിവലിച്ചു പുകവിടുകയും വെററിലമുറുക്കി തുപ്പുകയും ചെയ്യുന്ന ചില "തെമ്മാടികളെ"പ്പററി വിചാരിക്കുമ്പോൾ ദേഹം ആസകലം വിറയ്ക്കുകയും, പേന ഇടറുകയും ചെയ്യുന്നു. ഒരിക്കൽ വളരെ മാന്യാവസ്ഥയി

ലുള്ള ഒരു സ്ത്രീ ഒരു തീവണ്ടിയിൽ യാത്രചെയ്കയായിരുന്നു. നിർഭാഗ്യവശാൽ ഇവർ ഒരു വെററിലമുറുക്കുകാരന് അഭിമുഖമായി ഇരിക്കേണ്ടിവന്നുപോയി; ഈയാൾ തന്റെ സംഭാഷണത്തിരക്കിൽ അടുത്തിരുന്ന ആളെ ശ്രദ്ധിച്ചേയില്ല. സംസാരം മുറുകി വന്നതോടുകൂടി, ഈയാളുടെ വായിൽനിന്നു കുറെ വെററിലച്ചണ്ടിയും തുപ്പലും തെറിച്ച് സ്ത്രീയുടെ വസ്ത്രത്തിൽ വീണു; തനിക്കു വന്ന അബദ്ധം അയാൾ കാണാതിരുന്നില്ലെങ്കിലും ഒന്നും അറിയാത്തതുപോലെ, സംഭാഷണം തുടൎന്നുകൊണ്ടിരിക്കയാണ് ചെയ്തത്. സ്ത്രീക്കു കോപം അടക്കുവാൻ കഴിയാതെയായി, ഒടുവിൽ അവർ എഴുന്നേററ്,—"സർ, ദയവു ചെയ്ത് ഈ സാധനം തിരിയെ എടുത്താലും" എന്നു വളരെ സൌമ്യത്തിലെങ്കിലും, ധൈൎയ്യസമേതം പറഞ്ഞു. മററു നിവൃത്തിയൊന്നും കാണായ്കകൊണ്ട്, അയാൾ തന്റെ മോടിയേറിയ പോക്കററ്തുവാല എടുത്ത് അത് അശേഷം വസ്ത്രത്തിൽനിന്നു തുടച്ചുകളഞ്ഞ്, മാപ്പുചോദിച്ചു.

ബീഡി (ചുരുട്ട്) വലിക്കുന്നത് അത്രതന്നെ നിന്ദ്യമല്ലെങ്കിലും, സാമൂഹ്യനിയമം അതിനെയും വിരോധിക്കുന്നു. ചില പട്ടണങ്ങളിൽ, പരസ്യവീഥികൾ, മൃഗത്തോപ്പ്, ക്രീഡോദ്യാനം, പൊതുജനശാല മുതലായ സ്ഥലങ്ങളിൽ ഇത് വിലക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരംതന്നെ, സ്ത്രീകളുടെ മുമ്പിൽവെച്ചും സല്ലാപമുറിയിൽ ഇരുന്നും ചുരുട്ടുവലിക്കുന്നത് ആക്ഷേപകരമാണ്. ഒരു സ്ത്രീ അവ

ളുടെ മുമ്പിൽവെച്ച് പുകവലിപ്പാൻ നിന്നെ അനുവദി ച്ചാലും, നീ അതു ചെയ്യുന്നത് മര്യാദകേടാകുന്നു. യഥാൎത്ഥമര്യാദയുള്ള ഒരുവൻ, ഒരിക്കലും ഇപ്രകാരമുള്ള ഒരു അനുവാദം ചോദിക്കയില്ല. സ്ത്രീകൾ ഇല്ലെങ്കിലും, പലതരത്തിലുള്ള ആളുകൾ ഒരുമിച്ചിരിക്കുന്ന ഒരു മുറിയിൽ വെച്ച് ബീഡിവലിക്കുന്നത് മര്യാദകേടാണ്.

പൊടി ഉപയോഗിക്കുന്നത് സ്വതവേ വൃത്തിഹീനമായ ഒരു സ്വഭാവമല്ല; എങ്കിലും അത് നിന്റെ നാസാദ്വാരങ്ങളിലല്ലാതെ വേറെ എവിടെയും ഇടാതിരിപ്പാൻ സൂക്ഷിക്കണം. അതിനെ നിന്റെ ഉടുപ്പുകളുടെ മേലോ, അടുത്തിരിക്കുന്നവരുടെ വസ്ത്രത്തിന്മേലോ വാരിവിതറാതിരിപ്പാൻ ശ്രദ്ധിക്ക; ഭക്ഷണസമയത്താണ് നീ അത് എടുക്കുന്നതെങ്കിൽ, അത് ഭക്ഷണസാധനങ്ങളിന്മേൽ വീഴാതിരിപ്പാൻ സൂക്ഷിക്ക.

വൃത്തിഹീനവും നികൃഷ്ടവുമായ ഒരു സ്വഭാവത്തെക്കുറിച്ചുകൂടെ അല്പം പറഞ്ഞശേഷം, ഈ വിഷയത്തെ അവസാനിപ്പിച്ചുകളയാം. നിന്റെ ബോധത്തെ നശിപ്പിക്കുന്നതായ യാതൊരു സംഗതിയും നീ ചെയ്തുപോകരുത്; നീ ചെയ്താൽ, ബോധംവീഴുമ്പോൾ ലജ്ജിക്കേണ്ടിവരുന്നതായ എന്തെങ്കിലും കാൎയ്യങ്ങൾ നീ പ്രവൎത്തിച്ചുപോകാതിരിക്കയില്ല. എത്രതന്നെ മൎയ്യാദയും മാന്യതയും ഉള്ള ഒരാൾക്കും, തന്റേടം വിട്ടുപോകുന്ന അവസരത്തിൽ ചെയ്യുന്ന തന്റെ പ്രവൃത്തികളെപ്പററി നിശ്ചയമുണ്ടായിരിക്കയില്ല. ഇതുനിമിത്തമാണ്, ഒരു മനുഷ്യൻ കുടി

ച്ച്, വെളിവില്ലാതെ വഴിയരികിൽ ചളിപുരണ്ടുകിടക്കു ന്നതും, അവൻെറ ചുററും ഏതാനും പോക്കിരികൾ കൂട്ടംകൂടി നില്ക്കുന്നതും ഞാൻ കണ്ടത്. ആ പാവപ്പെട്ട, നികൃഷ്ടജീവിയിൽനിന്ന് ലജ്ജയോടുകൂടെ ഞാൻ തിരിഞ്ഞുപോന്നുകളഞ്ഞു. എന്തൊരു പരിതാപകരമായ കാഴ്ച! മനുഷ്യർ ന്യായമായി അവനെ മൃഗമെന്നു നാമകരണം ചെയ്യുന്നു; മനുഷ്യൻ എന്ന നാമം അവനു അശേഷം യോജിക്കുന്നില്ല. വാസ്തവത്തിൽ ഒരു മൃഗം അവനേക്കാൾ ശ്രേഷ്ഠപദവിയെ അർഹിക്കുന്നില്ലയോ? അത് ഒരിക്കലും അതിൻെറ സ്വഭാവത്തെ ഹീനമാക്കുന്നില്ല; ഈ നികൃഷ്ടജന്തുവിനേക്കാൾ—ഈ കുടിയനേക്കാൾ—വൃത്തികെട്ട ഒരു മൃഗം ഉണ്ടോ? "ഞാൻ ഒരിക്കലും കുടിച്ചിട്ടില്ല; ഇനി കുടിക്കയുമില്ല. ഇതെല്ലാം എന്തിന് എന്നോടു പറയുന്നു?" എന്നു നീ ചോദിക്കുമായിരിക്കും. ശരി, നീ ഈ പൈശാചികദുർഗ്ഗുണത്തിൽ വീണുപോയിട്ടില്ലെങ്കിൽ നിനക്കു നല്ലതുതന്നെ. എന്നാൽ, മേലിൽ വീഴാതിരിപ്പാനും നീ സൂക്ഷ്മമുള്ളവനായിരിക്കേണ്ടതാണ്. മേല്പറഞ്ഞ മനുഷ്യനും ഒരിക്കൽ നിന്നെപ്പോലെ, കുടിക്കയില്ലെന്നുള്ള ദൃഢപ്രതിജ്ഞയോടുകൂടി ഇരുന്നവനാണെന്ന് ഓർത്തുകൊൾക. അവൻ ചളിക്കുണ്ടിൽവീണു; അശുദ്ധനായിത്തീർന്നു. അവൻ മാത്രമല്ലാ, വേറെയും പലരും ഈ വിധത്തിൽ ആയിത്തീർന്നിട്ടുണ്ട്. നീ വിശുദ്ധിയുള്ളവനായിരിപ്പാൻ ശ്രമിക്ക. പരീക്ഷ, അല്പാല്പമായിവരുന്നു; അതിനു ലേശംപോലും വഴിപ്പെട്ടുപോകരു

ത്. പിശാച് ഒരിക്കലും ആ നരകത്തിലേയ്ക്കു നിന്നെ കൂട്ടികൊണ്ടുപോകാതിരിക്കട്ടെ; നീ അവന്റെ പിന്നാലെ പോയാൽ, അവൻ നിന്നെ ചളിയിൽ എറികയും, അവിടെ നിന്ന് മറേറ നരകത്തിലേയ്ക്കു നിന്നെ കൊണ്ടുപോകയും ചെയ്യും. പിശാച് ഭൂമിയിൽ ചുററി സഞ്ചരിക്കുന്നു; അവന്റെ അടുക്കൽ ചെല്ലുന്ന സാധുക്കളെ അഭ്യസിപ്പിപ്പാൻ, അവൻ തന്റെ കൂടെ ചെറിയ നരകങ്ങളെ വെച്ചുസൂക്ഷിക്കുന്നുണ്ട്. അവന് ഓരോ ഭാഷകളിൽ വ്യത്യസ്തമായ പേരുകൾ ഉള്ളതുപോലെ, അവന്റെ നരകങ്ങൾക്കും വ്യത്യസ്തമായ നാമങ്ങൾ ഉണ്ട്. അവന്റെ വിശ്വസ്ത സചിവന്മാരിൽ പ്രധാനികൾ, മദ്യംകൊണ്ട് നമ്മെ പരീക്ഷിപ്പാൻ സദാ ജാഗ്രൂകന്മാരായ ദുഷ്ടച്ചങ്ങാതിമാർ തന്നെ.

എന്റെ പ്രിയസ്നേഹിതാ, ഇങ്ങിനെയുള്ള ചങ്ങാതിമാരോടുകൂടെ നീ ഒരിക്കലും മദ്യം സേവിക്കയില്ലെന്ന്, ദൈവസഹായത്തെ അപേക്ഷിച്ചുകൊണ്ട്, ദൃഢപ്രതിജ്ഞ ചെയ്തുകൊൾക. എന്റെ വായനക്കാരിൽ,തനിക്കു നല്കപ്പെട്ടിട്ടുള്ള മനസ്സ്, ആത്മാവ് ഹൃദയം എന്നിവയെപ്പററി ദൈവത്തോടു നന്ദിയുള്ള ഒരുവനുണ്ടെങ്കിൽ, അവനെങ്കിലും, ഈ ഒരു പ്രതിജ്ഞ ചെയ്യട്ടെ; അവനെങ്കിലും, നിസ്സാരമായ ഒരു ആനന്ദത്തിനുവേണ്ടി തന്റെ പൌരുഷത്തെയും ഭാവികാലത്തെ മഹനീയമായ അഭ്യുദയത്തെയും വിററുകളയാതിരിക്കട്ടെ.

സ്നേഹിതാ, സമഷ്യാദയെപ്പററിയുള്ള മുഖ്യമായ ചില സംഗതികളാണ് മേൽവിവരിച്ചത്. ഇവയെപ്പററി ഗാഢമായി ചിന്തിക്കയും ഇവയെ അനുസരിച്ച ജീവിക്കയും ചെയ്യുക. വസ്ത്രത്തിലൊ, ശരീരത്തിലോ, സംസാരത്തിലോ, സ്വഭാവത്തിലോ അശുദ്ധനായ ഒരു മനുഷ്യനെ, യാതൊരു വിദ്യകൾക്കും മയ്യാദക്കാരനാക്കിത്തീപ്പാൻ കഴികയില്ലെന്ന് ഓത്തുകൊൾക. വിശുദ്ധിയെക്കുറിച്ച നീ പൂണ്ണമായി ശ്രദ്ധിക്കുന്നപക്ഷം നിനക്ക മറെറാരു ഗുണമുണ്ട് — പൌരുഷമാകുന്ന തുലാസ്സിൽ അഭിമാനപൂവ്വം ഉയൎന്നുനില്പാൻ നിനക്ക കഴിയും; നീ അത്യന്തം വിശുദ്ധനും ഉത്തമനും ആയിത്തീന്നിരിക്കുന്നു; നിന്റെ സ്നേഹിതന്മാരുടെ സ്നേഹാദരവിനെക്കുറിച്ചും ജീവിതവിജയത്തെപ്പററിയും നിനക്ക കുറെക്കൂടി പ്രതീക്ഷയോടുകൂടെ ഇരിക്കാം; വസ്ത്രശുചി, ദേഹശുചി, സംസാരശുദ്ധി, സ്വഭാവശുദ്ധി എന്നിതുകൾ, അവയോടുകൂടെ മനശ്ശുദ്ധി, ഹൃദയശുദ്ധി, ആത്മികശുദ്ധി എന്നിവയെക്കൊണ്ടുവരാതിരിക്കയില്ല; നീ കുറെക്കൂടി വലിയവനും, ദയാശീലനും ഉത്തമനും ആയിരിക്കും. അതുകൊണ്ട് ഈ വിഷയത്തിൽ നല്ലവണ്ണം മനസ്സിരുത്തേണമെന്ന് ഞാൻ വീണ്ടും നിന്നെ ഓപ്പിക്കുന്നു.

വെടിപ്പ്; ക്രമം. ഇനി നാം ആലോചിപ്പാനുള്ളത് പലതരത്തിലുള്ള വെടിപ്പിനെക്കുറിച്ചാണ്. സൂ

ക്കുകേടു്, അമിതവ്യയം എന്നിവയുടെ നേരെ വിപരീതമായ ഈ ഗുണത്തെ വേണമെങ്കിൽ, കൃത്യം, സാധാരണത്വം എന്നിങ്ങിനെ പേരുവിളിക്കാം. ഇതു് പ്രധാനമായി വസ്ത്രം, ശരീരം, സംസാരം, പ്രവൃത്തി എന്നിതുകളെ—സാധാരണമായി പറഞ്ഞാൽ,നമ്മുടെ മേൽനോട്ടത്തെ അർഹിക്കുന്ന എല്ലാ കാൎയ്യങ്ങളേയും, സംബന്ധിക്കുന്നു; നാം താമസിക്കുന്ന വീടുകൾ, നാം കിളച്ചുനന്നാക്കുന്ന നിലങ്ങൾ, നമ്മുടെ പീടികകൾ, ആഫീസുകൾ. ജോലിസ്ഥലങ്ങൾ, എന്നുവേണ്ട സകല സംഗതികളേയും, സംബന്ധിക്കുന്ന ഒരു ഗുണമാണിതു്. ഒരു കച്ചവടക്കാരൻ തന്റെ സാമാനങ്ങളെ സംഭരിക്കുന്നതിലും ഒരുക്കിവെക്കുന്നതിലും,ഒരു കണക്കപ്പിള്ള അവന്റെ കണക്കുപുസ്തകങ്ങളെ എഴുതി സൂക്ഷിക്കുന്നതിലും, ഒരു ഗ്രന്ഥകൎത്താവു് തന്റെ പ്രബന്ധനിൎമ്മാണരീതിയിലും, ഒരു പ്രസാധകൻ അവൻ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളുടെ "കെട്ടിലും ചിട്ടയിലും"— ഇങ്ങിനെ, ഓരോ തൊഴിൽക്കാരും, അവരവരുടെ പ്രവൃത്തികളിൽ തങ്ങളുടെ വാസനയേയും,രുചിയേയും അഭ്യാസത്തേയും കാണിക്കുന്നു.

നാം സഹവസിപ്പാൻ ഇച്ഛിക്കുന്നവൎക്കു് പ്രസാദകരമായ വിധത്തിൽ വസ്ത്രധാരണം ചെയ്യുന്നമെങ്കിൽ

അവരോടുകൂടെ "പരിഷ്കാരസമുദ്ര"ത്തിൽ നാം യാത്ര ചെയ്യേണ്ടത് ആവശ്യമാകുന്നു.

സാമൂഹ്യലോകത്തിൽ നമ്മുടെ സ്ഥാനത്തെ പരിരക്ഷണം ചെയ്തുകൊണ്ടുപോവാൻ, മററുള്ളവരോടുകൂടെ ഈ പരിഷ്കാരക്കടലിൽ നാം നിർബ്ബാധം തുഴയേണ്ടതാണെങ്കിലും, വിശേഷബുദ്ധിയാകുന്ന ധ്രുവനക്ഷത്രത്തെ ഒരിക്കലും ദൃഷ്ടിപഥത്തിൽനിന്നു വിട്ടുകളയരുത്; വിട്ടുകളഞ്ഞാൽ,മററനേകായിരം "ഭക്തശിരോമണികളോ"ടുകൂടെ വല്ല പാറമേലും തട്ടി തലകളവാൻ നമുക്കും സംഗതിയായേക്കും.

അതേ,നീ നാട്ടാചാരത്തെ—പരിഷ്കാരത്തെ—അനുസരിക്കേണ്ടതാകുന്നു; അല്ലാത്തപക്ഷം, നീ സമുദായബഹിഷ്കൃതനായിത്തീരും. വാസ്തവം ആലോചിച്ചാൽ, പരിഷ്കൃതവസ്ത്രധാരണം എന്നു പറയുന്നത്, മനുഷ്യർ നഗ്നതയെ മറപ്പാൻ തിരിഞ്ഞെടുത്തിട്ടുള്ള സർവ്വസാധാരണമായ ഒരു സമ്പ്രദായമല്ലാതെ മറെറാന്നുമല്ല; ലോകത്തിൽനിന്നു വിട്ടുതാമസിക്കാത്ത ആർക്കും ഇത് ഒഴിച്ചുകൂടുന്നതുമല്ല. അതുകൊണ്ട്, നീ പരിഷ്കാരത്താൽ— ലോകാചാരത്താൽ— ഭരിക്കപ്പെട്ടേകഴിയൂ; ഇതിൽ നിനക്കു ചെയ്വാൻ കഴിയുന്നത് ഒരേ ഒരു കാൎയ്യമാണ്; അത്,നിന്റെ ഭരണകൎത്താവ് ഒരു സ്വേച്ഛാധികാരപ്രമത്തനായിത്തീരാതെ സൂക്ഷിക്കുകയാകുന്നു. നീ ഒരു മനുഷ്യനാണ്;

ദൈവം നിന്നെ ഒരു സ്വതന്ത്രമനസ്സോടുകൂടെ സൃഷ്ടിച്ചിരിക്കുന്നു. യാതൊരു നിഷ്ഠുരശാസകനും, സാമൂഹ്യാചാരം തന്നെയും, നിന്നെ കീഴമൎത്താതിരിക്കട്ടെ. നീ നിന്റെ സ്വന്ത അഭിരുചിയെ അവലംബിക്കു; അതിനു നിനക്ക് ആശങ്കയുണ്ടെങ്കിൽ, ബുദ്ധിഗുണവും, കാൎയ്യാകാൎയ്യവിവേചനശക്തിയും ഉള്ള മഹാന്മാരെ— നാട്ടുനടപ്പിനെ അനാദരിക്കുന്നില്ലെങ്കിലും പുതിയ പരിഷ്കാരഭ്രമത്തിൽ വീണുപോകാത്തവരെ— നിന്റെ മാതൃകകളായി സ്വീകരിക്കയും, അവരുടെ വസ്ത്രാച്ഛാദനരീതിയെ അനുസരിക്കയും ചെയ്തുകൊൾക. ഇങ്ങിനെയുള്ളവർ, അവരുടെ വിശേഷബുദ്ധിയുടെ ശാസനയെ അനുസരിച്ച് വസ്ത്രധാരണം ചെയ്യുന്നു; അവരുടെ വസ്ത്രം ആരുടേയും പ്രത്യേകശ്രദ്ധയെ ആകൎഷിക്കുന്നില്ലെന്നുള്ളത് പരമാൎത്ഥമാണ്; എങ്കിലും അത് വെടിപ്പുള്ളതും പകിട്ടുകുറഞ്ഞതും ആയിരിക്കും. അത് തീരെ പ്രാചീനസമ്പ്രദായത്തിലോ തീരെ അൎവ്വാചീനരീതിയിലോ ആയിരിക്കയില്ല.

അമിതമായ രണ്ടുകാൎയ്യങ്ങളെ ഉപേക്ഷിക്കേണ്ടതായുണ്ട്— തീരെ വൃത്തികെട്ടവനോ വെറും "അഴകുരാവണ"നോ ആയിരിക്കരുത്; ഇവരിൽ ഒരാൾ തന്റെ വസ്ത്രത്തെക്കുറിച്ച് വേണ്ടതിലധികം ശ്രദ്ധയുള്ളവനും, മറ്റെയാൾ ഒട്ടുംതന്നെ ശ്രദ്ധയില്ലാത്തവനും ആകുന്നു. മ

ലിനവേഷക്കാരൻ അവൻെറ വസ്ത്രം ഉണ്ടാക്കിയിരിക്കുന്നത് എങ്ങിനെയെന്നു നോക്കുന്നില്ല; അത് തനിക്കു പാററുമോ എന്നും പരിഷ്കൃതമമോ എന്നും ഉള്ള അന്വേഷണം അവനില്ലതന്നെ; അത് ധരിക്കുന്ന വിഷയത്തിലും അവൻ തിരെ അശ്രദ്ധനാണ്. നഗ്നത മറപ്പാൻ മാത്രം എന്തെങ്കിലും ശരീരത്തിൽ ഉണ്ടായിരിക്കേണമെന്നല്ലാതെ, അത് തൻെറ അവയവങ്ങളുമായി യോജിച്ചിരിക്കണമെന്ന് അവന് നിർബ്ബന്ധമില്ല. "ഒത്താൽ ഒത്തു, അല്ലെങ്കിൽ വേണ്ട" എന്നാണ് അവൻെറ അഭിപ്രായം. അവൻെറവേഷം ആകപ്പാടെ ഒരു കോമാളി വേഷമായിരിക്കും; അവൻെറ ചെരിപ്പ് ഒന്നാന്തരം തുകൽകൊണ്ടുണ്ടാക്കിയതാണ്; എങ്കിലും അത് സാമാന്യത്തിലധികം വലിപ്പമുള്ളതും ഒരിക്കലും തേച്ചുമിനുസപ്പെടുത്താത്തതും ആകുന്നു. അവൻെറ കുപ്പായത്തിൻെറ തുണി ഏററവും വിലപിടിച്ചതും വളരെ പരിഷ്കാരമുള്ളതും ആകുന്നു; എന്നാൽ അത് (കുപ്പായം) ആക്കും കൊള്ളിക്കാം. അവന് അത് എപ്രകാരം യോജിക്കുമോ, അപ്രകാരം ആക്കും—തൊണ്ണൂറവയസ്സുള്ള ഒരു വൃദ്ധനോ, ഇരുപതുവയസ്സുള്ള യുവാവിനോ, പൊക്കംകൂടിയവനോ ഹ്രസ്വകായനോ, വണ്ണമുള്ളവനോ മെലിഞ്ഞവനോ—യോജിക്കുന്നതാണ്. അവൻെറ തൊപ്പി തനിക്കായി നേരിട്ടു വരുത്തിയതാണ്; പക്ഷേ, അത് ക്രമത്തിലധികം

വലിയതാണെന്നുമാത്രമേയുള്ളൂ. അവൻെറ മുടിവളൎന്ന് വായിൽ എത്തിയിരിക്കുന്നു; അവൻ മുഖക്ഷൌരം ചെയ്യിട്ട് മൂന്നുമാസത്തിലേറെയായി; അവൻെറ നഖങ്ങൾ പുലിനഖംപോലെ ഭയങ്കരമായിരിക്കുന്നു; കുളിക്കുന്നകാൎയ്യം അവന് വലിയ അസഹ്യമാണ്; കൃത്യാന്തരബഹുലതനിമിത്തം അതിനു സമയംകിട്ടുന്നുമില്ല. ചുരുക്കിപ്പറഞ്ഞാൽ, ഇതിനെയുള്ള കാൎയ്യങ്ങൾ അവന് വളരെ നിസ്സാരമാണ്; അവൻെറമനസ്സ് ഈ നിസ്സാരസംഗതികളിൽ പ്രവേശിക്കുന്നില്ല!!

ഒരു മലിനവേഷക്കാരൻെറ ചിത്രമാണ് നാം ഇവിടെ വരച്ചത്. ചിലർ അവനെ വൃത്തിവിഹീനനെന്നും മററുചിലർ "പേയൻ" എന്നും വിളിക്കുന്നു. അവൻ ഏതുപേരിനാൽ അറിയപ്പെട്ടാലും കൊള്ളാം, അവൻ ഒരു മാന്യനല്ലെന്നുള്ളത് നിൎവ്വിവാദമാണ്; എന്തുകൊണ്ടെന്നാൽ ഒരു മാന്യൻ എല്ലായ്പ്പോഴും വസ്ത്രശുചിയുള്ളവനായിരിക്കും.

ഒരു "അഴകുരാവണ"നാകട്ടെ ഇതിനെല്ലാം നേരെ വിപരീതമാണ്; മുകളിൽപറഞ്ഞയാൾ, അയാളുടെ വസ്ത്രത്തെപ്പററി ശ്രദ്ധിക്കുന്നില്ല—ഇയാൾ തൻെറ ശ്രദ്ധമുഴുവനും അതിനു നല്കുന്നു. ഇയാളുടെ ഉടുപ്പ് പരിഷ്കാരത്തിലാണെന്നു മാത്രമല്ലാ, പരിഷ്കാരത്തിൻെറ മൂൎദ്ധന്യത്തിയിലാണ് കിടന്നു മറിയുന്നത്. ആദ്യത്തെ

യാൾ അയാളുടെ "കോമാളിത്തര"ത്തെപ്പററി അധിക്ഷേപം കേൾക്കുന്നു; ഇയാൾ തന്റെ സ്ത്രീസാധാരണമായ അലങ്കാരഭ്രമംനിമിത്തം ഇതരന്മാരുടെ ഹാസ്യപാത്രമായിത്തീരുന്നു. ഇയാൾ ഇപ്പോഴത്തെപ്പോലെ ഒരു അർദ്ധപുരുഷനായിരിക്കാതെ, ഒരു സ്ത്രീയായി ജനിക്കേണ്ടതായിരുന്നു എന്ന് പലപ്പോഴും തോന്നിപ്പോകാറുണ്ട്. സ്ത്രീയായിരുന്നെങ്കിൽ, ഇയാൾ ഏതെല്ലാംതരം പട്ടുവസ്ത്രങ്ങളും ആഭരണങ്ങളുംകൊണ്ട് മോടിപിടിപ്പിച്ച്, ഒരു ലോകൈകസുന്ദരിയായി നടക്കുമായിരുന്നു! കഷ്ടം, ഒരു സ്ത്രീയായി ജനിക്കാഞ്ഞത് ഇയാളുടെ ദുർഭാഗ്യമെന്നുതന്നെപറയണം. ഇപ്പോൾ ഇതാ, ബൂട്ട്സും, കാലുറയും, പരന്നു വാലൻ കുപ്പായവും, തൊപ്പിയും, കൈയുറകളും— ഇവയെല്ലാം പരിഷ്കാരംതികഞ്ഞവയാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ,— ധരിച്ച്, അവകൊണ്ട് തൃപ്തിപ്പെടുവാൻ നിർബ്ബന്ധിതനായിത്തീർന്നിരിക്കുന്നു. സ്ത്രീകൾക്കു വസ്ത്രധാരണത്തിൽ സിദ്ധിച്ചിട്ടുള്ള സ്വാതന്ത്ര്യത്തെപ്പററി അവരെ അയാൾ എത്ര പകയ്ക്കുന്നു! അവരുടെനേരെ എത്രമാത്രം അസൂയഭാവിക്കുന്നു! എങ്കിലും അയാൾ ഒട്ടും വിട്ടുകൊടുക്കയില്ല. ഏതെല്ലാം വിധത്തിൽ തന്നെ ഒരു "പച്ചസ്സുന്ദര"നാക്കിത്തീക്കാൻ കഴിയുമോ, ആ വിധത്തിലെല്ലാം അയാൾ അശ്രാന്തമായി പരിശ്രമിക്കുന്നതാണ്. തന്റെ മുടിയുടെ വെട്ട്,

അതിന്റെ വളവ്, ചരിവ്, നീളം, വീതി, മേൽമീശയുടെ വളച്ച്, മുതലായവയേയും, മോതിരങ്ങൾ, വാച്ചചങ്ങല, മറ്റോരോ ചെറുതരം ആഭരണങ്ങൾ എന്നിവയേയും കുറിച്ച് അയാൾ നല്ലവണ്ണം ശ്രദ്ധിക്കുന്നതാണ്; എന്നാൽ ഇവയെല്ലാററിനുംമേലായി കഴുത്തിൽ കെട്ടുന്ന "ടൈ"യുടെ നിറത്തേയും ഭംഗിയേയും പററി അയാൾ പ്രത്യേകം ശ്രദ്ധ പതിക്കുന്നതാകുന്നു.

ഒരിക്കൽ ചെറുപ്പക്കാരായ രണ്ടു സ്നേഹിതന്മാർ തമ്മിൽ നടന്ന ഒരു സംഭാഷണം ഇവിടെ വിവരിക്കുന്നത് സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

"സലാം ജോൺസ്; ഹാ, എത്ര കേമമായിരിക്കുന്നു! നിങ്ങൾ ഇത് എങ്ങിനെയാണ് സാധിക്കുന്നത് എന്ന് ഒന്നു പറഞ്ഞുകേട്ടാൽ കൊള്ളാം. നിങ്ങൾ എല്ലായ്പോഴും അതിവിശേഷവും മനോഹരവുമായ നെക്ക് ടൈ കെട്ടിക്കാണുന്നുണ്ട്; മേൽമേശയാണെങ്കിൽ അതും അങ്ങിനെ തന്നെ".

മുഖസ്തുതിയാൽ ആറുകോൽ ആകാശത്തിലേയ്ക്കു പൊങ്ങിയ ജോൺസ്, ഒരു പുഞ്ചിരിയോടുകൂടെ മറുപടി പറയുന്നു—"വാസ്തവമാണ് നിങ്ങൾ പറഞ്ഞത്; എന്റെ ടൈയും മററും ഭംഗിയുള്ളവയാണെന്നു എനിക്കും തോന്നാതില്ല; എന്നാൽ വെറുതയല്ലെന്നുകൂടി മന

സ്സിലാകണം. എൻെറ ശ്രദ്ധമുഴുവനും ഞാൻ ഈ കാൎയ്യത്തിൽ വിനിയോഗിച്ചുകൊണ്ടാണുവരുന്നത്."

വെടിപ്പായി വസ്ത്രധാരണം ചെയ്യുന്നത് വളരെ നല്ലതുതന്നെ. ഒരു "പച്ചസ്സുന്ദരൻ" ആയിരിക്കുന്നതു ചീത്തയാണെങ്കിൽ, വൃത്തിഹീനനായിരിക്കുന്നത് അതിലും ചീത്തയാണ്. എന്നാൽ നമ്മുടെ ജോൺസിനെപ്പോലെ, ശ്രദ്ധമുഴുവനും ഈ വിഷയത്തിൽ—വസ്ത്രധാരണവിഷയത്തിൽ— വിനിയോഗിക്കേണ്ടിവരുമ്പോഴാണ് ഹാസ്യജനകമായിത്തീരുന്നത്.

നാം മയൂരങ്ങളല്ലാ, മനുഷ്യരാണ്; തൻെറ പുരുഷത്വത്തിനും മാന്യതയ്ക്കുംവേണ്ടി, തുന്നക്കാരനെയും, ക്ഷൌരക്കാരനെയും, മുഖക്കണ്ണാടിയേയും ആശ്രയിക്കുന്നവൻ ഒരിക്കലും ഒരു യഥാൎത്ഥപുരുഷൻെറ ലക്ഷണങ്ങളോടുകൂടിയവനല്ല.

ഈ രണ്ടുകൂട്ടരും—പച്ചശൃംഗാരിയും വൃത്തികെട്ടവനും—അന്യോന്യം മനപ്പൂൎവ്വകമായി വെറുക്കുന്നു; ഒരു യഥാൎത്ഥമാന്യൻ, ഈ രണ്ടുപേരെയും ഹസിക്കുകയും, അവരുടെ മദ്ധ്യനിലയെ സ്വീകരിക്കയും ചെയ്യുന്നു. അയാളുടെ വസ്ത്രം മോടികുറഞ്ഞതും സാധാരണവും ആകുന്നു; എങ്കിലും അത് എല്ലായ്പോഴും ശുചിയായിരിക്കും. അയാൾ എല്ലാത്തരത്തിലുമുള്ള ആഭരണങ്ങളെയും ബുദ്ധിപൂൎവ്വം സ്ത്രീജനങ്ങൾക്കായി ഉപേക്ഷിച്ചുകൊടുക്കുന്നു.

നിറപ്പകിട്ടുള്ള ഉടുപ്പുകളേയും, ആകർഷകങ്ങളായ "നെക്ക്ടൈകളെ" പ്പോലും അയാൾ ഉപയോഗിക്കയില്ല. വൎണ്ണങ്ങളുടെയും ആഭരണങ്ങളുടെയും ഭാരം, സ്ത്രീകൾ സ്തുത്യർഹമായി വഹിച്ചുകൊള്ളുമെന്ന് അയാൾക്കു വിശ്വാസമുണ്ട്. പൊങ്ങച്ചവും അവിവേകമായ അശ്രദ്ധയും കൂടാതെ നല്ലവണ്ണം വസ്ത്രധാരണംചെയ്തു് സമുദായമദ്ധ്യത്തിൽ വരുവാൻ ആഗ്രഹിക്കുന്ന ഒരു മാന്യന് ആവശ്യമായതു്, ഓരോ സന്ദർഭത്തിന് സമുചിതമായ, ദേഹത്തിനു യോജിക്കുന്ന ഉടുപ്പുകളാണ്. ഈ ഘട്ടത്തിൽ താഴെ ഉദ്ധരിക്കുന്ന അഭിപ്രായങ്ങൾ നിൻെറ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നതു് നന്നായിരിക്കും:

"തങ്ങൾ പെരുമാറി വരുന്നവൎക്ക് യോജിക്കാത്തക്കവണ്ണം, നിവൃത്തിയുള്ളേടത്തോളം, തങ്ങളുടെ വസ്ത്രാച്ഛാദനത്തെ സുഖപ്രദമാക്കിത്തീൎക്കേണ്ടത് ചെറുപ്പക്കാരും പ്രായം കൂടിയവരും ആയ എല്ലാവരുടെയും ചുമതലയാകുന്നു. ഇത്രയും പറഞ്ഞതിൽനിന്ന്, അവർ തങ്ങളുടെ അസാധാരണത്വംകൊണ്ടോ വൃത്തിഹീനതകൊണ്ടോ ഇതരന്മാരെ അസഹ്യപ്പെടുത്തരുതെന്നേ അൎത്ഥമാക്കേണ്ടതുള്ളൂ. കാലത്തിൻെറ പരിഷ്കാരത്തെ, നിങ്ങളുടെ ശരീരപ്രകൃതിയുമായി അനുരൂപീകരിക്കുവാൻ ശ്രദ്ധിച്ചുകൊൾക. പരിഷ്കാരം നിങ്ങളുടെ യജമാനനല്ലാ, ദാസനായിരിക്കേണ്ടതാണ്. അതുകൊണ്ട്, നിങ്ങ

ളുടെ വസ്ത്രം, പരിഷ്കാരംകൊണ്ട് അതിരുകവിഞ്ഞുപോകാതിരിപ്പാൻ സൂക്ഷിക്ക. നിങ്ങളുടെ മുഖത്തിനും ദേഹത്തിനും യോജിക്കുന്നേടത്തോളം, അതിനെ കൈക്കൊണ്ടാൽമതി. ഒരു മനുഷ്യനു യോജിക്കുന്നത് മറെറാരു മനുഷ്യനു യോജിക്കയില്ല; ആകയാൽ എല്ലാവരും ഒരേ മാതൃകയെത്തന്നെ അനുകരിക്കുന്നത് പ്രത്യക്ഷത്തിൽ അസംബന്ധമായിരിക്കും. അല്പം വിശേഷബുദ്ധി ഉപയോഗിച്ചാൽ, സമുദായത്തിലെ നിലവിലുള്ള പരിഷ്കാരവുമായി പരിചയമാണെന്നു കാണിപ്പാൻ, അതിനെ ആസ്പദമാക്കിത്തന്നെ, നിങ്ങളുടെ ശരീരസ്ഥിതിയെ ബലികഴിക്കാതെ, വസ്ത്രധാരണം ചെയ്യാൻ കഴിയുന്നതാണ്. നിങ്ങളുടെ വസ്ത്രത്താൽ ഒന്നാന്തരം അഭിപ്രായം ജനിപ്പിപ്പിൻ കഴിയുന്നത്, പ്രത്യേകമായ ഒരു അഭിപ്രായത്തിനു ഇടവരുത്താതെയിരിക്കുന്നതിനാലാണ്; വസ്ത്രവും ദേഹവും ആയി നല്ല യോജിപ്പുണ്ടായിരിക്കുന്നപക്ഷം, ആരുടെയും ശ്രദ്ധ അവിടങ്ങു പെട്ടെന്നു പതിയുകയില്ല; നിങ്ങൾ എങ്ങിനെയാണ് വസ്ത്രംധരിച്ചിരുന്നതെന്ന് ഓക്കാതെ, നിങ്ങൾ അവരുടെ മദ്ധ്യേ യോഗ്യതയിൽ കാണപ്പെട്ടു എന്നും അതിനു പ്രധാനകാരണം നിങ്ങളുടെ വസ്ത്രധാരണരീതിയായിരുന്നെന്നും നിങ്ങളുടെ സ്നേഹിതന്മാർ പിന്നീട് ഓമ്മിക്കുന്നതാണ്.

"വസ്ത്രവിഷയത്തിലുള്ള ശ്രദ്ധ ആപൽക്കരമാ

ണെന്ന് ഒരു ആക്ഷേപം ഇവിടെ ആരെങ്കിലും കൊണ്ടു വരുന്നക്കാം. എങ്കിലും ആപൽക്കരമല്ലെന്നു ഞാൻ വാദിക്കുന്നു. ഈ വിഷയത്തിലുള്ള അനാവശ്യകത്വം അഥവാ അമിതവ്യയം ആപൽക്കരംതന്നെ എന്നു സമ്മതിക്കാം; എന്നാൽ ദുർവ്യയം ചെയ്ത് വസ്ത്രം ധരിക്കുന്നവർ അപൂർവ്വമായേ നല്ലവണ്ണം വസ്ത്രധാരണം ചെയ്യാറുള്ളു എന്ന് ഓർക്കേണ്ടതാണ്. വിവിധരീതിയിൽ വസ്ത്രധാരണം ചെയ്തിട്ടുള്ള അനേകം പേരെ നാം പതിവായി കണ്ടുവരാറുണ്ട്. ഒരാൾ വലിയ അലങ്കാരപ്രൌഢിയോടും വേറൊരാൾ സാധാരണമട്ടിലും കാണപ്പെടുന്നു. എങ്കിലും ആദ്യത്തെയാളെ നാം പുച്ഛിക്കയും രണ്ടാമത്തെയാളെ ബഹുമാനിക്കയും ചെയ്യുന്നു. വേഷപ്രൌഢി, മാനസികദാരിദ്ര്യത്തിൻെറ അടയാളമാണ്. ഭംഗിയായ വസ്ത്രധാരണത്തിൻെറ രഹസ്യം വിശേഷബുദ്ധിയെ വേണ്ടപോലെ പ്രയോഗിക്കുന്നതിൽ അടങ്ങുന്നു—ഇതിന് പണത്തേക്കാൾ ശ്രദ്ധയാണ് ആവശ്യം. അതുകൊണ്ട് ഈ കാര്യത്തിൽ എല്ലാവരും സ്വന്തബുദ്ധിയെ ഉപയോഗിപ്പാൻ പഠിക്കേണ്ടതാണ്".

പൌരുഷം—മേല്പറഞ്ഞ രണ്ടു വിഷയങ്ങളിലുള്ള പ്രത്യേകശ്രദ്ധകൊണ്ട്, നിനക്കു സമുദായത്തിൽ മാന്യനായി കഴിഞ്ഞുകൂടാം; എങ്കിലും നീ "അവയെയല്ലാതെ

മററൊന്നിനെയും" കുറിച്ച് ശ്രദ്ധിക്കയില്ലെങ്കിൽ, നീ ജീവനില്ലാത്ത ഒരു പ്രതിമയേയൊ, ഭംഗിയിൽ ഉടുപ്പിച്ചു കിടത്തിയിരിക്കുന്ന ഒരു ശവത്തേയോ, അഥവാ ആർട്ടിമസ്സ് വാർഡിൻെറ സുപ്രസിദ്ധമായ "മെഴുകുരൂപങ്ങളെ" യോകാൾ (Artemus Ward's "Wax-figgers") ഒട്ടും തന്നെ യോഗ്യനായിരിക്കയില്ല.

നീ ഒരു പുരുഷനാകയാൽ, നിൻെറ പൌരുഷത്തിലേക്കുകൂടെ ഒന്നു ദൃഷ്ടി അയക്കേണ്ടതാണ്. ഒരു മെഴുകുരൂപവും ഒരു മനുഷ്യനും തമ്മിലുള്ള വ്യത്യാസം, ഒന്നു ജീവനുള്ളതും മററതു ജീവനില്ലാത്തതും ആകുന്നു എന്നുള്ളതാണ്; ഒന്നിനു സംസാരിപ്പാനും പ്രവൎത്തിപ്പാനും കഴിയുമ്പോൾ മററതു നിശ്ശബ്ദമായും ചലനരഹിതമായും സ്ഥിതിചെയ്യുന്നു. ഒരു കൂട്ടത്തിൽവെച്ച് സംസാരിപ്പാനോ അനങ്ങുവാനോ കഴിയാതെ, മതിലോടുചേൎന്ന് നിശ്ശബ്ദകളായിരിക്കുന്ന ഭാഗ്യഹീനകളായ ആ സ്ത്രീകളെ "മതിൽക്കുസുമങ്ങൾ" എന്നു വിളിച്ചുവരുന്നു; ഇതേസ്ഥിതിയിൽ നില്ക്കുകയോ ഇരിക്കുകയോ ചെയ്യുന്ന നിൎഭാഗ്യവാന്മാരായ ആ പുരുഷന്മാരെ "മെഴുപ്രതിമകൾ" എന്നും വിളിപ്പാൻ വിരോധമില്ലാത്തതാണ്.

എന്നാൽ ഈ മതിൽക്കുസുമങ്ങളും മെഴുപ്രതിമകളും ലോകത്തിൽ ഏററവും മാനനീയന്മാരായിരിക്കാം;

ഇവക്ക് ബുദ്ധിയും, ജ്ഞാനവും, മനസ്സംസ്കരണവും ഉണ്ടായിരിക്കാം; അവർ തങ്ങളുടെ ഉൽകൃഷ്ടമായ മനോഗുണംകൊണ്ട് നമ്മുടെ അഭിനന്ദനത്തെ അൎഹിച്ചേക്കാം; നാം അവരെ നമ്മുടെ അത്യന്തം അടുത്ത ബന്ധുക്കളായി സ്നേഹിച്ചെന്നുവരാം; അവരുടെ പകുതി ഗുണം നമുക്കുണ്ടായാൽ മതിയെന്നു നാം ആഗ്രഹിച്ചേക്കാം; എങ്കിലും നാം അവരോടു ഹൃദയപൂൎവ്വം സഹതപിക്കുന്നു; ലോകം മുഴുവനും കിട്ടുമെന്നായിരുന്നാൽതന്നെയും അവരെപ്പോലെ സമുദായമദ്ധ്യത്തിൽ നിസ്സഹായന്മാരായിരിക്കുവാൻ നാം ആഗ്രഹിക്കയില്ല. അവർ കൂട്ടത്തിൽ വരുമ്പോൾ അവർ യഥാൎത്ഥപുരുഷന്മാരും സ്ത്രീകളും അല്ലെന്ന് പ്രകൃത്യാ നമുക്കു തോന്നിപ്പോകുന്നു; അവർ വെടിപ്പായി വസ്ത്രം ധരിച്ചിട്ടുണ്ട്; അവരുടെ നോട്ടവും ഭാവവും മറ്റും ആഗ്രഹിക്കത്തക്കതുതന്നെ; എങ്കിലും അവരിൽ ഒരു ചൈതന്യവും ഇല്ല; അവൎക്കു സംസാരിപ്പാനും പ്രവൎത്തിപ്പാനും കഴിയുന്നില്ല; മററു സകല സൽഗുണങ്ങൾ ഉണ്ടായിരുന്നിട്ടും, അവർ ഇപ്പോൾ കേവലം മതിൽക്കുസുമങ്ങളും മെഴുകുരൂപങ്ങളും അത്രെ.

നാം നമ്മുടെ പൌരുഷത്തെ നമ്മുടെ സംഭാഷണത്തിലും പ്രവൃത്തികളിലും പ്രത്യക്ഷീകരിക്കുന്നു; ഈ

രണ്ടു സംഗതികളിലും ഒരു യഥാൎത്ഥമാന്യൻ തന്റെ സൌമ്യതയെ, ആഭിജാത്യത്തെ— കാണിക്കാതിരിക്കയില്ല. ഒരു ഉൽകൃഷ്ടകുടുംബജന്റെ ഒന്നാമത്തെ ഗുണം സൌമ്യതയാകുന്നു; ഈ ഗുണമില്ലാത്തവൻ ഒരിക്കലും ഒരു മാന്യനെന്ന നാമത്തിനു പാത്രമാകയില്ല.

സൌമ്യത ഒരുവന്റെ നല്ല ഹൃദയത്തെ സൂചിപ്പിക്കുന്നു. ഒരു സൌമ്യശീലൻ അന്യന്മാരുടെ ക്ഷേമത്തിൽ സന്തോഷിക്കയും, അവരുടെ ആനന്ദത്തെ വൎദ്ധിപ്പിക്കുന്ന ഓരോ കാൎയ്യങ്ങൾ ചെയ്കയും ചെയ്യുന്നു. പുരുഷനോ, സ്ത്രീക്കോ, ശിശുവിനോ, വലിയ കുടുംബത്തിൽ ജനിച്ചവനോ, താണകുലത്തിൽ പിറന്നവനോ, ധനവാനോ ദരിദ്രനോ,— എന്നുവേണ്ട ആൎക്കുതന്നെയും, അനാവശ്യമായ വേദന തട്ടുന്ന യാതൊരു പ്രവൃത്തിയും ഒരു സൌമ്യശീലനായ മനുഷ്യൻ ചെയ്കയില്ല. അവൎക്കു മുഷിച്ചൽ വരുത്തുന്ന ഒരു വാക്കുപോലും അയാളുടെ വായിൽനിന്നു വീഴുകയില്ല.

വ്യാജമൎയ്യാദസ്ഥനായ ഒരുവൻ യോഗ്യന്മാരുടെയും, മഹാന്മാരുടെയും സമ്പന്നന്മാരുടെയും മുമ്പിൽവെച്ച് മൎയ്യാദ കാണിക്കുന്നു. എന്നാൽ യഥാൎത്ഥമൎയ്യാദയുള്ള ഒരുവനാകട്ടെ, ജാതി, കുലം, നിറം, ധനം എന്നീ വ്യത്യാസം നോക്കാതെ, എല്ലാവരുടെയും മുമ്പിൽവെച്ച് തന്റെ മൎയ്യാദ കാണിക്കുന്നു.

മഹാനും സുചരിതനും ആയ വാഷിംഗ്ട്ട (Washington)നെപ്പററി ഒരു കഥ കേട്ടിട്ടുണ്ട്. ഇദ്ദേഹം കടന്നുപോകുന്ന സ്ഥലങ്ങളിലും തെരുവീഥികളിലും അനേകം കാപ്പിരികൾ കൂട്ടമായി കൂടിനിന്ന് ഇദ്ദേഹത്തിനു സലാം പറക പതിവായിരുന്നു; ഇതിന് ഒരു പ്രാവശ്യമെങ്കിലും അദ്ദേഹം പ്രതിവന്ദനം ചെയ്യാതിരുന്നിട്ടില്ല. ഇങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം സ്നേഹിതന്മാരിൽ ചിലർ തൻെറ അടുക്കൽചെന്ന് ഇപ്രകാരം ചെയ്യുന്നത് തീരെ അനൌചിത്യമാണെന്നു പറഞ്ഞു. അതിനു തൻെറ മറുപടി ഇതായിരുന്നു— "ഒരു കാപ്പിരി മര്യാദയിൽ എന്നെ കവച്ചുവെയ്ക്കണമെന്നാണോ നിങ്ങൾ ആഗ്രഹിക്കുന്നത്? തരക്കേടില്ല."

വാഷിംഗ്ട്ടൻേറതിൽനിന്ന് വളരെ വ്യത്യസ്തമായ പ്രകൃതിയോടുകൂടിയ ഇംഗ്ലണ്ടിലെ നാലാം ജോർജ്ജ് (George IV of England) മഹാരാജാവിനെക്കുറിച്ചും ഏതാണ്ട് മേല്പറഞ്ഞ വിധമുള്ള ഒരു കഥ കേട്ടിട്ടുണ്ട്. ഇദ്ദേഹം സന്മര്യാദയ്ക്കും വകതിരിവിനും ഒരു ഉത്തമമാതൃകയായിരുന്നു.

പ്രജാമർദ്ദകൻ എങ്കിലും, ലൂയിസ് പതിന്നാലാമൻ (Louis XIV) മര്യാദയ്ക്കു വളരെ കേൾവിപ്പെട്ട ഒരാളായിരുന്നു. ഒരു ദിവസം ഇദ്ദേഹം തൻെറ അനുചരന്മാരാൽ ആഗതനായി അരമനയിൽനിന്നു എവിടെ

യ്ക്കാ പോകുമ്പോൾ, വഴിയിൽവെച്ച് ഒരു പാവപ്പെട്ട സ്ത്രീ ഇദ്ദേഹത്തിനു വന്ദനം പറഞ്ഞു; ഉടനെ സഹജമായ മുഖപ്രസാദത്തോടുകൂടെ തൊപ്പി എടുത്ത് അവൾക്കു പ്രതിവന്ദനം ചെയ്തു. കൂടെയുണ്ടായിരുന്നവരുടെ അത്ഭുതം എത്രമാത്രമായിരുന്നെന്നു പറയേണ്ടതില്ല. അവർ, രാജാവിന്റെ പ്രവൃത്തി തീരെ അയോഗ്യമായിപ്പോയി എന്ന് ഭാവംകൊണ്ട് അദ്ദേഹത്തെ ഗ്രഹിപ്പിച്ചു; എന്നാൽ അദ്ദേഹം അവരെ ശകാരിച്ചുകൊണ്ട് ഇങ്ങിനെയാണ് ചോദിച്ചത്: "രാജാവിന്റെ അമ്മ ഒരു സ്ത്രീയല്ലെന്നുണ്ടോ?"

ഒരു യഥാർത്ഥപ്രജാധിപത്യവാദിയും, പ്രകൃതിമാതാവിന്റെ ഉത്തമപുത്രന്മാരിൽ ഒരാളും, മഹാനും ആയ ഹെന്റി ക്ലേ (Henry Clay)യെപ്പറ്റിയും ഇതുപോലെ ഒരു കഥയുണ്ട്. പ്രകൃതിമാതാവിന്റെ ഉത്തമസന്താനങ്ങൾ, അവർ കലപ്പയുടെ പിറകിൽ നടന്നാലും രാജസിംഹാസനത്തിന്മേൽ സ്ഥിതിചെയ്താലും, എല്ലായ്പോഴും മാന്യന്മാർതന്നെ.

മിസ്റ്റർ ക്ലെ, തന്റെ ചില സ്നേഹിതന്മാരുമായി പോകുമ്പോൾ വഴിയിൽ നിന്നിരുന്ന ഒരു വൃദ്ധയായ കാപ്പിരിസ്ത്രീ അദ്ദേഹത്തെ കാണുകയും അദ്ദേഹത്തിനു സലാംപറകയും ചെയ്തു. അദ്ദേഹം പകരം സലാംചെയ്തു. സ്നേഹിതന്മാർ ആശ്ചര്യപരവശരായി ആ മഹാ

നോടു അദ്ദേഹം അങ്ങിനെ ചെയ്യതിന്റെ ഔചിത്യം എന്താണെന്നു ചോദിച്ചു. അതിന്, "കാപ്പിരികൾ മര്യാദയിൽ എന്നെ തോല്പിപ്പാൻ ഞാൻ ഒരിക്കലും സമ്മതിക്കയില്ല"ന്നായിരുന്നു മിസ്റ്റർ ക്ലേയുടെ ഉൽകൃഷ്ടമായ മറുവടി.

മര്യാദയെ സംബന്ധിച്ച "സുവർണ്ണപ്രമാണം" താഴെ കാണുന്ന വാക്യത്തിൽ അടങ്ങിയിരിക്കുന്നു.

"മററുള്ളവർ നിന്നോടു എപ്രകാരം വർത്തിക്കേണമെന്ന് നീ ഇച്ഛിക്കുന്നുവോ, അപ്രകാരം അവരോടും വർത്തിച്ചുകൊൾക."



ഈ നിയമത്തെ അനുസരിക്കുന്നവർ ഒരിക്കലും മററുള്ളവരെ അസഹ്യപ്പെടുത്തുകയില്ല. ഏതെങ്കിലും ഒരു വാക്കോ മറുവടിയോ മര്യാദയുള്ളതാണോ എന്ന് അറിവാൻ നിനക്ക് ആഗ്രഹമുണ്ടെങ്കിൽ, ഏതാദൃശങ്ങളായ സന്ദർഭങ്ങളിൽ, അതേ വാക്കോ മറുവടിയോ നിന്നോടു പറഞ്ഞാൽ നിനക്കു ഇഷ്ടമായിത്തീരുമോ എന്നു തന്നത്താൻ ചോദിച്ചുനോക്കുക. ഏതെങ്കിലും ഒരു പ്രവൃത്തി ന്യായവും ഇതരന്മാക്കു ഹിതപ്രദവും ആണോ എന്ന് അറിവാൻ, അതേപ്രവൃത്തി നിന്നോടു ചെയ്താൽ നിനക്കു സന്തോഷകരമായിരിക്കുമോ എന്ന് തന്നത്താൻ ചോദ്യംചെയ്യുക. ഈ പ്രശ്നങ്ങൾക്കുള്ള ഉത്തരങ്ങൾ, ന്യായവും അന്യായവും, മര്യാദയും അമര്യാദയും ഏതെന്നു വെളിപ്പെടുത്തിത്തരും.

നാം ഒരു സഭയിൽ പ്രവേശിക്കുമ്പോൾ ഒന്നാമതായി വേണ്ടത്, നാം പ്രത്യേകം ഓരോരുത്തർ എന്നുള്ള വിചാരം വിസ്മരിക്കയും തല്ക്കാലത്തേക്ക് ആ കൂട്ടത്തിലെ ഒരു ഭാഗം മാത്രമാണെന്ന് ഓൎക്കയും ചെയ്കയാകുന്നു. നമ്മുടെ എല്ലാ കൂട്ടുകാൎക്കും ഇഷ്ടകരമല്ലാത്ത യാതൊന്നും ഒരിക്കലും ചെയ്കയും പറകയും അരുത്. കൂട്ടത്തിൽനിന്നു ഒററതിരിഞ്ഞു നില്ക്കുകയൊ, പ്രത്യേകം ചിലരുമായി വല്ല മൂലയിലും ഇരുന്നു സ്വകാൎയ്യം പറകയോ ചെയ്യുന്നത് ഒട്ടും യോഗ്യമല്ല. ഏതെങ്കിലും വിനോദത്തിനോ ഉല്ലാസത്തിനോ ആയി നാം ഒരുമിച്ചുകൂടുമ്പോൾ, അത് എല്ലാവൎക്കും കൂടിയുള്ളതായിരിപ്പാൻ ശ്രമിക്കണം; എന്നാൽ മാത്രമെ അതിൽ എല്ലാവൎക്കും ഭാഗഭാക്കുകളാവാനും ആനന്ദിപ്പാനും സാധിക്കയുള്ളൂ. രണ്ടോ മൂന്നോ പേരെ മാത്രം രസിപ്പിക്കുന്നതോ വാദപ്രതിവാദത്തിനും വഴക്കിനും ഇടയാക്കുന്നതോ ആയ യാതൊരു സംഭാഷണവിഷയവും സദസ്സിൽ കൊണ്ടുവരരുത്; കൂടിയിരിക്കുന്നവരിൽ ഒരുവൻറെപോലും മനോവികാരങ്ങളെ വേദനിപ്പിക്കുന്ന ഒരു സംഭാഷണത്തെ ആരംഭിക്കുകയോ, അതിൽ പങ്കുകൊള്ളുകയോ ചെയ്യാതിരിപ്പാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. നീ ആ സംഘത്തിലെ ഒരു അംഗമാണെന്നുള്ള ഏകകാരണത്താൽ തന്നെ, അതിലുള്ള സകലരെയും സഹോദ

രന്മാരെപ്പോലെ കരുതുവാൻ നിർബ്ബന്ധിതനാകുന്നു. തല്ക്കാലത്തേക്കെങ്കിലും, നിന്റെ എല്ലാവിധ വിശേഷതോന്നലുകളേയും, സ്വകാര്യസംഗതികളേയും, ഏതെങ്കിലും വിഷയത്തിലുള്ള പ്രത്യേക അഭിപ്രായങ്ങളേയും മാററിവെയ്ക്കേണ്ടതാണ്; അവ മററുള്ളവൎക്ക രസക്കേടുണ്ടാക്കുമെന്നു വിചാരിപ്പാൻ വല്ല കാരണവും കണ്ടാൽ, അവയെപ്പററി ശബ്ദിക്കയേ അരുത്; ഒരുവിധത്തിൽ പറഞ്ഞാൽ, നിനക്കും നിന്റെ സ്നേഹിതന്മാരിൽ ഓരോരുത്തൎക്കും പൊതുവെ സന്തോഷമുണ്ടാകത്തക്കവണ്ണം നീ അവരുടെ മദ്ധ്യേ കൂടിക്കഴിയേണ്ടതാണ്.

മററുള്ളവൎക്ക മുഷിച്ചൽ തോന്നിക്കുന്ന അഭിപ്രായപ്രകടനത്തിൽനിന്നു ഒഴിയുവാൻ നിന്റെ മനസ്സാക്ഷി നിന്നെ അനുവദിക്കാതെ വരുന്നയവസരത്തിൽ, കൂട്ടത്തിൽനിന്നു വിട്ടുമാറുന്നതാണ് ഉത്തമം; എന്തുകൊണ്ടെന്നാൽ സാമൂഹ്യമായ ആനന്ദത്തിനുവേണ്ടി കൂടിയിരിക്കുന്ന ഒരു സംഘത്തിൽ നിന്റെ അസ്വാരസ്യാശയങ്ങളെ നിർബ്ബന്ധപൂൎവ്വം കുത്തിക്കയററി മററുള്ളവരുടെ സന്തോഷത്തിനു വിഘാതം വരുത്തുവാൻ നിനക്ക് അവകാശമില്ല.

ഈ നിയമം എല്ലാ സാമൂഹ്യസമ്മേളനങ്ങൾക്കും സമ്മിശ്രസമാജങ്ങൾക്കും ധാരാളം കൊള്ളിക്കാവുന്നതാണ്. സായങ്കാലവിനോദയോഗം, ഉദ്യാനവിരുന്ന്,

തേയിലസല്ക്കാരം, പള്ളിക്കൂടസമ്മാനദാനയോഗം, എന്നിങ്ങിനെ, പലതരത്തിലുള്ള ആളുകൾ, സാധാരണനിലയിൽ സംബന്ധിക്കുന്ന സഭകളിൽ മേൽ വിവരിച്ച സംഗതികൾ ഓൎമ്മിക്കുന്നത് പ്രയോജനകരമായിരിക്കും. ഇങ്ങിനെയുള്ള അവസരങ്ങളിലും സ്ഥലങ്ങളിലും ജനങ്ങൾ സാധാരണമായി തങ്ങളുടെ സ്നേഹിതന്മാരോട്കൂടി വല്ല നേരമ്പോക്കും പറഞ്ഞു രസിപ്പാൻ ഇച്ഛിക്കുമ്പോൾ, വാദവും വഴക്കും ഉണ്ടാകുന്ന വിഷയങ്ങളെ എഴുന്നള്ളിച്ചുകൊണ്ടുവന്നാൽ ആരും നിനക്കു നന്ദിപറകയില്ല. അതുകൊണ്ടാണ്, നിശ്ചയമായും തെററിദ്ധാരണക്കും കഠിനവികാരങ്ങൾക്കും നിദാനങ്ങളായ, കുടുംബകാൎയ്യം, മതവിഷയം രാജ്യകാൎയ്യം മുതലായവയെ ഇപ്രകാരമുള്ള സന്ദൎഭങ്ങളിലും സ്ഥലങ്ങളിലും കൊണ്ടുവന്നുപോകരുതെന്ന്, മഹാന്മാർ വിരോധിക്കുന്നത്.

ഈവക സംഗതികൾക്കു തക്കതായ സ്ഥലങ്ങളുണ്ട്. ഇവയെപ്പററി സ്വകാൎയ്യസംഭാഷണത്തിൽ വാദപ്രതിവാദം ചെയ്യുന്നത് ഉത്തമം. നിന്റെ ഒരു സ്നേഹിതന്റെ അബദ്ധാഭിപ്രായങ്ങളെ മാറേറണമെന്നു നിനക്കു തോന്നിയാൽ അയാളുടെ വിശ്രമസമയത്ത് അയാളോടു സംഭാഷിക്കയും ശാന്തമായി വാദിക്കയും ചെയ്യാം. ഇങ്ങിനെ ചെയ്യുന്നതായാൽ മററുള്ളവരെ

അലട്ടാതേയും അസഹ്യപ്പെടുത്താതയും കഴിക്കാവുന്ന താണ്. മതസംബന്ധമായ കാൎയ്യങ്ങളെപ്പററിയും ഈ വിധത്തിൽ വാദപ്രതിവാദം ചെയ്യാവുന്നതാകുന്നു. രാജ്യകാൎയ്യങ്ങളെ സംബന്ധിച്ച് പ്രസംഗപീഠത്തിലും നിയമനിൎമ്മാണസഭയിലും വെച്ച് ഭംഗിയായി വ്യവഹരിക്കാം. സ്വകാൎയ്യസംഭാഷണത്തിലും ഇവയെക്കുറിച്ച് ആലോചിപ്പാൻ വിരോധമില്ല. ഗൃഹകാൎയ്യങ്ങളെ സംഭാഷണത്തിൽ കൊണ്ടുവരാതിരിപ്പാൻ പ്രത്യേകം കരുതലോടുകൂടിയിരിക്കേണ്ടതാണ്; ഒഴിക്കാൻ പാടില്ലാത്ത സന്ദൎഭങ്ങളിൽ അവയെക്കുറിച്ച് എത്രയും സ്നേഹപൂൎവ്വം സംസാരിക്കേണ്ടതുമാകുന്നു.

മനുഷ്യർ ഈ വിഷയങ്ങളേയും ഇവയോടുതുല്യമായ മററു വിഷയങ്ങളേയും പററി എല്ലായ്പോഴും ലഹളകൂട്ടിക്കൊണ്ടിരിക്കുന്നത് സമുദായത്തിന്റെ ശോചനീയമായ ഒരു സ്ഥിതിതന്നെ. വാദപ്രതിവാദം വാസ്തവത്തിൽ ഒരു സംഭാഷണമല്ല. ചതുരംഗക്കളിപോലെ ഇത് രണ്ടുപേൎക്കു മാത്രമായുള്ള ഒരു സമരമാകുന്നു; ഇതിൽ ഒരു സദസ്സിലുള്ള എല്ലാവരെയും വലിച്ചുകൂട്ടുന്നത് തീരെ അനുചിതവും അന്യായവും അത്രെ.

അതുകൊണ്ട് നമ്മുടെ സ്നേഹിതന്മാൎക്കു നമ്മോടുകൂടിയുള്ള സംസൎഗ്ഗം സുഖപ്രദമായിത്തീരുവാനുള്ള മാൎഗ്ഗം നാം മറന്നുകളയാതിരിക്കട്ടെ. ഇവിടെ ഒന്നാമതാ

യി സ്വാത്മവിസ്മൃതിയാണ് വേണ്ടത്; നാം ഒരു കൂട്ടത്തിൽ സ്ഥിതിചെയ്യുമ്പോൾ നമ്മുടെ കാൎയ്യം നാം മറന്നുകളകതന്നെ വേണം. മററുള്ളവരെ സന്തോഷിപ്പിക്കുന്നതിലായിരിക്കണം നമ്മുടെ ഉൽകണ്ഠ മുഴുവനും. ഇതുതന്നെയാണ് മേലെഴുതിയ "സുവൎണ്ണപ്രമാണം" നമ്മെ പഠിപ്പിക്കുന്നതും; എന്തുകൊണ്ടെന്നാൽ തന്റെ വികാരങ്ങൾക്ക് ചതവു തട്ടുവാനോ തന്റെ സാന്നിദ്ധ്യത്തെ മററുള്ളവർ അഗണ്യമാക്കുവാനോ ആൎക്കും ആഗ്രഹമുണ്ടാകയില്ല.

നമ്മെ ഇതരന്മാൎക്ക ഹിതപ്രദമാക്കിത്തീൎപ്പാനുള്ള മറെറാരു ഉപായം ലോക്യം അല്ലെങ്കിൽ ഉപചാരം ആകുന്നു. ഇത് സാധാരണ മൎയ്യാദയിൽനിന്ന് അല്പം വ്യത്യാസപ്പെട്ടതാണ്; ഇതിനെ, പ്രത്യേകം ചിലരുടെ നേരെ കാണിക്കുന്ന പ്രത്യേകമൎയ്യാദയെന്നു വിളിക്കാം. ഇവിടെ വീണ്ടും നമ്മുടെ "സുവൎണ്ണപ്രമാണം" നമുക്കു സഹായമായിത്തീരുന്നു. മററുള്ളവർ നിന്നോടോ നീ സ്നേഹിക്കുന്നവരോടൊ ചെയ്യാൻ ആഗ്രഹിക്കുന്ന കാൎയ്യങ്ങൾ നീ അവരോടും ചെയ്ക. നിന്റെ സഹോദരിയോടോ അമ്മയോടോ മററുമനുഷ്യർ പെരുമാറാൻ നീ ആഗ്രഹിക്കുന്നത് എപ്രകാരമൊ അപ്രകാരം, ഒരു സ്ത്രീയോടു പെരുമാറുക; നിന്റെ അച്ഛനോടോ, സഹോദരനോടോ നിന്നോടുതന്നെയോ ഇതരന്മാർ വൎത്തി

ക്കേണമെന്നു നീ ഇച്ഛിക്കുന്നവിധം, ഒരു മാന്യനായ മനുഷ്യനോടും വൎത്തിച്ചുകൊൾക.

ഈ വിധത്തിൽ പ്രവൎത്തിക്കുന്നതുകൊണ്ടു് നീ രണ്ടുവിധം തെറ്റുകളെ ഒഴിക്കുന്നതാണ്. തീരെ ഉപചാരരഹിതനായിരിക്കത്തക്കവണ്ണം നീ അത്രമേൽ മൎയ്യാദകെട്ടവനും, തീരെ വേഷഭംഗമാനിയും അവിവേകിയും ആയിരിക്കത്തക്കവണ്ണം അത്ര കണക്കിലേറെ മൎയ്യാദയുള്ളവനും ആയിരിക്കയില്ല.

ദൃഷ്ടാന്തമായി, അപരിചിതന്മാരുടെ നേരെയും അവരുടെ ഏതെങ്കിലും സാധനങ്ങളുടെ മേലും തുറിച്ചു നോക്കുന്നത് ഒരു സാധാരണ സ്വഭാവമാണ്. ചില യാളുകൾ, ഒരു സല്ലാപമുറിയിലൊ സ്വകാൎയ്യമുറിയിലൊ പ്രവേശിച്ചാലുടനെ, അവരുടെ രണ്ടു കണ്ണുകളും ഭയങ്കരമായി തുറന്നുവെച്ചുകൊണ്ടു്, അവിടെ നാലുഭാഗത്തും ചുററി സഞ്ചരിക്കയും ഓരോ വസ്തുക്കളെ സൂക്ഷ്മമായി പരിശോധിക്കയും ചെയ്യുന്നു; ഇവരുടെ ഈ മട്ടുകണ്ടാൽ ഭീരുക്കളായ വല്ലവരും, ഇവരെ, ഏതെങ്കിലും കളവു കണ്ടുപിടിപ്പാൻ വന്ന പൊല്ലീസ്സുകാരാണെന്നുതന്നെ സംശയിച്ചുപോകാനിടയുണ്ടു്. നിന്റെ രഹസ്യമുറികളിൽ ആരെങ്കിലും കടന്നുവന്ന് ഇപ്രകാരം പരിശോധന നടത്തിയാൽ നിനക്കു രസിക്കുമോ? ഒരിക്കലുമില്ല. നിന്നോടു മററുള്ളവർ പെരുമാറാൻ നീ ആഗ്രഹിക്കുന്നതുപോലെ, നീ അവരോടും പെരുമാറുക.

പരിചയമില്ലാത്തവരുടെ നേരെ മിഴിച്ചുനോക്കുന്നത് ഇതിലും ഹീനമായ പ്രവൃത്തിയാണ്. ഈ അനാശാസ്യമായ സ്വഭാവം സ്കൂൾവിദ്യാർത്ഥികളിലാണ് അധികമായി കാണപ്പെടുന്നതെന്നു പറവാൻ എനിക്കു വളരെ വ്യസനമുണ്ട്. അന്യദേശീയനായ ഒരാൾ സ്കൂൾ സന്ദർശിപ്പാനോ അല്ലെങ്കിൽ ഏതെങ്കിലും കാര്യവശാലൊ വന്നു എന്നിരിക്കട്ടെ; അയാളുടെ അടുക്കൽ ഓടിക്കൂടി ലഹള കൂട്ടുന്നത് കുട്ടികളുടെ ഒരു സമ്പ്രദായമാകുന്നു. അയാളെ നഖശിഖാന്തം പരിശോധിക്കമാത്രമല്ലാ, ഓരോവക അനാവശ്യചോദ്യങ്ങൾ ചോദിച്ച് ബുദ്ധിമുട്ടിക്കക്കൂടി ചെയ്യാൻ ഇവക്കു ലജ്ജയില്ലാതെ പോകുന്നു. നിന്റെ അച്ഛന്റെ ചുററും ഇങ്ങിനെ ആരെങ്കിലും കൂട്ടംകൂടി അദ്ദേഹത്തെ അസഹ്യപ്പെടുത്തുന്നത് നിനക്കു ഇഷ്ടമായിരിക്കുമോ?

എന്നാൽ ഒരു സ്ത്രീയാണ് ഇങ്ങിനെ വന്നതെന്നു വിചാരിക്കുക; മേൽപ്രകാരം അവരോടും പെരുമാറാൻ തുടങ്ങിയാൽ എന്തൊരു കഷ്ടമായിരിക്കുമെന്നു വിചാരിക്കതന്നെ വഹിയ. നിന്റെ സ്വന്തസഹോദരിയുടെ മുഖത്ത് ചെറുപ്പക്കാർ കൂട്ടംകൂടി തുറിച്ചുമിഴിച്ചു നോക്കുന്നത് നിനക്കു കാണ്മാൻ സംഗതിവന്നാൽ, നിന്റെ ശരീരത്തിലെ തിളച്ചുരക്തം മുഴുവനും മുകളിലേയ്ക്കു ചാടിക്കയറുകയില്ലേ? സ്വന്ത മാതാവിനെ ബഹുമാനിക്കുന്ന ഒരു ചെറുപ്പക്കാരൻ, അന്യസ്ത്രീകളുടെ മുഖത്ത് മിഴിച്ചു

നോക്കിക്കൊണ്ടു നില്ക്കയില്ലെന്നുള്ളത് തക്കമററ ഒരു വാസ്തവമാണ്.

ആരുടെയെങ്കിലും മുഖത്തോ സാധനങ്ങളിന്മേലൊ അരനിമിഷനേരം ബഹുമാനപൂർവ്വം നോക്കുന്നതുകൊണ്ട് വാസ്തവത്തിൽ യാതൊരു ദോഷവും ഇല്ല; എന്നാൽ വളരെ നേരം, കണ്ണു വിടാതെ, നോക്കിക്കൊണ്ടു നില്ക്കുന്നത് തീരെ നിന്ദാവഹമാകുന്നു.

അതിമര്യാദ, മര്യാദകേടുപോലെതന്നെ അത്ര ഹീനതയല്ലെങ്കിലും, പൌരുഷത്തിന് ഒട്ടും യോജിക്കാത്തതാണ്. യഥാർത്ഥമായ മര്യാദ, ഹൃദയത്തിന്റെ പരമാർത്ഥതയിൽനിന്നും ആത്മാവിന്റെ ധീരതയിൽനിന്നും പുറപ്പെടുന്നു. ഉള്ളിൽ തട്ടാതെ, പുറമെ കാണിക്കുന്നതൊന്നും മര്യാദയല്ല. നിർബ്ബന്ധിച്ചുള്ള ബാഹ്യമര്യാദ,—അത് പ്രത്യക്ഷത്തിൽ എത്രതന്നെ ഭംഗിയുള്ളതായി കാണപ്പെട്ടാലും, ഒരിക്കലും യഥാർത്ഥമര്യാദയാകയില്ലാ. അത് എല്ലായ്പ്പോഴും ഹൃദയത്തിൽനിന്ന് അഭിനവമായും തീക്ഷ്ണമായും ഉത്ഭവിക്കയും, താനേതന്നെ പുറത്തുവരികയും ചെയ്യുന്നു. നീ മര്യാദയുള്ളവനാണെന്ന് ഉള്ളിൽ തോന്നുന്നേടത്തോളം, പുറത്തുകാണിക്കാതിരിപ്പാൻ ശ്രമിക്കു; അപ്പോൾ അത് പ്രകൃത്യാ പ്രവൃത്തിയിൽ വന്നുകൊള്ളും.

അതേ, ഒരു ശുദ്ധഹൃദയം ഇവിടെ അത്യാവശ്യമായ ഒരു കാര്യമാണ്; നീ മര്യാദക്കാരനായിരിക്കേണമെ

ങ്കിൽ നീ അങ്ങിനെയുള്ളവനാണെന്ന് നിനക്കുതന്നെ തോന്നണം; മററുള്ളവരുടെ കുറവുകളെ സഹിപ്പാൻ തക്ക പരസ്നേഹവും ക്ഷമയും നിനക്കുണ്ടായിരിക്കണം; അന്യന്മാരിൽ, ഏററവും നല്ലതിനെ കണ്ടുപിടിപ്പാൻ ഉദ്യമിക്കണം; എല്ലാവരിലും അല്പമായ നന്മയെങ്കിലും ഇല്ലാതെ വരികയില്ല എന്നുള്ള വാസ്തവം നീ മറന്നുകളയരുത്. സൂക്ഷ്മാന്വേഷത്തിൽ നാം അത് കണ്ടുപിടിക്കുമെന്നുള്ളത് നിശ്ചയമാണ്. അതിനു വേണ്ട ക്ഷമയും ഉത്സാഹവും ഇല്ലായ്കനിമിത്തമാണ് പലരിലും നാം ദോഷംമാത്രം കാണുന്നത്. വാസ്തവം ആലോചിച്ചാൽ നല്ലതിനെ അന്വേഷിക്കുന്നതാണ് രസകരമായ പ്രവൃത്തി; ഇത് നാം പലപ്പോഴും വിസ്മരിച്ചുകളയുന്നു എന്നല്ലാതെ മറെറാന്നും ഇല്ല. ചിലപ്പോൾ മററുള്ളവക്കു കീഴ്പെട്ടുവാനും, അവരുടെ അഭിപ്രായങ്ങളെ കേട്ടില്ലെന്നുവെച്ചുകളുവാനും, നാം പഠിക്കണം; നാം തന്നെ ഗുണസമ്പൂർണ്ണന്മാരല്ലെന്ന് ഇങ്ങിനെയുള്ള അവസരങ്ങളിൽ ഓർത്തുകൊൾക. അഹങ്കാരം, മര്യാദകേടിന്റെ പ്രധാനലക്ഷണങ്ങളിൽ ഒന്നാണ്; മാന്യനെന്നുള്ള പേരുലഭിപ്പാൻ ആഗ്രഹമുണ്ടെങ്കിൽ ഈ ദുർഗ്ഗുണത്തെ മുളയിൽ വെച്ചു തന്നെ നശിപ്പിച്ചുകളഞ്ഞേ മതിയാവൂ. ഒരുവന്റെ വിദ്യയും അവസ്ഥയും എന്തുതന്നെയായിരുന്നാലും, അവന് തന്റെ സമസൃഷ്ടികളോടു ധിക്കാരവും ബഹുമാനകേ

ട്ടും കാണിപ്പാനുള്ള അവകാശം ഇല്ല. ആകയാൽ, നിന്റെ മര്യാദ ഹൃദയത്തിൽനിന്നു പുറപ്പെടുന്നത് ആയിരിക്കട്ടെ; അതുതന്നെ എല്ലാവരോടും കാണിപ്പാനും നീ മറന്നുപോകാതിരിക്കട്ടെ.

അത് ധൈര്യമുള്ള ഒരു ആത്മാവിൽനിന്നുകൂടെ അവതരിക്കട്ടെ. കുട്ടിസ്വഭാവത്തെ കാണിക്കുന്നതും, മനോനീചതയെ വെളിപ്പെടുത്തുന്നതും ആയ യാതൊന്നും ചെയ്തുപോകരുത്. അനേകം പേർ, വലിയ പരിഷ്കാരമെന്നുള്ള വിചാരത്തോടുകൂടി തൊപ്പി എടുത്ത് വിശുകയും, തല നിലത്തുമുട്ടത്തക്കവണ്ണം കുനിയുകയും ചെയ്യുന്നു; അതിമര്യാദക്കാരായ ഇവരുടെ മുമ്പിൽ നമുക്ക് ഒരിക്കലും സുഖം തോന്നുകയില്ല. മററുചിലരാകട്ടെ, തങ്ങളേക്കാൾ അല്പം ഉയർന്നസ്ഥിതിയിലുള്ളവരെ താണുവീണുവണങ്ങുകയും, മുഖസ്തുതികൊണ്ട് കണക്കില്ലാതെ പൊക്കുകയും ചെയ്യുന്നു. നിന്റെ പുരുഷത്വത്തെ നീ ഒരിക്കലും ഇപ്രകാരം താഴ്ത്തരുത്; ദൈവം നിന്നെ സ്വതന്ത്രനായി സൃഷ്ടിച്ചിരിക്കുന്നു; നീ സ്വതന്ത്രജാതനാണ്; നിന്നെത്തന്നെ നീ ഒരു സമുദായ അടിമയാക്കിത്തീർക്കാതിരിക്ക. എല്ലാവരോടും ലോക്യവും മര്യാദയും ഉള്ളവനായിരുന്നുകൊൾക; ഒരു മനുഷ്യൻ എന്ന നിലയിൽ ഓരോരുത്തക്കും ഉള്ള ബഹുമാനം അവരവക്കു നല്കുകയും, ഓരോരുത്തരുടെ ബുദ്ധിശക്തിക്കും, അ

വസ്ഥങ്ങും സ്ഥാനത്തിനും അനുസരിച്ച് അവരെ മതിക്കുകയും ചെയ്ക. എന്നാൽ, ഒരുവന് നിന്നേക്കാൾ കുറെഅധികം പണമുള്ളതുകൊണ്ടോ അഥവാ അയാൾ കുറെ ഉയൎന്ന ഒരു പദവിയിൽ സ്ഥിതിചെയ്യുന്നതുകൊണ്ടോ, അയാളെ മുഖസ്തുതിയാൽ പ്രസാദിപ്പിപ്പാൻ ശ്രമിക്കേണ്ട; മറെറാരാൾ നിന്നേക്കാൾ ദരിദ്രനോ സ്ഥാനമഹിമ കുറഞ്ഞവനോ ആണെങ്കിൽ അയാളുടെ നേരെ നെററിചുളുക്കുകയും വേണ്ട. ഈ രണ്ടുകാൎയ്യങ്ങളും ഒരു നീചമനസ്സിൻെറ അടയാളങ്ങളാകുന്നു; നീ ഒരു പുരുഷനായിരുന്നുകൊണ്ട്, ഇവരണ്ടും ചെയ്യാതിരിപ്പാൻ പണിപ്പെട്ടുകൊൾക.

ഒരു നല്ല മനസ്സ്, കഴിവുള്ളപ്പോഴെല്ലാം മററുള്ളവരോട് ദയയും മൎയ്യാദയും ഉള്ള കാൎയ്യങ്ങൾ ചെയ്യാൻ നിന്നെ നിൎബ്ബന്ധിച്ചുകൊണ്ടിരിക്കും. ചിലയാളുകൾ അപരിചിതന്മാരോടു വളരെ മമതയുള്ളവരായി കാണപ്പെടാറുണ്ട്; എങ്കിലും അവരുടെ സ്വന്തസ്നേഹിതന്മാരോട് അവർ മറിച്ചായിരിക്കും പ്രവൎത്തിക്കുക. ഒരു കൂട്ടത്തിലുള്ളവരോടു—അവർ സ്ത്രീകളാണെങ്കിൽ പറയേണ്ടതില്ല, അവർ പ്രദൎശിപ്പിക്കുന്ന ഉപചാരഭാവവും മൎയ്യാദയും എത്രമാത്രമെന്നു വിവരിപ്പാൻ കഴികയില്ല. ഇത് അത്യന്തം അഭിനന്ദനീയമാണെന്നു സമ്മതിച്ചേകഴിയൂ. എന്നാൽ, ഇതേ ഉപചാരവും മൎയ്യാദയും സ്വന്ത മാതാപിതാക്കന്മാരോടും, സഹോദരസഹോദരിമാരോടും സ്നേഹിതന്മാരോ

ളുംകൂടെ വേണ്ടതാണ്, എന്ന് അവർ ധരിച്ചിരിക്കണം. ചില മനുഷ്യർ, തങ്ങളെക്കാൾ മേലുള്ളവരോടും സമന്മാരോടും ബഹുമാനം ഭാവിക്കയും, തങ്ങളിൽ താണവരെന്നു വിചാരിക്കുന്നവരെ നിന്ദിക്കയും ചെയ്യുന്നു. ബലഹീനന്മാരെയും നിസ്സഹായന്മാരെയും ക്ലേശിപ്പിക്കയും, യഥാൎത്ഥ സ്ത്രീപുരുഷന്മാരുടെ മുമ്പിൽ, നികൃഷ്ടജന്തുക്കളെപ്പോലെ കെഞ്ചുകയും ചെയ്യുന്ന ഇങ്ങനെയുള്ളവരാണ് അധമബുദ്ധികളായ ഭീരുക്കൾ. ഒരു യഥാൎത്ഥപുരുഷൻ, സാധുവും വിനീതനും ആയ ഒരുവന്റെ ബലഹീനതയേയും, അജ്ഞതയേയും കണ്ട്, അതു തഞ്ചമാക്കി അവനോടു പ്രവൎത്തിക്കയില്ല. ചില കുട്ടികളും യുവാക്കന്മാരും തങ്ങളുടെ പാവപ്പെട്ട സ്നേഹിതന്മാരെ പുച്ഛിക്കയും ആക്ഷേപിക്കയും ചെയ്യാറുള്ളത് ഏറ്റവും ജുഗുപ്സാവഹമായ ഒരു സ്വഭാവമാകുന്നു.

ധാൎഷ്ട്യമോ ദാസ്യമോ കൂടാതെ, മനുഷ്യരുടെമദ്ധ്യേ മാന്യതയിൽ കഴിഞ്ഞുകൂട്ടുവാനുള്ള ഈ പ്രാപ്തിയേക്കാൾ പ്രധാനമായോ ശ്രദ്ധേയമായോ ജീവിതത്തിൽ ഒന്നുംതന്നെയില്ല. മൎയ്യാദരഹിതനായ പ്രഭു, താൻ ജനിക്കുമ്പോൾതന്നെ മററുള്ളവരേക്കാൾ ശ്രേഷ്ഠനാണെന്നുള്ള നാട്യത്തിൽ അഹങ്കാരപ്രമത്തനായും, മൎയ്യാദരഹിതനായ പാവപ്പെട്ടവൻ, തന്നെ ദൈവം ശേഷംപേരിൽനിന്ന് താണനിലയിൽ സൃഷ്ടിച്ചിരിക്കുന്നു എന്നുള്ള ഭാവത്തിൽ കേവലം ഒരു അടിമയായും വൎത്തിച്ചുപോരുന്നു: ഒരാൾ

നെററിച്ചുളുക്കുകയും മററയാൾ കാലിൽ താങ്ങുതൊഴുക യും ചെയ്യുന്നു; രണ്ടുകൂട്ടരുടെയും വിചാരം തങ്ങൾ മയ്യാദക്കാരാണെന്നാണ്; എന്നാൽ വാസ്തവത്തിൽ രണ്ടു പേരും മയ്യാദയില്ലാത്തവരത്രെ.

നീ കേവലം ഒരു അടിമയോ അഹങ്കാരപ്രമത്ത നോ ആയിരിക്കരുതെന്ന് ഞാൻ വീണ്ടും നിന്നെ ഉപ ദേശിക്കട്ടെ. യഥാത്ഥമായ മയ്യാദ പൌരുഷമാണെന്നു നീ ഒരിക്കലും മറന്നുകളയരുത്. വയോധികന്മാരെയും ഉത്തമന്മാരെയും ബഹുമാനിക്കയും, ആരോടും അനാദ രവുകാണിക്കാതിരിക്കയും ചെയ്ക. ഈശ്വരൻ നമുക്കു തന്നിട്ടുള്ള സ്വാതന്ത്ര്യത്തെ ഒരിക്കലും ദുരുപയോഗിക്ക രുത്. മററുള്ളവരുടെ അഭിപ്രായങ്ങളെ വിലമതിക്കയും അവരുടെ അവകാശങ്ങളെ വിട്ടുകൊടുക്കയും വേണം. അവക്കു മനോവേദന തട്ടുന്ന യാതൊന്നും ചെയ്യുപോ കരുത്. മനുഷ്യരെ, അവർ മനുഷ്യരാണെന്നുള്ള ഏക കാരണംകൊണ്ട് നാം ബഹുമാനിക്കുന്നു; ഉദ്യോഗം, അവസ്ഥ, അറിവ് എന്നിവകൊണ്ടും നാം അവരെ ബഹു മാനിച്ചുവരുന്നു. എന്നാൽ ഇതിലൊന്നിലും സ്വന്തബ ഹുമാനത്തെ—ആത്മാഭിമാനത്തെ—നാം ബലികഴിക്കു ന്നില്ല, നമുക്കു ബലികഴിക്കേണ്ടിവരികയുമില്ല. വാസ്തവം പറഞ്ഞാൽ, സ്വാതന്ത്ര്യത്തിൻെറയും മയ്യാദയുടെയും സ്വ ഗ്ഗമാഗ്ഗം ഇവിടെയാണ് കിടക്കുന്നത്. ഇവിടെ വീണ്ടും

നമുക്കു നമ്മുടെ സുവൎണ്ണപ്രമാണത്തെ ആശ്രയിക്കാം: "മററുള്ളവർ നമ്മോടു വൎത്തിക്കേണമെന്നു നാം ആഗ്രഹിക്കുന്നതുപോലെ നാം അവരോടും വൎത്തിക്കുക."

## * ഭക്ഷണസമയത്ത് ആചരിക്കേണ്ട നിയമങ്ങൾ—

നാം ഏതുതരത്തിലുള്ള മനുഷ്യരാണെന്ന്, മററുള്ള സ്ഥലങ്ങളെ അപേക്ഷിച്ച്, ഒരു മേശയിൽ വെച്ചു നാം കാണിക്കുന്നു; മാന്യന്മാരുടെ ഒരു കൂട്ടത്തിൽ ഇരുന്ന്, തനിക്കും ശേഷം പേൎക്കും തൃപ്തികരമായ വിധം ഭക്ഷണം കഴിച്ചുപോരുവാൻ സാധിക്കുന്ന ഒരുവന് യോഗ്യതാസമ്പൂൎണ്ണനായ ഒരു പുരുഷനായി എവിടെയും കഴിഞ്ഞുകൂടുവാൻ ഞെരുക്കമുണ്ടാകയില്ല. ഈ "പരീക്ഷ" യിൽ കടന്നുകൂടിയാൽ, മററുവല്ല കുറവുകൾ ഉണ്ടെങ്കിൽത്തന്നെ അവ അത്ര ശോഭിക്കയില്ലെന്ന് ഉറപ്പു പറയാം.

അതിനുള്ള കാരണം ഇതാണ്: ഭക്ഷണസമയത്ത് സദാചാരസംബന്ധമായ നമ്മുടെ പരിശീലനങ്ങളെ അശേഷം വെളിയിൽ കൊണ്ടുവരുവാൻ നാം നിൎബ്ബന്ധിതരാകുന്നു. അവിടെ ഒന്നും ഒളിച്ചുവെയ്ക്കാൻ നമുക്കു

* യൂറോപ്യന്മാർ ഭക്ഷണം കഴിക്കുന്ന സമ്പ്രദായത്തെപ്പററിയാണിവിടെ പ്രതിപാദിക്കുന്നത്. ഇപ്പോൾ ഇന്നാട്ടിലെ പലരും യൂറോപ്യൻസല്ക്കാരങ്ങളിൽ ഉൾപ്പെടുന്നതുകൊണ്ട്, ഈ ഭാഗം അങ്ങിനെയുള്ളവൎക്കു ഉപകാരപ്രദമായിത്തീരാതിരിക്കയില്ല എന്നു കരുതിയാണ് ഇവിടെ തൎജ്ജമ ചെയ്തു ചേൎക്കുന്നത്.

സാധിക്കയില്ല. വെടിപ്പ്,ശുദ്ധി, പൌരുഷം എന്നിതുകൾ നമ്മുടെ ഉടുപ്പിലും, പ്രവൃത്തികളിലും സംഭാഷണത്തിലും പ്രദർശിക്കപ്പെട്ടേ തീരു. വെടിപ്പ്, എല്ലാ വിഷയങ്ങളിലും ഒഴിച്ചുകൂടാത്ത ഒരു ആവശ്യമാകുന്നു. നീ ഭക്ഷണത്തിനായി വരുമ്പോൾത്തന്നെ നിന്റെ ദേഹവും വസ്ത്രവും ശുചിയായിരിക്കണം;നീ ഭക്ഷണമുറി വിട്ടുപോകുന്നതുവരെ നീ ചെയ്യുന്ന സകല കാര്യങ്ങളിലും ഈ ശുചി ആവശ്യമാകുന്നു. നിന്റെ പ്രവൃത്തികളെ മററുള്ളവർ കണ്ടുകൊണ്ടാണിരിക്കുന്നതെന്ന് നീ അറിയണം. നീ എങ്ങിനെയുള്ളവനാണെന്നു അവർ തീർച്ചയാക്കുന്നത്, നിന്റെ പെരുമാററങ്ങളിൽനിന്നാണ്. നീ ഒന്നും ചെയ്യാതിരുന്നാലും നിന്നെ സൂക്ഷ്മബുദ്ധികൾ മനസ്സിലാക്കിക്കളയും.

വെടിപ്പുകൊണ്ട്, നീ കൂടെയുള്ളവക്കു സംതൃപ്തി നല്കുന്നു; അവർ നിന്റെ അടുക്കലേക്കു ആകർഷിക്കപ്പെടുവാൻ ഇത് വഴിയായിത്തീരുന്നു; എന്നാൽ നീ ശുദ്ധിയുള്ളവനാണെങ്കിൽ, നിന്നെ മററുള്ളവർ ബഹുമാനിക്കയും ആദരിക്കയും ചെയ്യും. ഈ രണ്ടുഗുണങ്ങളോടൊപ്പം പൌരുഷവും കൂടെ നിനക്കുണ്ടായിരുന്നാൽ, നീ എല്ലാവരുടെയും നിഷ്ക്കൃതവമായ പ്രശംസയെ അർഹിക്കയും ഒരു മാതൃകാപുരുഷനായി എല്ലാവരും നിന്നെ ഗണിക്കയും ചെയ്യും. ഭക്ഷണമേശയിൽവെച്ചു പ്രദർശിപ്പ

ച്ച സന്മര്യാദയുടെ ഫലമായി,വിചാരിക്കാത്തവിധം ജീവിതൌന്നത്യം പ്രാപിച്ചിട്ടുള്ള അനേകംപേരുടെ ദൃഷ്ടാന്തങ്ങൾ പറയാവുന്നതാണ്.

എന്നാൽ,ഭക്ഷണം കഴിക്കുന്നതിന് പ്രത്യേകനിയമങ്ങൾ ആവശ്യമില്ലെന്നും, ഇപ്പോൾ നടപ്പിലുള്ള നിയമങ്ങൾ വെറും അനാവശ്യമാണെന്നും വാദിക്കുന്ന ചിലരില്ലെന്നില്ല. ഇങ്ങിനെയുള്ളവരോട "സമാധാനം പറയേണമെന്ന് ഇവിടെ വിചാരമില്ലെങ്കിലും, സന്മര്യാദയെ സംബന്ധിച്ച മററനിയമങ്ങൾപോലെ,ഈ നിയമങ്ങളും, വിശേഷബുദ്ധിയെ അടിസ്ഥാനമാക്കിയാണ് നിർമ്മിക്കപ്പെട്ടിരിക്കുന്നതെന്നു പ്രസ്താവിക്കാതെ തരമില്ല. സൂക്ഷ്മപരിശോധനയിൽ ഈ വാസ്തവം മനസ്സിലാക്കാവുന്നതാണ്. മററസ്ഥലങ്ങളിൽ എന്നപോലെ ഭക്ഷണമുറിയിലും, വെടിപ്പ്, ശുദ്ധി പൌരുഷം എന്നീ മൂന്നു ഗുണങ്ങൾ ആവശ്യമാണെന്ന് മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ.

ഗൃഹസ്ഥനേയോ, അതിഥികളേയോ ഭൃത്യന്മാരേയോ അനാവശ്യകമായി ബുദ്ധിമുട്ടിക്കയും മുഷിപ്പിക്കയും ചെയ്യുന്ന സകലതും നീ ഒഴിക്കേണമെന്നു പൌരുഷം നിന്നോട് ആവശ്യപ്പെടുന്നു.

മററൊരാളുടെ അതിഥിയായി നീ ക്ഷണിക്കപ്പെട്ടാൽ, ഒന്നാമതായി നിൻെറ ശ്രദ്ധയെ അർഹിക്കേണ്ട സം

ഗതി ഇതാണ്—വളരെക്കാലേ വരാതിരിക്ക; ഇതുനിമിത്തം നീ മററുള്ളവക്ക അസഹ്യഹേതുവായിത്തീരും. എന്തുകൊണ്ടെന്നാൽ, തങ്ങളുടെ വിലഃയറിയ സമയവും സൌകര്യവും നഷ്ടമാക്കി നിന്നെ സല്ക്കരിപ്പാനും മററും അവർ നിർബ്ബന്ധിതരാകും; എന്നുമാത്രമല്ലാ, സദ്യയെപ്പററി നിശ്ചയം വരുത്തുവാൻ നീ കാലേക്കൂട്ടി വന്നതാണെന്നുള്ള ഒരു സംശയം നിന്നെപ്പററി ജനിക്കുന്നതിനുംകൂടി ഇടയായേക്കാം. ഇത് വലിയ പോരായ്മയാണെന്ന് പറയേണ്ടതില്ലല്ലോ.

നേരം വൈകിവരുന്നതും അത്രതന്നെ ചീത്തയാണ്; എന്തുകൊണ്ടെന്നാൽ ഇതുമൂലം നീ എല്ലാവരെയും അസഹ്യപ്പെടുത്തുകയും ഉപദ്രവിക്കയും ചെയ്യും. എല്ലായ്പോഴും കൃത്യസമയത്ത് എത്തുവാൻ ശ്രമിക്ക. സമയകൃത്യത, മാന്യന്മാരുടേയും മഹാന്മാരുടേയും വലിയ പ്രമാണമാണ്.

നീ ഉൾപ്പെടുന്ന സല്ക്കാരം * ആചാരപൂർവ്വമായ ഒന്നാണെങ്കിൽ, കൂട്ടത്തിലുള്ള ഏതെങ്കിലും ഒരു സ്ത്രീയെ മുറിയിലേയ്ക്കു നടത്തിക്കൊണ്ടുവരുവാൻ നിന്നോട് ആവശ്യപ്പെടും; പ്രസ്തുതസ്ത്രീക്ക നിൻെറ ഇടത്തുകൈ നീട്ടിക്കൊടുക്കുകയും, അവളുടെ മുമ്പിൽ നടന്നുകൊണ്ട്, അവളെ ഭക്ഷണശാലയിലേയ്ക്കു ആനയിക്കയും ചെയ്ക. മുറിയിൽ പ്രവേശിച്ചുകഴിഞ്ഞാൽ, അവളുടെമേൽ മുട

* Ceremonious.

ഞാതെ ശ്രദ്ധിക്കയും അവളുടെ എല്ലാ ആവശ്യങ്ങളേയും സാധിച്ചുകൊടുക്കയും ചെയ്യണം. അവൾ ഒരു വേലക്കാരിയോ, വൃദ്ധയോ, അപരിചിതയോ, ആരായിരുന്നാലും കൊള്ളാം, നീ അവളെ ആദരിക്കേണ്ടതാണ്. യഥാൎത്ഥമൎയ്യാദയുള്ള ഒരുവൻ എല്ലാ സ്ത്രീകളോടും അത്യന്തം ബഹുമാനപൂൎവ്വം പെരുമാറുന്നു; അവൻ തന്റെ പെരുമാററത്തിൽ വല്ല വ്യത്യാസവും കാണിക്കുന്നെങ്കിൽ, അത് പ്രായാധിക്യമുള്ളവരോടും നിസ്സഹായകളോടും ആയിരിക്കും; അവരുടെ നേരെ ഒരു പ്രത്യേകശ്രദ്ധ കാണിക്കാതിരിപ്പാൻ അവന്റെ മനസ്സു സമ്മതിക്കയില്ല. ഒരിക്കൽ നീട്ടിയാൽ സ്വീകരിച്ചില്ലെങ്കിൽ, ഒരു സ്ത്രീയെ വൈൻ കുടിപ്പാൻ ഒരിക്കലും നിൎബ്ബന്ധിക്കരുത്.

മേശയിൽ നിന്റെ സ്ഥാനം അവലംബിക്കുന്നതിൽ, ആ സ്ഥലത്തെ(നീ ഉൾപ്പെടുന്ന സ്ഥലത്തെ)സമ്പ്രദായങ്ങളേയും, നിന്റെ ഗൃഹസ്ഥന്റെയോ ഗൃഹസ്ഥയുടെയോ ദൃഷ്ടാന്തത്തെയും അനുകരിക്കേണ്ടതാകുന്നു.

ഭക്ഷണത്തിന്റെ ആരംഭത്തിലും അവസാനത്തിലും, പ്രാൎത്ഥിക്കുമ്പോൾ, ബഹുമാനസൂചകമായി തലതാഴ്ത്തേണ്ടതും ദൈവാനുഗ്രഹം അപേക്ഷിക്കേണ്ടതും ആകുന്നു. നിന്റെ വിശ്വാസം ശേഷംപേരുടേതിൽനിന്ന് വ്യത്യസ്തപ്പെട്ടതായിരുന്നാലും, നീ ഇതു ചെയ്യാതിരിക്കരു

ത്. മതത്തിൻെറ ഉദ്ദേശ്യം സ്രഷ്ടാവിനെ ആരാധിക്കുക യാകകൊണ്ട്, അങ്ങിനെയുള്ള ആരാധനാസമയത്ത് എല്ലാവരും ബഹുമാനവും ശ്രദ്ധയും ഉള്ളവരായിരിക്കേണ്ടതാകുന്നു.

അനേകംപേർ,ഇരിക്കുന്നതിൽ ഭംഗികേടു കാണിക്കാറുണ്ട്. കസാലയെ ഇടക്കിടെ ഇളക്കി ഒച്ചകേൾപ്പിക്കാതെ സുഖമായി ഇരിക്കു; ഭക്ഷിക്കുമ്പോഴോ പാനം ചെയ്യുമ്പോഴോ ഉടുപ്പിനു കേടുവരത്തക്കവണ്ണം മേശയിൽനിന്നു വളരെ അകന്നോ, മേശമേൽനിന്നു എന്തെങ്കിലും എടുക്കുമ്പോൾ അത് ഇളകത്തക്കവണ്ണം അതിനോടു നന്ന അടുത്തോ ഇരിക്കരുത്. നിൻെറ കൈത്തുവാല വിടുർത്തി, മുഴങ്കാലുകൾക്കു വിലങ്ങനെ വിരിക്കുക.

നിൻെറ സ്ഥാനം അവലംബിച്ചശേഷം, "സുഖമായും ഭംഗിയായും ഇരിപ്പാൻ ശ്രമിക്കു; എന്നാൽ അടുക്കെ ഇരിക്കുന്നവരെ മുട്ടി അസഹ്യപ്പെടുത്താതെ കഴിക്കണം". മുട്ടുകൈകളെ മേശയിൽനിന്നു മാററിവെയ്ക്കു; കത്തിയും മുള്ളും ഉപയോഗിക്കുമ്പോൾ കഴിയുന്നതും ഒച്ചകൂടാതെ കഴിപ്പാൻ ശ്രമിക്കു; വസ്സികളെ അങ്ങോട്ടും ഇങ്ങോട്ടും കൈമാറുന്ന സമയം ഒച്ചകേൾപ്പിക്കാതെയും, അവയിൽനിന്ന് യാതൊന്നും പുറത്തു തെറിച്ചു വീഴുവാൻ ഇടവരുത്താതെയും കഴിക്കു; കാപ്പി, ചായ സൂപ്പ് മുതലായവ ഉപയോഗിക്കുമ്പോൾ തെറിച്ച് സ്വന്തം ഉടു

പ്പിലോ മററുള്ളവരുടെ ഉടുപ്പുകളിലോ വീഴാതിരിപ്പാൻ പ്രത്യേകിച്ചും കരുതലോടുകൂടിയിരിക്കുക.

അറിയാതെ വല്ല അബദ്ധവും നേരിട്ടുപോയാൽ ബഹളംകൂട്ടാതെ അതിനു പരിഹാരം വരുത്തുവാൻ ശ്രമിക്കയാണ് വേണ്ടത്. സമീപസ്ഥന്മാരിൽ ആരുടെയെങ്കിലും വസ്ത്രത്തിൽ വല്ല ചാറോ മറോറാ വീണുപോയാൽ യഥാത്ഥമായ മനസ്താപം കാണിക്കയും മാപ്പപേക്ഷിക്കയും ചെയ്യണം.

ഭക്ഷണം ചവയ്ക്കുമ്പോൾ യാതൊരു ശബ്ദവും ഉണ്ടാക്കിക്കൂടാ; ബദ്ധപ്പാട്, കൊതി, ഹീനത്വം മുതലായവയെ കാണിക്കുന്ന ഒന്നുംതന്നെ പ്രവൎത്തിച്ചുപോകരുത്. ചിലയാളുകൾ, തങ്ങൾ ഭക്ഷിക്കുന്ന അസാധാരണ സമ്പ്രദായംകൊണ്ട് ഒരു മേശയിലുള്ള സകലപേരെയും മുഷിപ്പിക്കാറുണ്ട്.........പോലെ അവർ കടിക്കുന്നതും, ചവയ്ക്കുന്നതും മുരളുന്നതും അടുത്ത മുറിയിൽനിന്നാൽ കേൾക്കാം. അവരുടെ വായ എല്ലായ്പോഴും നിറഞ്ഞിരിക്കും; എന്നുമാത്രമല്ല സൂക്ഷിച്ചുനോക്കിയാൽ രണ്ടുകണ്ണുകളിൽനിന്നും രക്തം പുറപ്പെടുന്നതുകൂടി കാണാം. അവർ ഭക്ഷണസാധനങ്ങൾ കീഴ്പോട്ടിറക്കുമ്പോൾ, ശ്വാസം മുട്ടി മരിക്കാൻ പോകയാണോ എന്നു തോന്നും. ചിലർ സ്വന്തകത്തികൊണ്ട് വെണ്ണയും ഉപ്പും എടുക്കുന്നു; കൈവിരലുകൾ പഞ്ചസാ

രപ്പാത്രത്തിൽ ഇടുന്നു; ചായ, കാപ്പി സൂപ്പ് മുതലായവയെ ഊതി ആററുന്നു; അധരങ്ങളെ തുടയ്ക്കാതെ കുടിക്കുന്നതുനിമിത്തം, പാത്രങ്ങൾ മലിനമാക്കുന്നു; കുടിക്കുന്നതിനുമുമ്പ്, ഏതോ വലിയ ഒരു കാര്യം ചെയ്വാൻ ഒരുങ്ങുമ്പോലെ, കുപ്പായക്കൈകളെ മുകളിലേയ്ക്കു വലിക്കുന്നു. ഇങ്ങിനെയുള്ള സ്വഭാവങ്ങളെല്ലാം അത്യന്തം വെറുപ്പുവരുത്തുന്നതും വൃത്തിഹീനവും ആകുന്നു. അപ്പം സൂപ്പിൽ മുറിച്ചിടുകയോ പാത്രം ചരിച്ചുവെയ്ക്കുകയോ അരുത്; സൂപ്പ്, കയിലിന്റെ അഗ്രത്തിൽ കൂടിയല്ലാ, വക്കിൽനിന്ന് കുടിക്കണം; സൂപ്പ് ഒരിക്കലും വേണ്ടെന്നുപറഞ്ഞ് തള്ളിക്കളയരുത്; അത് മര്യാദകേടാണ്. നീട്ടുന്നതെല്ലാം സ്വീകരിക്കുന്നതും മര്യാദയ്ക്കു പോരാത്തതാണ്. സൂപ്പ്, മത്സ്യം, * പുഡ്ഡിംഗ്, പാസ്റ്ററി മുതലായവയെ രണ്ടാംപ്രാവശ്യം സ്വീകരിക്കരുത്.

മാംസം മുഴുവനും കത്തികൊണ്ടു് മുറിച്ച് പാത്രത്തിൽ കൂട്ടുന്നത് കൊതിയുടെ ലക്ഷണമായിരിക്കും.

അപ്പം ആവശ്യംപോലെ വിരലുകൾകൊണ്ടു് മുറിച്ച് വായിൽ ഇടണം; വെണ്ണപുരട്ടിയിട്ടില്ലാത്ത പക്ഷം ഒരിക്കലും കത്തികൊണ്ടു മുറിക്കയോ, കടിക്കയോ അരുത്.

* ഇവ ഒരുവക യൂറോപ്യൻപലഹാരങ്ങളാണ്.

മററുള്ളവരെ കാത്തിരിക്കത്തക്കവണ്ണം അത്ര വേഗത്തിലും, മററുള്ളവർ നിന്നെ കാത്തിരിക്കത്തക്കവണ്ണം അത്ര സാവധാനത്തിലും ഭക്ഷിക്കരുത്; അനാവശ്യമായ താമസം വരുത്തുന്ന ഏതെങ്കിലും ഒരു സാധനം രണ്ടാം പ്രാവശ്യം ആവശ്യപ്പെടരുത്.

കുറച്ചു മാത്രമുള്ള അപൂർവ്വസാധനങ്ങൾ ചേരിനാ മാത്രമേ ഉപയോഗിക്കാവൂ; അവയെ രണ്ടാം വട്ടം നീട്ടിയാൽ നന്ദിപൂർവ്വം ഉപേക്ഷിക്കതന്നെ വേണം.

ഭക്ഷണപദാൎത്ഥങ്ങളെ തിരിഞ്ഞെടുക്കുന്ന സമ്പ്രദായം നന്നല്ല. "അത് എനിക്കു വളരെ പ്രിയമുള്ള ഒരു സാധനമാണ്. ഹാ, അത് ഒന്നാന്തരം"—എന്നിങ്ങിനെ മൎയ്യാദയിൽ വളരാത്ത ചിലയാളുകൾ വിളിച്ചു പറയുന്നത് സാധാരണ കേൾക്കാം. ഇങ്ങിനെത്തെ സ്വാൎത്ഥതല്പരന്മാർ— തീൻ കൊതിയന്മാർ— തങ്ങൾക്ക് ഇഷ്ടമുള്ള ഏതെങ്കിലും ഒരു വിശേഷമായ കഷണത്തെ കണ്ടെത്തിപ്പിടിപ്പാൻ, പാത്രം മറിച്ചിടുകകൂടി ചെയ്യാൻ മടിക്കയില്ല. മേശയിൽ വെച്ചുള്ള സ്വസ്നേഹം തീരെ പുരുഷയോഗ്യമല്ലാത്തതും, ഭക്ഷണസാധനങ്ങളിന്മേൽ കടികൂടുന്ന മൃഗങ്ങളോടുതുല്യം മനുഷ്യരെയാക്കിത്തീൎക്കുന്നതും ആകുന്നു.

നിന്റെ മുമ്പിൽ വെയ്ക്കപ്പെട്ടിരിക്കുന്ന ഭക്ഷണ

ത്തെപ്പററി യാതൊരു അഭിപ്രായവും പറയരുത്; ഏ തെങ്കിലും ഒരു സാധനം നീ ഇഷ്ടപ്പെടുന്നില്ലെങ്കിൽ അത് ഉപയോഗിക്കാതിരിക്കയല്ലാതെ, അതിനെപ്പ ററി ഒന്നും പറയേണ്ടതില്ല; പ്രത്യേകിച്ച് അത് നിന ക്ക് ഇഷ്ടമില്ലാത്തത് ഇന്ന കാരണങ്ങൾ കൊണ്ടാണെ ന്ന് ഒരിക്കലും പറയരുത്. അതേസാധനം വേറേ പ ലക്കും പത്ഥ്യമായിരിപ്പാൻ ഇടയുള്ളതുകൊണ്ട്, നിൻെറ പ്രസ്താവം അവക്ക രുചിക്കാതെ വരും. ഇപ്രകാരംത ന്നെ, നിനക്ക വളരെ താല്പൎയ്യമുള്ള ഒരു പദാൎത്ഥത്തെ പ്പററി വീണ്ടും വീണ്ടും പുകഴ്ത്തിക്കൊണ്ടിരിക്കരുത്. ഇ ങ്ങിനെ ചെയ്യാൽ മററുള്ളവർ നിന്നെ ഒരു "സാപ്പാട്ടു രാമൻ" എന്നു വിചാരിക്കും. യഥാൎത്ഥത്തിൽ, ഭക്ഷി ക്കുന്നത് ഇന്ദ്രിയസംബന്ധമായ ഒരു ആനന്ദമാകുന്നു; ബുദ്ധിയും ആത്മീയപ്രകൃതിയുമുള്ള മനുഷ്യൻ, തൻെറ ശരീരത്തെ പോഷിപ്പിക്കുന്നതിനെപ്പററി സംസാരിച്ച സമയം കളയുന്നത്, അവൻെറ യോഗ്യതക്ക് ഒട്ടും പോ രാത്തതാണ്. മനുഷ്യനെ ദൈവദൂതന്മാരിൽനിന്ന് അ ല്പം താഴെയായി സൃഷ്ടിച്ചിരിക്കുന്നു എന്നു പറയപ്പെടു ന്നു; എന്നാൽ ഈ ഭോജനസംഭാഷണക്കാരെ മൃഗങ്ങ ളിൽനിന്ന് അല്പം മേലെയായി സൃഷ്ടിച്ചിരിക്കുന്നു എ ന്ന് തോന്നിപ്പോകുന്നു.

നിന്റെ വായ നിറഞ്ഞിരിക്കുമ്പോൾ സംസാരി ക്കാതിരിക്ക.

പാത്രം ഒരിക്കലും ക്രമത്തിലധികം നിറച്ചു വെക്കു രുത്; എന്നാൽ അതിൽ ഗൃഹസ്ഥനാണ് വിളമ്പിയ തെങ്കിൽ, അധികമായെന്നോ കുറഞ്ഞുപോയെന്നോ ഉള്ള ആവലാധി പറയാതെ, അയാൾ ഇട്ടതിനെ ഉപ യോഗിക്ക. മറ്റൊരുവന്റെ മേശയിൽവെച്ച്, സം സാരിക്കുന്നതിലോ പ്രവൃത്തിക്കുന്നതിലോ അതിരുവിട്ട സ്വാതന്ത്ര്യം എടുക്കരുത്; ഏതുവിധവും, നീ അവിടെ ഒരു പ്രധാനിയാണെന്ന് മററുള്ളവർ വിചാരിപ്പാൻ സം ഗതി വരുത്തരുത്. ചില "രസികന്മാർ" ഇങ്ങിനെ യുള്ള സ്വാതന്ത്ര്യങ്ങളിൽ ലയിച്ച് തങ്ങളെത്തന്നെ വഷളാക്കാറുണ്ട്. ഇതുവരാതെ കഴിപ്പാൻ പ്രത്യേകം സൂക്ഷിക്കണം.

ബുദ്ധിയും ബോധവും ഉള്ള അനേകം ആളുകൾ ക്കുപോലും, കത്തി, മുള്ള്, കയില് മുതലായവയുടെ ഉ പയോഗം അറിഞ്ഞുകൂടാത്തതുപോലെ തോന്നുന്നു. ഇ വരുടെ അറിവിനായി, കത്തി, ഭക്ഷണസാധനം (അ പ്പം, മാംസം മുതലായവ) മുറിപ്പാനാണ് ഉണ്ടാക്കിയിരി ക്കുന്നതെന്നും, അല്ലാതെ അത് വായിലേക്കു കൊണ്ടു പോകുന്നതിനല്ലെന്നും, ആ ആവശ്യത്തിലേക്ക് ഉപ

യോഗിക്കേണ്ടത് മുള്ളാണെന്നും, കയ്‌ല്, പാത്രത്തിൽ നിന്ന് ദ്രാവകപദാൎത്ഥങ്ങളെ വായിലേക്കു് ഒഴിപ്പാൻ ഉപയോഗിക്കേണമെന്നും ഞാൻ ഇവിടെ പറയട്ടെ. തന്നത്താൻ വെട്ടി മുറിവേല്പിക്കാനല്ലാതെ, കത്തി ഒരിക്കലും വായിൽ കടത്തിപ്പോകരുത്. മുള്ളു വളരെ ചെറുതായിരിക്കുമ്പോൾ കത്തി ഉപയോഗിപ്പാൻ വിരോധമില്ല; എങ്കിലും നിവൃത്തിയുണ്ടെങ്കിൽ മുള്ളുതന്നെ ഉപയോഗിക്കേണ്ടതാണ്.



* ടാൎട്ട്സ്, പുഡ്ഡിംഗ്സ് മുതലായവയ്ക്കു പലഹാരക്കയിൽ (Desert-spoon) ഉപയോഗിക്കണം. പാൽക്കട്ടി (Cheese) പഴങ്ങൾ ആദിയായവയെ വിരലുകൊണ്ട് എടുത്തുപയോഗിക്കാം.

വെണ്ണയോ മറേറതെങ്കിലും സാധനങ്ങളോ മുറിപ്പാൻ സ്വന്തം കത്തിയോ മുള്ളോ ഉപയോഗപ്പെടുത്തരുത്; പാത്രത്തിനു സമീപം വെയ്ക്കപ്പെട്ടിരിക്കുന്ന പ്രത്യേക കത്തിയാണ് ഇതിലേയ്ക്കു ഉപയോഗിക്കേണ്ടത്.

മുട്ടയുടെ വലിയ അററം(നീണ്ടഭാഗം)കാപ്പിന്റെ (Fork) മുള്ളുകൾകൊണ്ടോ ഒരു ചെറിയ കയിലിന്റെ സഹായത്താലോ തുറക്കണം. കത്തി അതിന്റെ സമീപം വരികയേ അരുത്. കയിലുകൊണ്ട് ഉപ്പും വെണ്ണ

* ഓട്ടവക അട.

യും മുട്ടയിൽ കുട്ടിക്കലത്തു്ക. അകത്തുള്ള സാധനം എടുത്തശേഷം മുട്ടത്തോണ്ട് വസ്സിയിൽ ഇട്ടുകളയണം.

ചുമയ്ക്കുവാനോ, തുപ്പുവാനോ തുമ്മുവാനോ ആവശ്യമുണ്ടെങ്കിൽ, തല, മേശയിൽനിന്നുതിരിച്ച്, പോക്കെററ്തൂവാല ഉപയോഗിക്കയും ആവശ്യം കഴിഞ്ഞാൽ തൽക്ഷണം അത് കീശയിൽത്തന്നെ ഇടുകയും ചെയ്യു.

കൈത്തൂവാലയെ ഒരിക്കലും പോക്കെററ്തൂവാലയായി ഉപയോഗിച്ചുകൂടാ; അത് അധരങ്ങൾക്കും വിരലുകൾക്കും വേണ്ടിയുള്ളതാണ്.

എല്ല്, ഉരുളക്കിഴങ്ങിൻെറ തൊലി മുതലായത് മേശത്തുണിയിന്മേൽ ഇടുന്നതും, അടയ്ക്ക, അണ്ടി മുതലായവയെ പല്ലുകൊണ്ട് കടിച്ചുപൊട്ടിക്കുന്നതും, മേശയിൽനിന്ന് കൽക്കണ്ടം, മിഠായി പഴം മുതലായത് എടുക്കുന്നതും മര്യാദകേടാകുന്നു.

ഗൃഹസ്ഥൻ എഴുന്നേല്ക്കുംമുമ്പ് മേശവിട്ടു പോകരുത്.

അവസാനമായി, മിതമായി ഭക്ഷിക്കയും കുടിക്കയും ചെയ്യു; വളരെ വേഗത്തിലോ വളരെ അധികമോ യാതൊന്നും കഴിക്കരുത്. അനേകംപേർ സാമൂഹ്യവിരുന്നുകളിൽ വെച്ച് മദ്യപാനത്തിലും അമിതഭക്ഷണത്തിലും ആസക്തി കാണിച്ചുവരുന്നുണ്ട്. അഗ്നിമാന്ദ്യം മുതലായ രോഗങ്ങൾക്കുള്ള നിദാനം ഇങ്ങിനെയുള്ള അമിതഭോജനമാണ്.

മററാരാളുടെ ആതിഥ്യത്തെ അനുഭവിച്ചുകഴിഞ്ഞശേഷം പെട്ടെന്നു പൊയ്ക്കളയുന്നത് ഉചിതമല്ല; കൂടാതെ, ഒരു മൃഷ്ടാശനത്തിനു ശേഷം കുറേ നേരമെങ്കിലും വിശ്രമിക്കേണമെന്ന് ശരീരശാസ്ത്രം ആവശ്യപ്പെടുകയും ചെയ്യുന്നു. "മുത്താഴം കഴിഞ്ഞാൽ അരനിമിഷം വിശ്രമിക്കയും അത്താഴം കഴിഞ്ഞാൽ ഒരുനാഴിക നടക്കുകയും ചെയ്യേണം'മെന്ന് ഒരു പഴഞ്ചൊല്ലുകൂടിയുണ്ട്.

ഇത്രയുമാണ് ഒരു മേശയിൽവെച്ചു നീ ആചരിക്കേണ്ട പ്രധാനമായ നിയമങ്ങൾ; ഇവയെ ആചരിച്ചേ മതിയാവൂ എന്ന് സമുദായം നിന്നോട് ബലമായി ആവശ്യപ്പെടുന്നു; ബുദ്ധിയും വകതിരിവും ഉള്ള ഒരു മനുഷ്യൻ, യാതൊരു ഉപദേശവും കൂടാതെതന്നെ ഇവയെ അനുസരിച്ചുകൊള്ളുമെന്ന് അല്പം ആലോചിച്ചാൽ നിനക്കറിവാൻ വിഷമമില്ല. എന്നാൽ ഇതിലും മറേറാരോ വിഷയങ്ങളിലും നിന്റെ സൽസ്വഭാവവും വിശേഷബുദ്ധിയും എല്ലായ്പോഴും നിന്റെ മാർഗ്ഗദർശികൾ ആയിരിക്കേണ്ടതാണ്. ഓരോ സ്ഥലങ്ങളിലും മനുഷ്യർക്കു ഓരോ ആചാരങ്ങൾ ഉള്ളതുകൊണ്ട്, അവരിൽ ആരുടെ എങ്കിലും മദ്ധ്യത്തിൽ ചെല്ലുമ്പോൾ അവരുടെ പ്രത്യേക ആചാരങ്ങൾ എന്തൊക്കെയാണെന്ന് മനസ്സിലാക്കുവാൻ നിന്റെ ഈ വിശേഷബുദ്ധി നിന്നെ സഹായിക്കുന്നതാണ്. ഇതിൽനിന്ന്, നീ മററുള്ളവ

രുടെ സ്വഭാവങ്ങളെ ദാസ്യമായി പകൎത്തണമെന്നല്ലാ, നിന്റെ സ്വഭാവങ്ങളെ അവരുടേതുമായി ത്രുപീകരിക്കേണമെന്നാണ് ഞാൻ വിചാരിക്കുന്നതെന്നു നീ മനസ്സിലാക്കണം; എന്നാൽ മൎയ്യാദയ്ക്കും യുക്തിയ്ക്കും എതിരായി അവരെന്തെങ്കിലും ചെയ്യാൽ അതിനെ നീ അനുകരിക്കേണ്ടതുമില്ല.

മാന്യനായ ഒരുവൻ, താൻ പെരുമാറുന്ന ഒരു സംഘത്തിലെ സമ്പ്രദായങ്ങളെ ബുദ്ധിപൂൎവ്വം കണ്ടു മനസ്സിലാക്കി, വേണ്ടതുപോലെ പ്രവൎത്തിച്ചുകൊള്ളും. കുടിലിലായാലും കൊട്ടാരത്തിലായാലും അവനു് കഴിഞ്ഞുകൂടാൻ ഒരു പ്രയാസവുമില്ല. അവൻ എല്ലായ്പോഴും ആനന്ദതുന്ദിലനായി കാണപ്പെടും. അവൻ ധനവാന്റെ ആഡംബരപ്രഭാവത്താൽ വിഷമിക്കയോ, ദരിദ്രന്റെ നിസ്സാരസ്ഥിതിയാൽ ബുദ്ധിമുട്ടുകയോ ഇല്ല; വിചിത്രാലംകൃതമായ മുറിയിൽ, വിലയേറിയ ആസനത്തിന്മേൽ ഇരുന്ന് പരിഷ്കൃതന്മാരായ സ്ത്രീപുരുഷന്മാരോടു സംസാരിക്കുന്നതും, ശ്രോത്രാനന്ദകരമായ സംഗീതം കേൾക്കുന്നതും, അനേക വിഭവങ്ങളോടുകൂടിയ ഭോജനം കഴിക്കുന്നതും; മോടിയില്ലെങ്കിലും വെടിപ്പും കൌതുകവുമുള്ള വീട്ടിനുള്ളിലിരുന്ന്, പാവപ്പെട്ടവരെങ്കിലും സത്യസന്ധന്മാരും മൎയ്യാദക്കാരും ആയ പുരുഷന്മാരും സ്ത്രീജനങ്ങളുമായി സല്ലപിക്കയും, അവരുടെ വിലകുറ

ഞ്ഞതെങ്കിലും രുചികരമായ ഭക്ഷണസാധനങ്ങളിൽ പങ്കുകൊള്ളുകയും ചെയ്യുന്നതും അവന് ഒരുപോലെയാകുന്നു. ഈ രണ്ടുസ്ഥലങ്ങളിലും അവൻ പൂർണ്ണാനന്ദം അനുഭവിക്കുന്നു; അവൻ മടങ്ങിപ്പോരുമ്പോൾ, അവനെപ്പററിയുള്ള സുദൃഢവും പരിശുദ്ധവുമായ സ്മരണ ഓരോരുത്തരുടെയും മനസ്സിൽ പതിയുകയും, അവന്റെ സമ്പക്കത്തെ അവർ വീണ്ടും കൊതിക്കയും ചെയ്യുന്നു.

അനുകരണം, എല്ലാസംഗതികളിലും ആവശ്യം തന്നെ; എങ്കിലും സ്വന്തബുദ്ധിയെ ഉപയോഗിക്കാതെ കണ്ണുമടച്ച് ആരെയെങ്കിലും അനുകരിക്കുന്നത് നന്നല്ല. ഇങ്ങിനെയുള്ള അനുകരണഭ്രമക്കാർ ഒരുദിക്കിലും, ഒരു സംഗതിയിലും വേണ്ടപോലെ പ്രവൃത്തിക്കയില്ലെന്നുള്ളത് അനുഭവത്തിൽനിന്നു തെളിഞ്ഞിട്ടുള്ള ഒരു കാര്യമാണ്.

ഒരു നല്ല ഹൃദയത്തിന്റെ അശിക്ഷിതബോധത്തെ നിന്റെ മാർഗ്ഗദർശിയായി സ്വീകരിക്കയും, വിശേഷബുദ്ധിയുടെ ശാസനയെ എല്ലായ്പോഴും അനുസരിക്കയും ചെയ്ക. സകലമനുഷ്യരും സഹോദരന്മാരാണെന്നുള്ള ബോധം നിന്റെ മനസ്സിൽനിന്ന് ഒരിക്കലും മാഞ്ഞുപോകരുത്—നീ ഏററവും ഉന്നതാവസ്ഥയിലുള്ളവനു തുല്യനാകുന്നു; എന്നാൽ, ഏററവും ഹീനസ്ഥിതിയിലുള്ളവനു മേലല്ലതാനും.

ചില പ്രധാനസൂചനകൾ:—"ഒരു മാന്യനും കോമാളിയും തമ്മിലുള്ള വ്യത്യാസം സ്ഥാനം, ധനം, വിദ്യാഭ്യാസം, ബുദ്ധി എന്നിവയിലല്ലാ, നേരേമറിച്ച് ആയിരം ചെറുകാര്യങ്ങളിൽ അടങ്ങിയിരിക്കുന്നു." അതുകൊണ്ട് താഴെ ചേർക്കുന്ന സൂചനകൾ, അവ ഓരോന്നും നിസ്സാരമായി തോന്നാമെങ്കിലും, ഒരുമിച്ചു ചേർക്കുമ്പോൾ ഒരു നിയമപുസ്തകമായിത്തീരുന്നതും അത് നിനക്ക് വളരെ ഗുണം ചെയ്യുന്നതും ആകുന്നു.

അപരിചിതന്മാരോടൊ, അവരുടെ മുമ്പിൽവെച്ചോ സംസാരിക്കുമ്പോൾ, അവരുടെ വിചാരം നിന്റെ വിചാരംപോലെയാണെന്ന് തീർച്ചയാക്കിക്കളയരുത്. ഏതെങ്കിലും ഒരു മതത്തിനോ, സംഘത്തിനോ, ആളിനോ എതിരായി പരുഷസ്വരത്തിൽ സംസാരിക്ക പതിവുള്ള അനേകംപേരെ ഞാൻ അറിയും; ഇവരിൽ മിക്കവരും സാധാരണയായി ഒടുവിൽ ദുഃഖിക്കയാണ് പതിവ്. കാരണം ഇവർ ആരോടു സംസാരിക്കുന്നുവോ, അവർ ഇവരുടെ വിരോധത്തിനു ഹേതുവായ ആ മതത്തിന്റേയോ, സംഘത്തിന്റേയോ ആളിന്റേയോ ബന്ധുക്കളാണെന്ന് അവസാനം മനസ്സിലാകാൻ സംഗതിയാകുന്നതാണ്.

ഒരു അപേക്ഷയെ നിരസിപ്പാൻ നിർബ്ബന്ധിതനായിത്തീരുമ്പോൾ, കഴിയുന്നത്ര സൌമ്യതയോടും ദയയോ

ടുംകൂടെ അങ്ങിനെ ചെയ്യു. ഹൊറസ് (Horace) "സ്ഥൈര്യത്തോടുകൂടിയ സൌമ്യത" (Suaviter in modo, fortiter in re) എന്ന് ഒരു ദിക്കിൽ പറഞ്ഞിട്ടുണ്ട്. വാസ്തവത്തിൽ ഇത് ഒരു മാന്യന്റെ പ്രമാണവാക്യമാകുന്നു. നീ സ്ഥൈര്യമായിരുന്നുകൊണ്ട്, 'ഉവ്വ്' 'ഇല്ലാ' എന്നീ ചെറിയ വാക്കുകളെ വിഹിതമായ രീതിയിൽ പറയാൻ പഠിക്കണം. 'ഉവ്വ്' എന്ന് ഒരു മാന്യൻ പറയുമ്പോലെ എല്ലാവക്കും പറയാൻ കഴിയും; എന്നാൽ 'ഇല്ലാ' എന്നു വേണ്ടപോലെ പറയുവാൻ ഒരു മാന്യനുതന്നേ കഴികയുള്ളു; ഒരു മാന്യൻ 'ഇല്ലാ' എന്നു പറയുന്നത് വേറൊരാൾ 'ഉവ്വ്' എന്നു പറയുന്നതിലും ഭംഗിയായിരിക്കും. വാസ്തവം പറഞ്ഞാൽ, ചിലയാളുകളുടെ നിരസനം, മററുചിലരുടെ സമ്മതത്തെക്കാൾ ആനന്ദപ്രദമാകുന്നു.

കൂട്ടത്തിലോ പരസ്യസ്ഥലങ്ങളിലോ വെച്ച് ചൂളവിളിക്കരുത്.

കാലുകൊണ്ടോ, കൈവിരലുകൾകൊണ്ടോ താളം പിടിക്കരുത്. പേനക്കത്തി, താക്കോല്, വാച്ചുചങ്ങല മുതലായവകൊണ്ട് കളിക്കുന്നത് ഒരു പരിഷ്കൃതന് ചേരാത്തതാണ്.

നിന്റെ ആഭരണങ്ങൾ മററുള്ളവർ കാണാൻ തക്കവണ്ണം അവയെ ഒരിക്കലും പുറത്തു പ്രദർശിപ്പിക്കരു

ത്. സമയമെന്തായെന്ന് അറിവാൻ നി ആഗ്രഹിക്കു ന്നെങ്കിൽ, നിന്റെ കൈയിൽ വളരെ വിശേഷമായ ഒരു വാച്ചുണ്ടെന്നു കാണിപ്പാൻ പ്രയാസപ്പെടേണ്ട ആവശ്യമില്ല.

ഒരു കൂട്ടത്തിൽ സ്ഥിതിചെയ്യുമ്പോൾ കൂടക്കൂടെ വാച്ചെടുത്തു നോക്കുന്നതു ശരിയല്ല; ഇങ്ങിനെ ചെയ്യുന്നത് നിന്റെ സ്നേഹിതന്മാക്കു വിരസജനകമായിരിക്കും. അവരുടെകൂടെ ഇരിക്കുന്നത് നിനക്കു ദുസ്സഹമാകകൊണ്ട്, നീ പോകാൻ തിരക്കുകൂട്ടുകയാണെന്ന് അവർ വിചാരിപ്പാൻ ഇടയുണ്ട്. ഏതെങ്കിലും ഒരു കൃത്യസമയത്ത് നിനക്കു പോയേ കഴികയുള്ളുവെങ്കിൽ, വാച്ചുനോക്കുന്നതുകൊണ്ടു തരക്കേടില്ല. ഇവിടെ നിന്റെ വിശേഷബുദ്ധിയുടെ സഹായത്തെ ആശ്രയിച്ചുകൊള്ളണം.

"പരസ്യസ്ഥലങ്ങളിൽ ഉറക്കെ സംസാരിക്കുന്നത് മയ്യാദകേടാകുന്നു. നല്ലവണ്ണം വളന്നിട്ടുള്ളവരുടെ സംഭാഷണം മധുരവും ഗാത്ഭസങ്കലിതവും ആയിരിക്കും. അവർ ഒരിക്കലും അധികം ഉറക്കെ സംസാരിക്കയില്ല."

"നീ പോകാൻ ഭാവിക്കുമ്പോൾ, തുറന്ന വാതല്ക്കൽ നിന്നുകൊണ്ട് ഒരിക്കലും സംസാരിക്കരുത്. ചിലയാളുകൾ യാത്രചോദിച്ചശേഷം, വളരെനേരംനിന്ന് സംസാരിച്ചുകൊണ്ടിരിക്കും. തങ്ങളെപ്പോലെ ശരീരബലമില്ലാത്ത സ്ത്രീകൾക്കു മറും ഇത് എത്രമാത്രം ശ്രമകരമായിരിക്കു

മെന്ന് ഇവർ ആലോചിക്കതന്നെയില്ല. പോകാൻ തീച്ചയാക്കിക്കഴിഞ്ഞാൽ, വേഗം പോവുകതന്നെവേണം."

"അതിഥിയായി ആരെങ്കിലും വന്നാൽ ഉടനെ എഴുനീററ് ആയാളെ അഭിവാദ്യം ചെയ്യണം. ഉദ്യോഗനിമിത്തം ആഫീസിൽ സ്ഥിതിചെയ്യുകയാണെങ്കിൽ ഇതു വേണമെന്നില്ല."

"മററൊരാളുടെ കസാലമേൽ ഇരുന്ന് ആടുന്നതും കസാലപിടിച്ച് ഇളക്കുന്നതും ഒരു മാന്യന് ഒട്ടും യോജിക്കാത്ത ഒരു പ്രവൃത്തിയാണ്."

"മററുള്ളവരുടെ മുഖത്ത് തുറിച്ചുനോക്കുന്നത് ആഭാസതരമാകുന്നു."

"നിരത്തിൽകൂടിപ്പോകുന്ന ഒരു സ്ത്രീയെ അനുഗമിക്കുന്നതും, അവളുടെ നേരെ നോക്കുവാൻവേണ്ടി തിരിയുന്നതും ഒരു പോക്കിരിയുടെ അഥവാ ഘാതകൻെറ ലക്ഷണമാകുന്നു."

"ആണയിടൽ അഥവാ അനുചിതമായ സംസാരം—മര്യാദശൂന്യനായ ഒരുവൻെറ അടയാളമാണ്."

"ഒരു പരസ്യശാലയിൽവെച്ച് വേലക്കാരനെ ഉച്ചത്തിൽ വിളിക്കുന്നതും, മേശപ്പുറത്ത് ഉറക്കെ അടിക്കുന്നതും അതിരുകവിഞ്ഞ അജ്ഞതയുടെ അടയാളങ്ങളത്രെ."

അനവധി ചോദ്യങ്ങൾ ചോദിക്കയും ദീർഘമായ

കഥകൾ പറകയും ചെയ്യുന്നതുകൊണ്ട്, ഒരു സഭയിലുള്ളവർ നിന്നെ പെട്ടെന്നു വെറുക്കുന്നതാണ്.

മറ്റൊരുവനുവേണ്ടി സ്നേഹപൂർവ്വമായ ഒരു പ്രവൃത്തി ചെയ്യുമ്പോൾ, നീ എത്ര ഉപകാരശീലനാണെന്നു അയാളെക്കൊണ്ടു തോന്നിക്കരുത്. ഒരിക്കൽ ഒരാൾ, കുളിരുകൊണ്ട് വിറച്ചുനിന്നിരുന്ന ഒരു കൂട്ടുകാരന് തന്റെ കുപ്പായം കൊടുത്തിട്ട് ഇപ്രകാരം പറഞ്ഞു—"ഈ കുപ്പായം എനിക്കു വളരെ സുഖം നല്കുന്ന ഒന്നാണ്; നിങ്ങൾ ഇതു ധരിച്ചാൽ ദേഹത്തിന് നല്ല ചൂടുണ്ടാകുമെന്നുള്ളതിനു സംശയമില്ല." അടുത്തുണ്ടായിരുന്ന വേറൊരാൾ—"വേണ്ട; എന്റെ കുപ്പായം എടുത്തുകൊൾക; എനിക്ക് അതുകൊണ്ട് ആവശ്യമില്ല; അതില്ലാതെതന്നെ എന്റെ ശരീരത്തിന് ധാരാളം ചൂടുണ്ട്" എന്നു പറഞ്ഞു. ഒന്നാമത്തെ ആൾ ദയാശീലനെങ്കിലും മര്യാദക്കാരനായിരുന്നില്ല. രണ്ടാമനാകട്ടെ ദയയും മര്യാദയും ഉള്ളവനായിരുന്നു.

"രണ്ടുകൂട്ടർക്കും സന്തോഷമായിരിക്കുമെന്ന് നിശ്ചയം വന്നാലല്ലാതെ ആരെയും പരിചയപ്പെടുത്തരുത്. പുരുഷന്മാരെ സ്ത്രീകൾക്കും, ചെറുപ്പക്കാരെ പ്രായംചെന്നവർക്കും പരിചയപ്പെടുത്തണം."

പരിചയപ്പെടുത്തേണ്ട സമ്പ്രദായങ്ങൾ താഴെ കാണുന്നവയാണ്. ഇവയിൽ ഏതെങ്കിലും അനുസരിച്ചാ

ൽമതി. "മിസ്റ്റർ ജോൺസ്, ഞാൻ നിങ്ങളെ മിസ്റ്റർ സ്മിത്തിന് പരിചയപ്പെടുത്തട്ടെ;"—"എന്റെ സ്നേഹിതൻ മിസ്റ്റർ സ്മിത്തിനെ നിങ്ങൾക്കു പരിചയപ്പെടുത്തുന്നത് എനിക്കു സന്തോഷകരമാണ്;"—മിസ്റ്റർ ജോൺസ്, എന്റെ സ്നേഹിതൻ മിസ്റ്റർ സ്മിത്ത്."

"അതിപരിചയം ജുഗുപ്സയെ ജനിപ്പിക്കുന്നു" എന്നുള്ളത് ഓർക്കുക. അധികമായി അടുക്കാതെ സാധാരണ സ്നേഹംകൊണ്ടു തൃപ്തിപ്പെട്ടുകൊൾക. "ദൂരം കാഴ്ചക്കു മനോഹരതയെ വർദ്ധിപ്പിക്കുന്നു." നമ്മിൽ ആരും ഗുണസമ്പൂർണ്ണന്മാരല്ലാ; എന്നു മാത്രമല്ലാ, നാം നമ്മുടെ സ്നേഹിതന്റെ മൂർത്തിത്വത്തെ ബഹുമാനിക്കേണ്ടതുമാകുന്നു; അത് അവനും അവന്റെ സ്രഷ്ടാവും തമ്മിൽ, വിശുദ്ധമായ എന്തോ ഒരു സാധനമാകുന്നു. ഒരുവൻ ഭൂലോകത്തിലുള്ള സകലപേരുമായി പരിചയപ്പെട്ടിരുന്നാലും, അവന് ആത്മമിത്രങ്ങളായി ഒന്നോ രണ്ടോ ആളുകളിലധികം ഉണ്ടായിക്കൂടാ.

നേരമ്പോക്കായി പരിഹാസ്യവാക്കുകൾ പറയരുത്; മററുള്ളവരുടെ മനസ്സിനെ വേദനിപ്പിക്കുന്ന ഒരു വിനോദമാണിത്. എത്രതന്നെ രസകരമായി തോന്നിയാലും മഹത്തുകൾ ഇതിൽ പങ്കുകൊള്ളുകയില്ല.

അപരിചിതനായ ഒരുവനെ നിർത്തിക്കൊണ്ട് നീ ഇരിക്കരുത്; എന്നാൽ മറെറാരാൾ കൂടിയുണ്ടെങ്കിൽ നി

ന്റെ ആസനം അവരിൽ ഒരുവന് ഒഴിഞ്ഞുകൊടുക്കരുത്.

ഒരു സ്ത്രീയുടെ മുമ്പിൽ, എല്ലായ്പോഴും നിന്റെ തൊപ്പി എടുക്കുക. വനിതാജനങ്ങൾ സ്ഥിതിചെയ്യുന്ന പരസ്യശാലകളിൽവെച്ച് അനേകംപേർ തൊപ്പി എടുക്കാതിരിക്കുന്നുണ്ട്; എന്നാൽ അത് അമര്യാദയുടെ ലക്ഷണമാണ്.

പരസ്യസ്ഥലങ്ങളിൽ, രണ്ടാംപ്രാവശ്യം നീ ഒരു സ്നേഹിതനെക്കണ്ടാൽ അയാൾക്കു വന്ദനം പറയേണ്ട ആവശ്യമില്ല.

നിന്റെ സ്വന്തബുദ്ധിമുട്ടുകളേയോ വീട്ടുകാര്യങ്ങളേയോപററി ദീർഘകഥകൾ പറഞ്ഞ് മററുള്ളവരെ മുഷിപ്പിക്കരുത്.

നന്ദിസൂചകമായ ഏതെങ്കിലും വാക്കുകൾ പറയാതെ യാതൊരു ഉപകാരവും സ്വീകരിക്കരുത്. മറെറാരുവന്റെ മുമ്പിൽക്കൂടി കടന്നുപോകയോ, വസ്ത്രത്തിൽ അറിയാതെ മുട്ടുകയോ, അബദ്ധമായി എന്തെങ്കിലും തെററ ചെയ്കയോ ചെയ്താൽ ഉടനെ "ക്ഷമിക്കണേ" എന്ന് മാപ്പുചോദിക്കണം.

താഴെ ചേർക്കുന്ന ഇരുപതുകാര്യങ്ങൾ, മര്യാദ വേണമെന്ന് ആഗ്രഹിക്കുന്ന സകലപേരും ഒഴിക്കുന്നതും ഒഴിക്കേണ്ടതും ആകുന്നു:—

"ഉറക്കെയുള്ള ചിരി.

"മററുള്ളവർ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ വായിക്കുക.

"മേലുള്ളവരോട് ബഹുമാനകേടായി വൎത്തിക്കുക.

"കൃതജ്ഞതാ പ്രകാശംകൂടാതെ ഏതെങ്കിലും സമ്മാനം സ്വീകരിക്കുക.

"ഒരു സംഭാഷണമദ്ധ്യേ സ്വന്തകാൎയ്യംമാത്രം പ്രധാനമായി പറയുക.

"മററുള്ളവരുടെ തെററുകളെക്കുറിച്ച് ഹാസ്യജനകമായി ചിരിക്കുക.

"കൂട്ടത്തിലുള്ളവരെ കളിവാക്കുകൾ പറഞ്ഞ് ആക്ഷേപിക്ക.

"പ്രായംകൂടിയവരുടെ, പ്രത്യേകിച്ച് മാതാപിതാക്കന്മാരുടെയും മേലുള്ളവരുടെയും—തെററതിക്കുക.

"മററുള്ളവരുടെ സംസാരം തീരുംമുമ്പ്, സംസാരിച്ചുതുടങ്ങുക.

"മററുള്ളവരോടുള്ള ചോദ്യങ്ങൾക്കു മറുപടിപറയുക.

"മേശയിൽചെന്നാൽ ഉടനെ ഭക്ഷിപ്പാൻ തുടങ്ങുക.

"ദേവാലയത്തിലോ, പ്രസംഗശാലയിലോ വെച്ച് രഹസ്യംപറയുക, സംഭാഷിക്കുക; അവിടെ നടക്കുന്ന കാൎയ്യങ്ങൾ അവസാനിക്കുംമുമ്പ് തിരിയെ പോരുക.

"അപരിചിതന്മാരെ മിഴിച്ചുനോക്കുക; അന്യരുടെ രഹസ്യഭാഷണങ്ങളെ ശ്രദ്ധിക്കുക".

"ആവശ്യപ്പെടാതെ ഒരു സഭയിൽവെച്ച് ഉച്ചത്തിൽ വായിക്കുകയോ, സംസാരിക്കുകയോ, കുത്തുകുത്തുക്കുകയോ ചെയ്ക. എല്ലാവരുടെയും ആനന്ദത്തിനായി ഒരാൾ വായിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രദ്ധപതറത്തക്ക് എന്തെങ്കിലും ചെയ്യുക.

"സ്വകാര്യസംഗതികളെക്കുറിച്ച്, വണ്ടി, കടത്തുബോട്ട്, നാടകശാല, പരസ്യമേശ മുതലായതുകളിൽ വെച്ച് ഉറക്കെ സംസാരിക്കുക. ഒരു കൂട്ടത്തിൽവെച്ച്, ഒരാളുടെ ഉദ്യോഗം, കുടുംബകാര്യം ആദിയായവയെപ്പററി അയാളോട് ചോദ്യം ചെയ്യുക.

"ഒരു സഭയിൽവെച്ച് ഒരാൾ ഏതെങ്കിലും വിഷയത്തെസംബന്ധിച്ച സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അയാളെ ശ്രദ്ധിക്കാതിരിക്ക.

"ജോലിയിൽ ഏർപ്പെട്ടിരിക്കുന്ന ആളുകളെ അലട്ടുകയും, പ്രതിരോധിക്കയും ചെയ്ക.

"ആളുകൾ വീട്ടിനകത്തേയ്ക്കു കടക്കുമ്പോഴോ, വീട്ടിൽനിന്നു പുറത്തേയ്ക്കുപോകുമ്പോഴോ, എന്തെങ്കിലും ചെയ്യുമ്പോഴോ, സ്വകാര്യമുറിയിൽ നിന്നുകൊണ്ട് എത്തിനോക്കുക".

"ഒരു യോഗത്തിൽ സ്ഥിതിചെയ്യുന്നയവസരത്തിൽ നഖങ്ങൾ കടിക്കുക, പല്ലുകുത്തുക, തലചൊറിയുക, തലമുടി വലിച്ചുപറിക്കുക".

"ഒരു സ്വകാര്യമുറിയിലോ ആഫീസിലൊ ഇരിക്കുന്ന സാധനങ്ങളെ കൈയിൽ എടുക്കുക, അവയുടെ വിലചോദിക്കുക, എന്തെങ്കിലും എഴുതിയിട്ടുള്ള കടലാസ്സുകൾ തൊടുകയോ വായിക്കുകയോചെയ്ക"— (ഈ പ്രവൃത്തി തീരെ അയോഗ്യവും മര്യാദകേടും ആണ്.)

"ഒരു വഴിയുടെ മദ്ധ്യത്തിൽ കൂട്ടംകൂടി സംസാരിച്ചുകൊണ്ടു നില്ക്കരുത്."

നടക്കുമ്പോൾ ഇടത്തുവശത്തു പതുങ്ങാതെ, എല്ലായ്പോഴും വലത്തുഭാഗം എടുക്കുക; ഇടുങ്ങിയ ഒരു വഴിയിൽകൂടി ഒരു സ്ത്രീയുമായി പോകേണ്ടിവന്നാൽ, നീ മുൻഭാഗത്തു നടക്കണം; പുറവശം ആപൽക്കരമാണെന്നു കണ്ടാൽ, ഒരു സ്ത്രീയേയോ വൃദ്ധനേയോ നടുക്കുകൂടിപ്പോവാൻ അനുവദിക്കേണ്ടതാകുന്നു. രണ്ടുപേരുകൂടി ഒരുവനെ നെഞ്ഞോടുനെഞ്ഞ് കൂട്ടിമുട്ടാൻ ഇടവന്നാൽ, അവനെ വെളിയിൽ ഉന്തിയിടാതെ, ഏറാറവും അടുത്തയാൾ ഒരടി പിന്നോക്കംമാറി, ഒററ വരിയിൽകൂടി പോകേണ്ടതാകുന്നു. രണ്ടുപേർ ഒരുമിച്ചുപോകയും, ഒരാൾക്കു മററയാളുടെ മുമ്പിൽ നടക്കുകയും ചെയ്യേണ്ടിവന്നാൽ, സാധാരണമായ നിയമം, അധികം ശ്രദ്ധയെ

അഹ്ഹിക്കുന്നയാൾ മുമ്പിൽ നടക്കുകയാകുന്നു. ചെറുപ്പക്കാരനായ ഒരുവൻ അടുക്കൽചെന്ന് വന്ദനംചെയ്യ്, സ്ത്രീയേയോ, പട്ടക്കാരനേയോ വൃദ്ധനേയോ മുമ്പിൽനടക്കുവാൻ നിർബ്ബന്ധിക്കുന്നു; എന്നാൽതന്റെ കൂട്ടക്കാരന് (ചിലപ്പോൾ കൂട്ടുകാരി) മാർഗ്ഗനിശ്ചയം ഇല്ലാതെവരികയോ,ഭയംകാണുകയോ ചെയ്യാൽ അയാളെ ഒരുവശത്തു നിൎത്തിക്കൊണ്ട് മുമ്പു നടക്കാൻ വിരോധമില്ല. ഇവിടെ മുഖ്യമായിനോക്കാനുള്ളത് കൂടയുള്ളാളിന്റെ സുഖവും രക്ഷയുമാണ്.

ഒരു സ്ത്രീ കോവണികയറുമ്പോൾ മുമ്പിൽ നടക്കുകയും, ഇറങ്ങുമ്പോൾ അവളെ മുമ്പിൽപോകുവാൻ അനുവദിക്കയും ചെയ്യുക.

സജ്ജനസംസൎഗ്ഗം ചെയ്യുക; അല്ലെങ്കിൽ സംസൎഗ്ഗമേ വേണ്ട.

വാഗ്ദാനങ്ങൾ ഒരിക്കലും വിലംഘിക്കരുത്; ഒരു യഥാൎത്ഥപുരുഷന്റെ വാക്ക് ഒരു ശപഥംപോലെ പരിശുദ്ധമായിരിക്കേണ്ടതാകുന്നു.

ഏതെങ്കിലും ഒരു തെററുചെയ്തുപോയാൽ മാപ്പപേക്ഷിപ്പാൻ ഒരിക്കലും മടികാണിക്കരുത്; ഈ വിഷയത്തിലുള്ള ദുരഭിമാനം അനേകം നിൎവ്യാജമായ സ്നേഹബന്ധങ്ങളെ ശിഥിലീകരിച്ചിട്ടുണ്ട്.

ആവശ്യമില്ലാതെ സംസാരിച്ചിരുന്നുകൊണ്ട്, നി-

ന്റെ സ്നേഹിതന്റെ സമയം നഷ്ടമാക്കിക്കളയരുത്; നീ കളയുന്ന ഓരോ വിനാഴികയും അയാൾക്ക് അത്യന്തം വിലയുള്ളതായിരിക്കുമെന്ന് ഓക്കേണ്ടതാണ്.

"ഒരുവന്റെ ഗുണങ്ങളെ അഭിനന്ദിച്ച് അയാളുടെ മുമ്പിൽവെച്ചു സംസാരിക്കയോ, അയാളുടെ പുറകിൽവെച്ച് (അയാൾ കേൾക്കാതെ) അയാളുടെ ദോഷങ്ങളെ ആക്ഷേപിക്കയോ അരുത്".

ഒരു പരിചയക്കാരനെ കാണുമ്പോൾ പ്രത്യേകിച്ച് ഒരു പുരോഹിതനെയോ, സ്ത്രീയേയോ, കിഴവനേയോ കാണുമ്പോൾ—വലത്തുകൈകൊണ്ട് തൊപ്പി എടുത്ത് വന്ദനംചെയ്യണം.

ഈ പറഞ്ഞവരുടേയോ, മറേറതെങ്കിലും ഒരു മേലധികാരിയുടേയോ മുമ്പിൽ അനുവാദംകൂടാതെ തലമൂടി ഇരിക്കരുത്.

മററുള്ളവരുടെ മനോവികാരങ്ങളെപ്പററി ആലോചനയില്ലാത്തത് ഒരു നീചഹൃദയത്തിന്റെ അടയാളമാകുന്നു. അതുകൊണ്ട് അന്യരുടെ കുറവുകളെപ്പററി ചിരിക്കയോ, അവരുടെ തെററുകളെ ചൂണ്ടിക്കാണിച്ച് അവരെ വ്യസനിപ്പിക്കയോ അരുത്. എല്ലായ്പോഴും നിന്റെ സ്വന്ത ന്യൂനതകളെ പരിഹരിപ്പാൻ ഉദ്യമിച്ചുകൊൾക.

മര്യാദയെസംബന്ധിച്ച് നീ അവശ്യം അറിഞ്ഞിരിക്കേണ്ട പ്രധാനപ്പെട്ട ചില സംഗതികളുടെ ഒരു സം

ക്ഷേപം മാത്രമാണ് മുകളിൽ കൊടുത്തിട്ടുള്ളത്. ഞാൻ പറയാതെ വിട്ടുപോയിട്ടുണ്ടായിരിക്കാവുന്ന അനേകം സംഗതികളെ സ്വന്തബുദ്ധികൊണ്ട് നീ മനസ്സിലാക്കിക്കൊള്ളണം എന്ന് ഞാൻ പ്രത്യേകം നിന്നെ ഓൎപ്പിക്കുന്നു.

ജീവിത വിജയത്തിന് ഈ മൎയ്യാദക്രമങ്ങൾ എത്ര വിസ്മയാവഹമായ സാഹായ്യമായിരിക്കുമെന്നു ക്രമേണ നിനക്കു മനസ്സിലായിക്കൊള്ളും. ഇഹത്തിൽ മൎയ്യാദസ്ഥനായ കച്ചവടക്കാരനാണ് സമ്പന്നനായിത്തീരുന്നത്. കൈനിറയേ കേസുകൾ കിട്ടുന്നത് മൎയ്യാദയുള്ള വക്കീലിനാകുന്നു; രോഗികളെ അധികം സമ്പാദിക്കുന്നത് മൎയ്യാദക്കാരനായ വൈദ്യനത്രെ; സ്വന്തരാജ്യം ഭരിപ്പാൻ മൎയ്യാദസ്ഥനായ രാജ്യതന്ത്രജ്ഞനേ സാധിക്കയുള്ളു; സ്വൎഗ്ഗരാജ്യത്തിലേക്കു് ഏററവും അധികം ആത്മാവുകളെ സമ്പാദിക്കുന്നതുപോലും മൎയ്യാദയും വിവേകവും ഉള്ള ഒരു ദൈവശുശ്രൂഷകനാകുന്നു.

മൎയ്യാദയില്ലാതെ, ബുദ്ധിവൈദഗ്ദ്ധ്യം, വിദ്യാഭ്യാസം, ശക്തി, സൌന്ദൎയ്യം, ധനം, പദവി—എന്നിതുകളെല്ലാം വെറുതെയാകുന്നു; മൎയ്യാദയുണ്ടെങ്കിൽ, ഇതെല്ലാം സൎവ്വപ്രധാനമത്രെ. മൎയ്യാദയുള്ളവന് മേൽവിവരിച്ചവയിൽ ചിലതെല്ലാം ഇല്ലെന്നിരുന്നാലും, അവൻ വല്ലവിധവും സമുദായമദ്ധ്യത്തിൽ പ്രശസ്യമായ ഒരു നി

ലധായ പ്രാപിക്കയും, കാലക്രമം കൊണ്ട് ഉയൎന്ന്, ജീവിതനഭോമണ്ഡലത്തിൽ തേജോമയമായ ഒരു നക്ഷത്രമായി പ്രകാശിക്കയും ചെയ്യും.



# ഉൽകൃഷ്ടജീവിതം.





## അദ്ധ്യായം 5.

## സംഭാഷണം.

സംഭാഷണം — പ്രകൃതിയും അഭ്യാസവും — ഉചിതമായി ഉച്ചരിക്കപ്പെട്ട ഒരു വാക്കിന്റെ ബലം — മൌനം അഭിലഷണീയമല്ല — എല്ലാവൎക്കും ഉപകാരപ്രദമായ ഒരു സംഗതി — ചോദ്യങ്ങൾ ചോദിക്ക — അനാവശ്യചോദ്യങ്ങൾ — മൂന്നു നിയമങ്ങൾ — സംഭാഷണത്തിൽ വിവേകം ഉപയോഗിക്കണം — തീയതി, മേൽവിലാസം, ഒപ്പ് ആദിയായത് — എഴുത്തിന്റെ മാതൃക.

സംഭാഷണം, സാമൂഹ്യജീവികൾ എന്ന നിലയിൽ എല്ലാവൎക്കും അത്യന്തം രസകരവും, ഭൂലോകത്തിൽ ജീവിതവിജയം പ്രാപിപ്പാൻ ആശിക്കുന്ന യുവാക്കന്മാൎക്കു ഏറ്റവും പ്രധാനവും ആയ ഒരു വിഷയമാകകൊണ്ട്, അതിലേക്കു് ഒരു പ്രത്യേക അദ്ധ്യായം വിനിയോ

ഗിക്കുന്നത് അനുചിതമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു.

സംഭാഷണസാമർത്ഥ്യം ചിലയാളുകൾക്ക് ദൈവികമായി ലഭിച്ചിട്ടുള്ള ഒരു ദാനമാകുന്നു; ഒരു കവിയേപ്പോലെ, അവർ തങ്ങളുടെ മഹനീയമായ ശക്തികളോടുകൂടെ ജനിക്കുന്നു. എന്നാൽ, ബുദ്ധിപൂർവ്വകമായും മാധുര്യകരമായും സംഭാഷിക്കുന്ന അനേകം പേർ, ക്ഷമയോടുകൂടിയ ശ്രദ്ധയും അഭ്യാസവും കൊണ്ട് ഈ വിദ്യയിൽ വിശാരദന്മാരായിത്തീർന്നിട്ടുള്ളവരാണ്; പരിശ്രമിച്ചുനോക്കുന്നപക്ഷം, ഒരു വിധം പ്രാപ്തിയുള്ളവർ പോലും, സംഭാഷണം അഭ്യാസംമൂലം സമ്പാദിക്കാവുന്ന ഒരുവിദ്യയും, പ്രകൃതിയുടെ ഒരു ദാനവും ആണെന്ന് കാണാതിരിക്കയില്ല.

കവി, നിശ്ചയമായും പ്രത്യേകവരങ്ങളോടുകൂടി ജനിക്കയാണ്; എന്നാൽ പരിശ്രമത്താലും അനേകം പേർ ഒന്നാന്തരം കവികളായിത്തീരുന്നുണ്ട്. ചീരയരി പാകിയാൽ പനിനീർപ്പൂവുണ്ടാകയില്ലെന്നുള്ളത് വാസ്തവം തന്നെ; പനിനീർപ്പൂവിൻെറ വിത്ത് ഉണങ്ങിവരണ്ട നിലത്തുപാകി, യാതൊരു വളവും ചെയ്യാതെ വിട്ടാൽ അത് "ആരാമരാജ്ഞി"യായിത്തീരുകയില്ലെന്നുള്ളതും അത്രതന്നെ വാസ്തവമാണ്. സകല സൌഭാഗ്യത്തോടുകൂടി ജനിക്കുന്ന കവികൾ, ചിത്രമെഴുത്തുകാർ,

വാഗ്മികൾ രാജ്യകാര്യതന്ത്രജ്ഞന്മാർ മുതലായവരുടെ സ്ഥിതിയും ഇപ്രകാരം തന്നെയാകുന്നു. ജന്മസിദ്ധമായ ശക്തികളെ വളർത്തി വികസിപ്പിക്കുന്ന, പരിസ്ഥിതികളും അഭ്യാസവും കൂടാതെ എത്ര കെങ്കേമനും, അവന്റെ വാസനാഫലത്തെ ആസ്വദിപ്പാൻ പ്രാപ്തനാകയില്ല.

പരിഷ്കൃതജീവിതത്തിലെ സകലകാര്യങ്ങളും ഇങ്ങിനെതന്നെയാണ്; അവയിൽ പകുതിഭാഗം പ്രകൃതിയുടെ ദാനവും പകുതി അഭ്യാസഫലവും ആകുന്നു. നൈസർഗ്ഗികവാസനകൊണ്ടും അഭ്യാസം മൂലവും ഒരുവൻ കവിയും വാഗ്മിയും ആയിത്തീരുന്നതുപോലെ, സംഭാഷകനും ആകാവുന്നതാണ്.

അതുകൊണ്ട്, സമുദായമദ്ധ്യത്തിൽ നീയുമായി പരിചയപ്പെടുന്ന സ്നേഹിതന്മാരോടു സ്വച്ഛന്ദമായും സുമധുരമായും സംസാരിപ്പാനുള്ള ശക്തി സമ്പാദിപ്പാൻ ശ്രമിച്ചുകൊൾക. സംഭാഷണത്തിന്റെ മൂലതത്വം പ്രകൃതിയാൽ നിനക്കു ദാനം ചെയ്യപ്പെട്ടിട്ടുണ്ട്; എവിടെ വെച്ചും, ആരോടും, ഏതുസമയത്തും എന്തു വിഷയത്തെപ്പററിയും നിശ്ശങ്കം സംസാരിപ്പാൻ സാധിക്കത്തക്കവണ്ണം, ഈ ദാനത്തെ അഭിവൃദ്ധികരിപ്പാൻ നിനക്കു കഴിയുന്നതാണ്; എല്ലായ്പോഴും സംസാരിക്കുന്നത് നല്ലതാണെന്നു ഞാൻ പറയുന്നില്ല; എന്തുകൊണ്ടെന്നാൽ

സംസാരം രജതവും മൌനം സുവൎണ്ണവും ആണെന്നാണ് പറയപ്പെടുന്നത്; എന്നാൽ, വേണ്ടനേരത്ത് വേണ്ടതു പറവാൻ കഴിയുന്നത് എല്ലായ്പോഴും നല്ലതാകുന്നു. നിസ്സാരസംഗതികളെപ്പററി നീട്ടിവലിച്ചു സംസാരിക്കുന്നത് അസഹ്യഹേതുകമാണ്; കുത്തുപാവയെപ്പോലെ നിശ്ശബ്ദമായിരിക്കുന്നതും വെറുപ്പുവരുത്തുന്ന ഒരു കാൎയ്യമാണ്. ലോകത്തിൽ ഉയൎച്ചനേടുവാൻ ഉദ്യമിക്കുന്ന ഒരു യുവാവ്, താൻ എപ്പോഴെല്ലാമാണ് മൌനം അവലംബിക്കേണ്ടതെന്നു ഗ്രഹിച്ചിരിക്കണം; എന്തുകൊണ്ടെന്നാൽ മൌനം പലപ്പോഴും ആവശ്യമാകുന്നു; എന്നാൽ വേണ്ടപ്പോൾ വേണ്ടപോലെ സംസാരിപ്പാനും കൂടി അവൻ അറിഞ്ഞിരിക്കേണ്ടതാകുന്നു; എന്തുകൊണ്ടെന്നാൽ സംസാരം പലപ്പോഴും അധികം ആവശ്യമായിരിക്കും.

നീ സംസാരിക്കുന്ന ഭാഷ അത്യന്തം ലളിതവും സുഗമവും ആയിരിപ്പാൻ പരിശ്രമിക്കണം; സംഭാഷണ ഭാഷ ഗ്രന്ഥഭാഷയിൽനിന്ന് വ്യത്യസ്തപ്പെട്ടതാണ്; അത് പണ്ഡിതപാമരന്മാൎക്കു ഒരുപ്പോലെ മനസ്സിലാകത്തക്കവിധം അത്രമേൽ ലളിതമധുരമായിരിക്കേണ്ടതാകുന്നു. ഒരുവൻെറ പാണ്ഡിത്യത്തെ കാണിക്കുന്നത് സംഭാഷണമാൎഗ്ഗമായിട്ടല്ലാ. അതിലേക്കു അവൻ വസ്തുകങ്ങൾ നിൎമ്മിക്കയൊണ് ഉചിതമായിട്ടുള്ളത്. സം

സാരമദ്ധ്യേ അൎത്ഥകാഠിന്യമുള്ളതും അപ്രസിദ്ധവുമായ പദങ്ങളെ നിവൃത്തിയുള്ളേടത്തോളം ഉപയോഗിക്കാതെ കഴിക്കണം. അശുചിയായ ഭക്ഷണം ഉപേക്ഷിക്കുന്നതുപോലെ, എല്ലാത്തരത്തിലുമുള്ള ഗ്രാമ്യപദങ്ങളേയും ഹീനവാക്കുകളേയും നീ ത്യജിക്കേണ്ടതാകുന്നു. വ്യാകരണസംബന്ധമായ തെററുകൾ വരുത്തരുത്; ഏതെങ്കിലും ഒരു വാക്കിൻെറ ശരിയായ അൎത്ഥം അറിഞ്ഞുകൂടെങ്കിൽ, ആ വാക്ക് ഉപയോഗിക്കയേവേണ്ട. ഹിതഭാഷണത്തിൽ ഒന്നാമതായി ദീക്ഷിക്കേണ്ടത് ഭാഷാപരിശുദ്ധിയാകുന്നു; എല്ലാ വാക്കുകളേയും തെററുകൂടാതെ ഉച്ചരിക്കുക; വാസ്തവം ആലോചിച്ചാൽ സംസാരത്തിൻെറ ജീവനും ഓജസ്സും ഉച്ചാരണത്തിലാണ് കിടക്കുന്നത്. ഈ തത്വം ചിലയാളുകൾ തീരെ വിസ്മരിച്ചുകളയുന്നത് പരിതാപകരമാണെന്നല്ലാതെ മറെറാന്നും പറവാൻ ഇല്ല.

സംഭാഷണശക്തിയെ വൎദ്ധിപ്പിപ്പാൻ ആഗ്രഹിക്കുന്ന യുവാക്കന്മാരെല്ലാവരും താഴെ ചേൎക്കുന്ന ഒരു പ്രസിദ്ധ ഗ്രന്ഥകാരൻെറ ഉപദേശങ്ങളേയും സൂചനകളേയും ഹൃദിസ്ഥമാക്കിയാൽ കൊള്ളാമെന്ന് ഞാൻ ആഗ്രഹിക്കുന്നു. അദ്ദേഹം സ്വാനുഭവത്തിൽനിന്ന് മനസ്സിലാക്കിയിട്ടുള്ളത് സംഭാഷണം ഒരു വിദ്യയും പ്രകൃതിവരവും ആണെന്നാണ്; ഒരുവന് അത് ദാനമാ

യി സിദ്ധിച്ചിട്ടില്ലെങ്കിൽ, പരിശ്രമത്താൽ സമ്പാദിപ്പാൻ കഴിയുമെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ സ്വന്ത വാക്കുകളെത്തന്നെ നമുക്കു ശ്രവിക്കാം:

*"നാം സംഭാഷണം എന്നു പറയുന്ന നമ്മുടെ വാഗിന്ദ്രിയത്തിന്റെ ആ ഒരു വകുപ്പിനെപ്പററി ഗാഢമായി പരിചിന്തനം ചെയ്യുവാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. ഇത് ലോകത്തിലെ എത്ര മഹത്തായ ഒരു ശക്തിയാണെന്ന് എപ്പോഴെങ്കിലും നിങ്ങൾ ആലോചിച്ചുനോക്കിയിട്ടുണ്ടോ? അത് എത്ര കാലേക്കൂട്ടി നമ്മുടെ അഭിപ്രായങ്ങളെയും, ഉദ്ദേശ്യങ്ങളെയും, പഠിപ്പുകളെയും, രുചിഭേദങ്ങളെയും, അടുപ്പങ്ങളെയും രൂപീകരിപ്പാൻ തുടങ്ങുന്നു എന്നു നോക്കുക. ഞാൻ യൌവ്വനദശയിലേയ്ക്കു കാലു കുത്തുന്നതിന്ന് വളരെ മുമ്പ്, സംഭാഷണത്തിന്നിടയിൽ, അവിചാരിതമായി എന്റെ സംബന്ധത്തിലുള്ള ഒരു പ്രിയപ്പെട്ട സഹോദരിയുടെ വായിൽനിന്ന് വീണ ഒരു ഒററവാക്ക്, "മരതകദ്വീപി" (Emerald Isle)ലെ പാവപ്പെട്ട ജ

* "അററ്ലാൻറിക്ക് മന്ത്ലി" എന്ന മാസികയിൽ 1865 അഗസ്റ്റ്മാസത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന ഒരു ലേഖനത്തിൽ നിന്നാണ് ഈ ഭാഗം എടുത്തിട്ടുള്ളത്.

നങ്ങളെപ്പറ്റി ദയാപൂൎവ്വം ചിന്തിക്കുന്നതിന്നും, അവരുടെ അരിഷ്ടസ്ഥിതിയിൽ സഹതപിക്കുന്നതിന്നും എനിക്കു സാംഗതിയാക്കിയത് ഞാൻ ഇപ്പോഴും ഓൎക്കുന്നുണ്ട്; എന്നാൽ തന്റെ വാക്ക്, എന്റെ ഓൎമ്മയിൽ ഇത്ര ഫലപ്രദമായ ഒരു ബീജത്തെ ഉളവാക്കി എന്ന് ആ സ്ത്രീക്കു അല്പംപോലും സംശയമുണ്ടായിരുന്നില്ലെന്നുള്ളത് തീൎച്ചയാണ്. നിന്റെ ജീവിതത്തിലെ ശുപജന്യമായ ഘട്ടങ്ങളെ സ്മരണയിൽ കൊണ്ടുവരുവാൻ നിനക്കു കഴിയുന്നപക്ഷം, ഇങ്ങിനെയുള്ള അനേകശതം ദൃഷ്ടാന്തങ്ങളെ നീയും കണ്ടെത്തുമെന്നുള്ളത് നിസ്സന്ദേഹമത്രെ. സ്വഗൃഹത്തിൽവെച്ച് അച്ഛനമ്മമാർ പറഞ്ഞതോ, കൂട്ടുകാരുടെ വായിൽനിന്ന് അറിയാതെവീണതോ ആയ ഏതെങ്കിലും വാക്കുകൾ, നിന്റെ അഭിപ്രായങ്ങൾക്കും ആശയങ്ങൾക്കും ഒരു നവീനപദ്ധതിയെ തുറന്നുതന്നതായി നീ കാണാതിരിക്കുയില്ല. മിക്ക മനുഷ്യരുടെയും ജീവിതത്തിലെ എത്ര പ്രധാനമായ ഒരു ഭാഗം, ഏതെങ്കിലും ഒരു സംഘത്തിൽ ചെലവഴിക്കപ്പെട്ടുപോരുന്നുവെന്നും, ആ സംഘം പരസ്പരസമ്പൎക്കത്താൽ അഥവാ സംഭാഷണത്താൽ എങ്ങിനെ ബന്ധിക്കപ്പെട്ടും ഉറപ്പിക്കപ്പെട്ടും ഇരിക്കുന്നു എന്നും ചിന്തിച്ചുനോക്കിയാൽ, സംഭാഷണത്തിന്റെ ബലം എത്രമാത്രമാണെന്ന് നീ അറിയാതെയും അതി

നെ ശ്ലാഘിക്കാതെയും ഇരിക്കയില്ല. ഈ ശക്തിയേ, പുസ്തകങ്ങൾ, ലേഖനങ്ങൾ മുതലായവയുടെ ശക്തിയോടു തുല്യപ്പെടുത്തിനോക്കുക; അതും പോരെങ്കിൽ പ്രസംഗങ്ങൾ മുതലായവയോടു താരതമ്യപ്പെടുത്തുക— പ്രചാരണ (വ്യാപകത്വം)ത്തിലും ഉറപ്പിലും സംഭാഷണശക്തി മറ്റെല്ലാശക്തികളെയും ജയിക്കുമെന്ന് നീ സമ്മതിക്കാതെ ഗത്യന്തരമില്ല. പരസ്പരസൌഹാർദ്ദ സംവർദ്ധനത്തിനും, മനോവികാസത്തിന്നും,പരദുഃഖശമനത്തിന്നും, അന്യോന്യം അഭിവൃദ്ധിമാർഗ്ഗത്തെ കണ്ടുപിടിക്കുന്നതിന്നും, സ്വകാര്യമായ അഭിനിവേശത്തേയും ക്ലേശവികാരങ്ങളേയും മനസ്സിൽനിന്ന് ദൂരീകരിക്കുന്നതിന്നും നാം സംഭാഷിക്കുന്നു. വിസമ്മതിക്കുന്നതിന്നോ, പ്രോത്സാഹിപ്പിന്നതിന്നോ,സഹതപിക്കുന്നതിന്നോ ഉന്മേഷംനല്കുന്നതിന്നോ വേണ്ടിയുള്ള നമ്മുടെ സംഭാഷണങ്ങളിലെല്ലാം നമുക്കു ഗൌരവാവഹമായ ഓരോ ഉദ്ദേശ്യങ്ങളുണ്ട്. സംഭാഷണംമൂലം നീയും മറ്റൊരാളും തമ്മിൽ വിശ്വാസപൂർവ്വമായ ഒരു സംബന്ധം ജനിക്കുന്നു. നീ അയാളുടെ മനസ്സിലും അയാൾ നിൻെറ മനസ്സിലും പെട്ടെന്നു വാസം ഉറപ്പിച്ചുകഴിയുന്നു. നീ ഒരു കപടഭക്തനായിരിപ്പാൻ വിചാരിക്കുന്നപക്ഷം, നിൻെറ വിചാരങ്ങളെ നിൻെറ വാക്കുകളുടെ ഇടയിൽ ഒളിപ്പാൻ നിനക്കു കഴിയും;

എന്നാൽ നീ ഒരു സത്യവാദിയാണെന്നുള്ള വിശ്വാസത്തിലാണ് ഞാൻ നിന്നോടു സംസാരിക്കുന്നത്. നിന്റെ സമസൃഷ്ടികളോടുകൂടെ നിഷ്കളങ്കവും സൌഹാർദ്ദസങ്കലിതവും ആയ മൈത്രിയാൽ ബന്ധിക്കപ്പെടുവാൻ നീ ആഗ്രഹിക്കുന്നതുകൊണ്ട്, നിനക്കു സംസാരത്തിൽ താല്പര്യമുണ്ടാകാതെ വരികയില്ലെന്നു ഞാൻ അനുമാനിക്കുന്നു. മൌനം സാമുദായികബന്ധത്തിന് ഒട്ടും യോജിക്കാത്തതാണ്. യഥാർത്ഥമായ സമുദായസ്നേഹം, വാക്കുകൾ മാർഗ്ഗമായി കാണിക്കപ്പെടാതെ കഴികയില്ല. മിക്കവാറും ആളുകൾ മൌനഭാവം ദീക്ഷിക്കുന്നത് തങ്ങളുടെ വാക്കുകൾ മററുള്ളവർ തെററിദ്ധരിക്കയോ, ശ്ലാഘിക്കാതിരിക്കയോ അവക്കു മുഷിച്ചലിനു സംഗതിവരുത്തുകയോ ചെയ്യുമെന്നുള്ള അവിശ്വാസവും സംശയവും കൊണ്ടാണെന്ന് ഞാൻ കണ്ടുപിടിച്ചിട്ടുണ്ട്. എന്നാൽ എന്റെ അഭിപ്രായം, ഒരുവൻ കണക്കില്ലാത്ത തെററുകൾ വരുത്തിയാലും വിരോധമില്ലാ, ഇങ്ങിനെയുള്ള അയോഗ്യമായ ഭയത്തിലും സന്ദേഹത്തിലും മനസ്സിനെ ലയിപ്പിച്ചുകൂടെന്നാണ്. അനഹങ്കാരം, ധൈര്യം സ്വാർത്ഥവിസ്മൃതി— ഈ മൂന്നു മരുന്നുകളാണ് മൌനാവലംബികൾ അവശ്യം സേവിക്കേണ്ടത്.

"എന്നാൽ സംഭാഷണത്തിന്റെ ശക്തിയും ആകർഷണവും എന്തിൽ അടങ്ങിയിരിക്കുന്നു? ഇത്ര അഭി

ലക്ഷണീയമായ ഇതിന്റെ സമ്പാദകമാൎഗ്ഗം ഏതു്. ഇതു്, ഒരുവനു് തന്റെ വാക്കുകൾവഴിയായി പ്രകാശിപ്പിപ്പാൻ കഴിയുന്ന വിദഗ്ദ്ധത്വത്തിൽ അടങ്ങുന്നില്ലെന്നുള്ളതു്, നിശ്ചയമാണു്; എന്തുകൊണ്ടെന്നാൽ അറിവു് സംഭാഷണത്തിന്റെ പ്രധാനമാൎഗ്ഗമല്ല; വിദഗ്ദ്ധശിരോമണികളിൽ അനേകംപേർ സംഭാഷണവിഷയത്തിൽ തീരെ സാമൎത്ഥ്യമില്ലാത്തവരായിരുന്നു എന്നുള്ളതു് പ്രസിദ്ധമായി അറിയപ്പെടുന്ന ഒരു വാസ്തവമാണു്. രസികത്വം, നേരമ്പോക്കു്, മൎമ്മജ്ഞത എന്നിങ്ങിനെ സംഭാഷണത്തിനു് വിശേഷതനല്കുന്ന ഓരോ കാൎയ്യങ്ങളിലും, ഇതു് സൎവ്വപ്രധാനമായി സ്ഥിതിചെയ്യുന്നില്ലതന്നെ. ഒരു നല്ല സംഭാഷണത്തിന്റെ മൎമ്മവും അസ്ഥിവാരവും സദാചാരം അല്ലെങ്കിൽ സന്മൎയ്യാദയാകുന്നു. ഏററവും വിശിഷ്ടമായ സംഭാഷണത്തിൽ വേണ്ടതു് സത്യം, ധൈൎയ്യം, ബഹുമാനം, സൌശീല്യം, ആഹ്ലാദകത്വം, അനുകമ്പ, ഉപചാരഭാവം, യുക്തിപടുത്വം, സ്നേഹം ആദിയായ ഗുണങ്ങളത്രേ. ഇവയെ സമ്പാദിപ്പാൻ ആൎക്കും ഒരു പ്രയാസവും ഇല്ല. ഈ ഗുണങ്ങളുടെ അഭാവത്തിൽ, എത്രതന്നെ പ്രശംസാവഹമായ പ്രതിഭാവിലാസവും രസികത്വവും നിഷ്പ്രയോജനങ്ങളായേ ഇരിക്കയുള്ളൂ. ഇതോടുകൂടി വേറൊരു സംഗതിയും ധരിക്കേണ്ടതായുണ്ടു്. ഈ പറഞ്ഞ ഗുണങ്ങളെ ഒരുവനു് പ്രത്യക്ഷീകരിപ്പാൻ കഴി

യുന്നത് പ്രധാനമായി അവൻെറ വാക്കുകൾ വഴിയായി ട്ടല്ല; വാക്കുകൾ മാത്രംകൊണ്ട് മറെറാരാളുടെ മനസ്സിൽ സുസ്ഥിരമായ ഒരു വികാരത്തെ ജനിപ്പിപ്പാൻ കഴികയി ല്ല. നമ്മുടെ ശബ്ദത്തിലാണ് 'ഫലം'കിടക്കുന്നത്; പരു ഷവും ക്രൂരവും ആയ ശബ്ദത്തിൽ ഒരുവൻ ഏററവും മ ഹത്തായ ആശയങ്ങളെ പ്രകടിപ്പിച്ചാലും,അത് ആരുടെ യും മനസ്സിൽ വേണ്ടപോലെ പതിയുകയില്ല. ആധുനി കകാലത്തിലെ ചില സമുദായദ്വേഷികൾക്കു സാമൂഹ്യ സംഭാഷണങ്ങളിൽ അത്യന്തം വെറുപ്പാണ്. "വെറു തെ സമയവും ശ്വാസവും നശിപ്പിപ്പാൻ" എന്നാണ് അവർ ആക്ഷേപിക്കുന്നത്. "ഒരുവൻെറ ശരീരസുഖ ത്തെപ്പററി അന്വേഷിക്കുന്നതും, കാലാവസ്ഥയെക്കുറി ച്ചു സംസാരിക്കുന്നതും, അന്യോന്യം കുശലപ്രശ്നം ചെ യ്യുന്നതും വെറുതെ സമയനഷ്ടം വരുത്തുകയല്ലേ? ഇതു കൊണ്ട് എന്തുപ്രയോജനമാണുള്ളത്?" എന്നു ഈ വ ക്രബുദ്ധികൾ ചോദിക്കുന്നു. ഇവരുടെ ഈ ആക്ഷേപ ത്തിൽ എത്രമാത്രം ന്യായമുണ്ടെന്നു നമുക്കു ആലോചി ച്ചുനോക്കാം. പ്രഭാതവന്ദനംകൊണ്ട് ഒരു സ്നേഹിതനെ അഭിവാദ്യംചെയ്യുന്നതും,ആ ദിവസത്തെ പ്രകൃതിലാവ ണ്യത്തെ ആസ്പദമാക്കി എന്തെങ്കിലും പറയുന്നതും ശ്വാസനഷ്ടം വരുത്തുകയാണെന്നാണല്ലൊ ഇവർ വി ചാരിക്കുന്നത്. ഒരുവൻ ഏതെങ്കിലും ഒരു നവീനാശയ

ത്തെ പ്രദാനം ചെയ്വാനോ ഭയങ്കരമായ ഒരു സംഭവ ത്തെ വെളിപ്പെടുത്തുവാനോ മാത്രമല്ലാതെ വായ തുറന്നു കൂടെങ്കിൽ, ഇവരുടെ വിചാരം ശരിതന്നെ എന്നു സമ്മതിക്കാം. എന്നാൽ പ്രഭാതവന്ദനത്തിനുപകരം ഇവർ എന്തുപയോഗിക്കും എന്ന് ഒന്നു കേട്ടാൽ കൊള്ളാം. ഒരു ദിവസത്തിന്റെ ആരംഭത്തിൽ രണ്ടു സഹോദരന്മാരോ സ്നേഹിതന്മാരോ അന്യോന്യം കണ്ടുമുട്ടിയാൽ അവർ യാതൊന്നും ശബ്ദിക്കാതെ പൊയ്ക്കളയണം എന്നായിരിക്കുമല്ലോ ഇവർ അഭിപ്രായപ്പെടുന്നത്? വാക്കുകളിൽ മാറാമില്ലെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ നാം അവയിൽ പ്രതിഫലിപ്പിക്കുന്ന ഹൃദയംഗമതയാണ് അവയ്ക്ക് വിലയും ജീവനും നല്കുന്നത്. എന്റെ സ്വന്ത അനുഭവം പറകയാണെങ്കിൽ, മനപ്പൂർവ്വകമായ പ്രേമത്തോടുകൂടി ചെയ്യപ്പെടുന്ന ഈ പ്രാതഃകാലവന്ദനം, ഒരു ഭാഗ്യദീർഘദർശനംപോലെ എന്റെ ഹൃദയത്തിൽ തട്ടുകയും അത് നിവർത്തീകരിക്കപ്പെടുകയും ചെയ്യുക പതിവാണ്. പ്രകൃതിവിലാസത്തെപ്പററിയുള്ള സംഭാഷണം ചിലപ്പോഴെല്ലാം. അതൃപ്തിയെ ഉളവാക്കാറുണ്ടെന്ന്, ഞാൻ സമ്മതിച്ചുപറയുന്നു; എന്നാൽ അത് സംഭാഷണത്തിന്റെ ഒരു മുഖവുര എന്ന നിലവിട്ട്, സംഭാഷണ വിഷയമായിത്തീരുമ്പോഴാണെന്ന് മനസ്സിലാക്കാതെ കഴികയില്ല. 'ഹാ! എത്ര രമണീയമായ ഒരു ദിവസം!'

എന്നു പറഞ്ഞാൽ അതിന്റെ സാരം: 'വരിക, നമുക്ക് സ്രഷ്ടാവിന്റെ സീമാതീതമായ ഔദാര്യത്തെ ആസ്വദിക്കാം' എന്നാണ്. ഇപ്രകാരമുള്ള ഒരു ക്ഷണം നിമിത്തം നമ്മുടെ സ്വാഭാവികമായ ആനന്ദത്തിന് നവീനത്വവും നിർമ്മലതയും വർദ്ധിക്കയത്രെ ചെയ്യുന്നത്. സാക്ഷാൽ മനോഹരമായ ആ ദിവസത്തെപ്പറ്റി നാം സന്തോഷിക്കയായിരുന്നു; എന്നാൽ നമ്മുടെ സ്നേഹിതൻ അയാളുടെ ആനന്ദത്തിൽ പങ്കുകൊള്ളുവാൻ നമ്മെ ക്ഷണിച്ചപ്പോൾ അതിന്റെ മനോഹരത ദ്വിഗുണീഭവിച്ചു.

"എന്നാൽ എന്നോട് ഇപ്രകാരം മറുപടിപറയുമായിരിക്കാം—'എനിക്കുള്ള വൈഷമ്യം നിങ്ങൾ ഇനിയും മനസ്സിലാക്കിയിട്ടില്ല; എന്റെ തിരിഞ്ഞെടുക്കപ്പെട്ട ഒരു സ്നേഹിതനോട് സംസാരിക്കുന്നതിൽ എനിക്ക് പ്രയാസമില്ല; ഞാൻ അയാളുടെ സുഹൃത്താകകൊണ്ട് അയാൾക്ക് എന്റെ വസ്തുതയറിയാം; അയാളുടെ മുമ്പിൽ എന്റെ നാവിന് ഒരു തടസ്ഥവും ഇല്ല; എനിക്ക് എന്തുവേണമെങ്കിലും അയാളോടു പറയാം; അയാളോടുകൂടെ സ്ഥിതിചെയ്യുമ്പോൾ അനവധി കാര്യങ്ങളെപ്പറ്റി എനിക്ക് സംസാരിപ്പാനുണ്ടാകും. എന്നാൽ [illegible]ഷ്യരിൽ ഭീരുപക്ഷവും എന്റെ അധരപുടങ്ങളെ ബന്ധിച്ചുകളകയാണ് ചെയ്യുന്നത്; അവർ കടന്നുവരുമ്പോൾ എന്റെ വചോവിലാസം നിശ്ശേഷം പമ്പകട

കുന്നു. ഞങ്ങളുടെ "കുടിക്കാഴ്ച" മിക്കവാറും അബദ്ധത്തിലാണ് കലാശിക്കുന്നത്."

"എല്ലാത്തരം ആളുകളോടും ഒരുപോലെ നിഷ്പ്രയാസം സംസാരിപ്പാനും, എല്ലാത്തരം ആളുകളുടെയും മുമ്പിൽ ഒരുപോലെ സ്വതന്ത്രമായി പെരുമാറുവാനും കഴിയുമെന്ന് ഊഹിക്കുന്നത് അയുക്തമാണെന്ന് ഞാൻ നിർവ്യാജം സമ്മതിക്കുന്നു. പ്രകൃതി, ശീലം, തൊഴിൽ, അറിവ് ആദിയായവ, അന്യോന്യം സുഗമമായി പെരുമാറുവാൻ കഴിയാത്തവിധം മനുഷ്യർതമ്മിൽ അനിവാര്യമായ വ്യത്യാസങ്ങളെ ഉണ്ടാക്കുന്നു. ഇത് പക്ഷേ പൂർണ്ണമായി പരിഹരിപ്പാൻ സാധിക്കയില്ലായിരിക്കും. എന്നാൽ ഒരു സംഗതി നമുക്ക് ചെയ്യാവുന്നതാണ്. നാം എല്ലാവരും മനുഷ്യരാകകൊണ്ട് തമ്മിൽതമ്മിൽ സഹോദരബന്ധത്താൽ കെട്ടപ്പെട്ടിരിക്കുന്നു. ഈ സംബന്ധം മൂലം, സാധാരണയായി ഓരോരുത്തരിലും കാണുന്ന സ്ഥിതി വ്യത്യാസങ്ങളെ സാരമാക്കാതെ, പരസ്പരം രഞ്ജനയോടുകൂടി നമുക്ക് വർത്തിക്കാവുന്നതാണ്. ലോകത്തിലുള്ള എല്ലാവരും, ഒരുവിധം ആലോചിച്ചാൽ, ഒരു കുടുംബത്തിലെ അംഗങ്ങളാണ്. ഓരോ സംഗതിവശാൽ വ്യത്യസ്തമായ പദവികളിൽ സ്ഥിതിചെയ്യുന്നുവെങ്കിലും, ഇവർ ഒരുമിച്ചുകൂടുമ്പോൾ സഹോദരന്മാർ തന്നെയാകുന്നു. സ്വഭാവം, പഠിപ്പ്, പരിചയം മുതലായവകൊണ്ടുണ്ടാ

കുന്ന വ്യത്യാസം ഇപ്രകാരമുള്ള ഒരു അവസരത്തിൽ വിസ്മരിച്ചുകൊണ്ട്, സ്നേഹപൂർവ്വം പെരുമാറുവാൻ നാം നിർബ്ബന്ധിതരത്രെ.

"സാഹിത്യത്തിലോ മറ്റേതെങ്കിലും വിദ്യകളിലോ വാസനയും പാണ്ഡിത്യവും ഇല്ലാത്ത ഒരു മനുഷ്യനുമായി ഒരു വണ്ടിയിൽ യാത്രചെയ്യാൻ നിനക്ക് ഇടയായി എന്നു വിചാരിക്ക. അവന്റെ സംസാരം മുഴുവനും കന്നുകാലികളെക്കുറിച്ചോ അവന്റെ വ്യാപാരസംബന്ധമായ കാര്യങ്ങളെപ്പറ്റിയോ ആയിരിക്കാം. അവന്റെ ഭാഷ തീരെ മോശമാണ്. വ്യാകരണം, ഉച്ചാരണം എന്നിതുകളെ സംബന്ധിച്ച് അവൻ അശേഷം ശ്രദ്ധിക്കുന്നേയില്ല. ഇവിടെ നിന്റെ ഒന്നാമത്തെ ആലോചന 'ഈ മനുഷ്യനോട് ഞാൻ എന്തു പറയും? ഇങ്ങിനെയുള്ള ഒരു കൂട്ടുകാരനുമായി കൂടുവാനുള്ള നിർഭാഗ്യം എനിക്കുണ്ടായല്ലോ' എന്നായിരിക്കും. എങ്കിലും ഇവിടെയും ഒരു "സഹോദരത്വം" നീ കാണുന്നില്ലയോ? ഒരു മനോവ്യായാമമായിട്ടെങ്കിലും, ഈ മനുഷ്യനിൽ ഒളിച്ചുകിടക്കുന്ന "യഥാർത്ഥമാനുഷികത്വ"ത്തെ കണ്ടുപിടിപ്പാൻ നിനക്ക് എന്തുകൊണ്ട് ശ്രമിച്ചുകൂടാ?

"എന്നാൽ ഇത് സാധിക്കുന്നതെങ്ങിനെ? ഇതിനുള്ള ഫലപ്രദമായ മാർഗ്ഗം ഏത്?"—ഇതുസംബന്ധിച്ച് തീരെ പ്രമാദരഹിതമായ പ്രമാണങ്ങളെ കാണിച്ചുതരുവാൻ എനിക്ക് സാധിക്കയില്ല; എങ്കിലും സ്വാനുഭവ

ത്തെ അടിസ്ഥാനമാക്കി അല്പം ഇവിടെ പ്രസ്താവിക്കാം. ഒന്നാമതായി, ഇങ്ങിനെയുള്ള ഒരാളെപ്പററി, അയാൾ ഇതിനുമുമ്പ് നീ പരിചയപ്പെട്ടിട്ടില്ലാത്ത ഒരു പുതിയ സമ്പ്രദായത്തിലുള്ള മനുഷ്യൻ എന്ന നിലയിൽ, നിനക്ക് ഒരു താല്പൎയ്യം തോന്നണം; രണ്ടാമത്, ഒരു മനുഷ്യൻ എന്ന നിലയിൽ അയാളെ നീ ബഹുമാനിക്കുന്നുണ്ടെന്നുള്ള ഒരു യഥാൎത്ഥ വിശ്വാസം നിന്നെപ്പററി അയാളിൽ ജനിപ്പിക്കണം. ഇത്രയും സാധിച്ചാൽ, ശേഷമുള്ളതൊന്നും പ്രയാസമുള്ളതായിരിക്കയില്ല. ഇപ്പോൾ നിങ്ങൾ ഇരുവരും ഒരു അച്ഛൻെറ മക്കളെപ്പോലെ സമത്വത്തിൽ സ്ഥിതിചെയ്യുന്നു. നിനക്ക് അയാളെപ്പററി വെറുപ്പും അയാൾക്ക് നിന്നെപ്പററി ഭയവും ഇല്ല. ഇനി എന്തുകാൎയ്യത്തെപ്പററിയും നിങ്ങൾക്ക് സംസാരിക്കാം.

"അയാളുടെ സ്ഥിതിക്ക്, പ്രത്യക്ഷത്തിൽ അയാൾക്ക് തീരെ അപരിചിതമല്ലാത്ത ഒരു വിഷയം ആരംഭിക്ക. ക്രമേണ അതോട് സംബന്ധമുള്ളതും രണ്ടുപേരെയും രസിപ്പിക്കുന്നതും ആയ ഇതരകാൎയ്യങ്ങൾ താനേവന്നുകൊള്ളും. ഇങ്ങിനെ സംഭാഷണം ദീൎഘിക്കുന്നതോടുകൂടി, ഇരുപേൎക്കും തുല്യവിശ്വാസവും അഭിപ്രായവും ഉള്ള അനേകം സംഗതികൾ വെളിപ്പെട്ടുതുടങ്ങുന്നതായി നിനക്ക് കാണാൻ കഴിയും. ആരംഭത്തിൽ നീ പുച്ഛിച്ചിരുന്ന നിൻെറ കൂട്ടുകാരനിൽനിന്ന് എത്ര പുതിയ ആശ

യങ്ങൾ നിനക്ക് ലഭിച്ചുവെന്ന് ഒടുവിൽ നീ അത്ഭുതപ്പെടാതിരിക്കയില്ല. നേരേ മറിച്ച്, നീ അവൻെറ സംഭാഷണത്തെ ശ്രദ്ധിക്കാതെ ഘനഭാവം നടിച്ചിരുന്നുവെങ്കിൽ നിനക്ക് ഈ പ്രയോജനം സിദ്ധിക്കുമായിരുന്നോ? കേവലം നിസ്സാരന്മാരായി കാണപ്പെടുന്നവരിൽനിന്നും, അടുത്തുപെരുമാറുന്നപക്ഷം അനേകം പുതിയ കാൎയ്യങ്ങൾ പഠിപ്പാൻ സാധിക്കുമെന്നുള്ള തത്വം നീ ഒന്നാമതായി മനസ്സിലാക്കിയിരിക്കുന്നു. ചളിയും ചേറും കലൎന്ന്, ചപ്പും ചവറും പിടിച്ചുകിടക്കുന്ന ചില പ്രദേശങ്ങളെ വെട്ടികിളച്ചു നോക്കിയാൽ അവിടെ വളരെ വിലയേറിയ രത്നങ്ങൾ കിടന്ന് മിന്നിത്തിളങ്ങുന്നതായി കാണാം.

"സാധാരണ സംഭാഷണശക്തിയിൽനിന്ന് മററയാതൊരു ഗുണവും സിദ്ധിച്ചില്ലെങ്കിലും, തന്മൂലമായി അനേകം സാമൂഹ്യഭിന്നതകൾ വിട്ടുമാറുന്നതാണ്. പരസ്പരസമ്പൎക്കമില്ലായ്കനിമിത്തം എത്രയാളുകൾ അന്യോന്യം ശത്രുതയിലും വിരോധത്തിലും കഴിഞ്ഞുവരുന്നു! ഓരോ സമുദായങ്ങൾ തമ്മിലുള്ള മത്സരവും സ്പൎദ്ധയും ഈ "വേർപ്പിരിവു"കൊണ്ട് വന്നുകൂടിയിട്ടുള്ളതാകുന്നു. ഇപ്പോൾ ബദ്ധവിരോധത്തിൽ വൎത്തിച്ചുവരുന്ന ചില സമുദായങ്ങളിലെ അംഗങ്ങൾ തമ്മിൽ എല്ലായ്പോഴും കണ്ടുമുട്ടുകയും, സഹോദരസ്നേഹബുദ്ധ്യാ, സാമൂ

ദായികമായ ഓരോ വിഷയങ്ങളെപ്പറ്റി ആലോചിക്കയും ചെയ്തുകൊണ്ടിരുന്നാൽ, പല തെററിദ്ധാരണകളും നീങ്ങുന്നതിന്നും, പരസ്പരസഹായവും സഹകരണവും കൊണ്ട്, സമുദായോൽക്കർഷം വർദ്ധിക്കുന്നതിന്നും സംഗതിയാകുന്നതാണ്.

"അന്യോന്യപരിചയത്തിനും സ്നേഹത്തിനും സംഭാഷണംപോലെ സുകരമായ മറെറാരുമാർഗ്ഗം ഇല്ലതന്നെ. വിദ്യാഭ്യാസമുള്ളവരെ സംബന്ധിച്ചേടത്തോളം, ഇതു മൂലം മേല്പറഞ്ഞ അനേകം തരത്തിലുള്ള പ്രയോജനങ്ങൾ ഉണ്ട്. മൌനമാഹാത്മ്യത്തെക്കുറിച്ചു പറയാതിരിക്കയാണ് ഭേദം. ഞാൻ എന്റെ സ്വന്ത അനുഭവം പറയാം. ഒരു ഒറവാക്കു സംസാരിച്ചാൽ നിശ്ശേഷം നീങ്ങിപ്പോകുമായിരുന്ന ചില ചെറിയ തെററിദ്ധാരണകൾ, നിരർത്ഥകമായ മൌനംമൂലം, വർദ്ധിച്ച്, വ്യസനകരമായ പതനങ്ങളെ പ്രാപിക്കയും ഒടുവിൽ പശ്ചാത്താപത്തിനും മനക്ലേശത്തിനും ഇടയാകയും ചെയ്തിട്ടുള്ളത് ഒരു കാലത്തും എനിക്കു മറക്കാൻ സാധിക്കയില്ല. ഈ അർത്ഥമില്ലാത്ത മൌനവ്രതംകൊണ്ട്—അത് ഒരു വക പ്രതാപമാണെന്നു തെററിദ്ധരിക്കനിമിത്തം—എന്നെപ്പോലെ പലക്കും അനുതപിപ്പാൻ സംഗതിവന്നിട്ടുണ്ടെന്ന് ഞാൻ അറിയുന്നു. എന്റെ അനേകം പാപങ്ങളിലും ബലഹീനതകളിലും വെച്ച്, അവസരോ

ചിതമായ വാക്കുകൾ ഉച്ചരിക്കുന്നതിൽ നിന്ന് എന്നെ സദാ തടുത്തിരുന്ന ഭീരുത്വത്തെപ്പോലെ, അത്രമേൽ പാശ്ചാത്താപഹേതുകമായ യാതൊന്നും ഇല്ലെന്നുതന്നെ പറയാം.

"സംഭാഷണം ഒരു വിദ്യയാണെങ്കിൽ, മററവിദ്യകളെപ്പോലെ, ഇതിൻെറ സമ്പാദനത്തിലും, ചില നിയമങ്ങൾ വേണ്ടതാണെന്ന് തോന്നിപ്പോകും. ഇത് വാസ്തവമാണ്; എന്നാൽ, പ്രയോജനകരമായ സംഭാഷണം ചെയ്യുന്ന ഒരുവന് വെറും വാക്ക്ചാതുര്യം മാത്രംപോരാ എന്നു മനസ്സിലാക്കേണ്ടതാണ്. വാഗ്വൈഭവം അവൻെറ അനേകം ഗുണങ്ങളിൽ ഒന്നുമാത്രമാകുന്നു. നീ സംസാരിപ്പാൻ ആരംഭിക്കുന്നതിനുമുമ്പ്, നിനക്കു എന്തെങ്കിലും പറവാൻ ഉണ്ടായിരിക്കണം; ശ്രോതാക്കൾക്ക് ഉപകാരപ്രദമായ ഒരു കാര്യമാണ് നീ പറവാൻ ആഗ്രഹിക്കുന്നതെന്ന് നിനക്കു തോന്നണം; എന്നാൽ മാത്രമേ നീ സംസാരം ആരംഭിക്കാവൂ; എന്തുകൊണ്ടെന്നാൽ മനസ്സ് ഒരു ഭണ്ഡാഗാരമാണ്; അതിൽ ഒന്നുമില്ലാത്തപ്പോൾ അതിൽനിന്ന് ഫലപ്രദമായ യാതൊന്നും പുറത്തെടുപ്പാൻ സാധിക്കയില്ല. അത് നല്ലവണ്ണം നിറച്ചുവെച്ചശേഷമല്ലാതെ, അതിനകത്തുനിന്ന് ഒന്നുംപുറത്തുകാണിപ്പാൻ ശ്രമിക്കരുത്. നല്ലവണ്ണം നിറച്ചുവെയ്ക്കുക എന്നുചൊല്ലാൽ, നല്ല സാധനങ്ങൾ

നിറച്ചു വെയ്ക്കുക എന്നാണർത്ഥം. മനസ്സ് ഒരിക്കലും ഒഴിവായിരിക്കയില്ല; ആവശ്യപ്പെടുമ്പോഴെല്ലാം അതിൽ നിന്നു വല്ലതും പുറത്തുവരും. എന്നാൽ അത് 'വല്ലതും' ആയിരിക്കയേ ഉള്ളു എന്നറിയേണ്ടതാണ്. അതുകൊണ്ട്, സംസാരിപ്പാൻ തുനിയുംമുമ്പ് നല്ല കാര്യങ്ങളാൽ മനസ്സിനെ നിറയ്ക്കുക. മറുവാക്കിൽ പറഞ്ഞാൽ, നല്ലവണ്ണം സംസാരിപ്പാനുള്ള ശക്തി ഏകവും സ്വതന്ത്രവും ആയ ഒന്നല്ല; അതിന് ആത്മികവും മാനസികവും ആയ പ്രകൃതിയോടു അത്യന്തം അടുത്ത ഒരു സംബന്ധമുണ്ട്. പരിഷ്കൃതമായ ഒരു മനസ്സാക്ഷിക്ക്, അനേകംപേരെക്കൊണ്ട് അവക്ക് ഇപ്പോൾ കഴിയുന്നതിലുംവെടിപ്പായി സംസാരിപ്പിപ്പാൻ കഴിയും; എന്തുകൊണ്ടെന്നാൽ അത് വിഷയവിഭാഗം ചെയ്യുന്നത് ഒരു മുറയായിട്ടാകുന്നു. സ്വന്തബുദ്ധിശക്തിയേയോ വിദ്വത്വത്തേയോ കുറിച്ചുള്ള ബോധം ഒരുവനെ ഏതു മഹാന്മാരുടെ കൂട്ടത്തിൽ വെച്ചും സംസാരിക്കുന്നതിന് ധൈര്യപ്പെടുത്താറുണ്ട്; എങ്കിലും, ഒരുവന് നിന്നേക്കാൾ അധികം അറിയാമെന്നുവെച്ച്, അയാളുടെ മുമ്പിൽ മൌനവ്രതം അനുഷ്ഠിക്കുന്നത് ശരിയല്ല. പഠിക്കാൻ എന്ന നിലയിൽ നിനക്ക് അയാളുടെ അടുക്കൽ എന്തുകൊണ്ടു ചെന്നുകൂടാ? ഭംഗിയായി ചോദ്യം ചെയ്വാനുള്ള സാമർത്ഥ്യം സംഭാഷണവിദ്യയിൽ ഒട്ടും അപ്രധാനമായ ഒരു ഭാഗമല്ല. നിനക്കു

അയാളിൽനിന്ന് വ്യക്തമായും ഹൃദയംഗമമായും, നവം നവങ്ങളായ ഓരോ അറിവുകൾ സമ്പാദിപ്പാൻ കഴിയുമെന്നു മാത്രമല്ലാ, അയാളുടെ ജ്ഞാനത്തെപ്പററി നിനക്കു ബഹുമാനമുണ്ടെന്ന് നീ അയാളെ മനസ്സിലാക്കുകയുംചെയ്യും. നേരെമറിച്ച നീയാണ് അധികം അറിവുള്ളവനെന്നു വന്നാൽ, ബുദ്ധിപൂർവ്വകമായ ചോദ്യങ്ങൾ കൊണ്ട് നിൻെറ കൂട്ടക്കാരൻെറ സ്ഥിതി നിനക്കു മനസ്സിലാവുകയും നിൻെറ അറിവ് കുറച്ചെങ്കിലും അയാൾക്കു പ്രദാനംചെയ്യാനുള്ള ഭാഗ്യം നിനക്കു സിദ്ധിക്കുകയും ചെയ്യും. ഇത് വലിയ ഒരു അനുഗ്രഹമല്ലയോ? 'മനുഷ്യരിൽവെച്ച് ഏററവും ജ്ഞാനിയായവൻ', താൻ സംഭാഷിച്ചിട്ടുള്ളവരുടെ അഭിമതങ്ങളെ നിഷ്പ്രയാസം പുറത്തുകൊണ്ടുവന്നിരുന്നതായി എല്ലായ്പോഴും പ്രസ്താവിച്ചിരുന്നു. അദ്ദേഹം അവരെ തങ്ങളുടെ വിചാരങ്ങൾ വെളിപ്പെടുത്തുന്നതിൽ സഹായിച്ചിരുന്നു. അദ്ദേഹം ആത്മജ്ഞാനത്തിലാണ് അവരെ പ്രധാനമായി സഹായിച്ചിരുന്നത്. അദ്ദേഹം അവരോടു എല്ലായ്പോഴും ഓരോ ചോദ്യങ്ങൾ ചോദിക്കയും; അതിൻെറ ഫലമായി പ്രസ്തുതചോദ്യങ്ങൾ പലപ്പോഴും അവരെ ആശ്ചര്യപ്പെടുത്തുകയും ചിലപ്പോൾ കോപിപ്പിക്കയും ചെയ്തിരുന്നു; എങ്കിലും സത്യത്തെ ആരാഞ്ഞറിവാൻ അവ എത്രമേൽ സഹായിച്ചിരുന്നു എന്നുള്ളതിന് കണ്ണ

ക്കില്ല. ഈ വിഷയത്തിൽ എനിക്കു നല്കുവാനുള്ള ഉപദേശം ഇതു മാത്രമാണ്: നിന്റെ ചോദ്യങ്ങൾ ക്രമമായും കൃത്യമായും ചോദിക്കു; അനേകം ചോദ്യങ്ങൾ ചോദിക്കു. 'നിങ്ങൾ എപ്പോൾവന്നു?' 'നിങ്ങൾ ഇവിടെ ഒരു അപരിചിതനാണോ?' 'നിങ്ങൾ ഇന്നു എന്തുമാത്രം നടന്നു?' 'നിങ്ങൾക്കു ഏതുകാഴ്ചയാണ് അധികം രസകരമായിത്തോന്നിയത്?' 'യുദ്ധസ്ഥലത്തുനിന്ന് നിങ്ങൾ വല്ല പുതിയ വൎത്തമാനങ്ങളും കേട്ടുവോ?'—ഇങ്ങിനെ മികച്ച സംഭാഷണങ്ങളും ഏതെങ്കിലും അന്വേഷണത്തോടുകൂടിയല്ലേ തുടങ്ങുന്നതെന്നു ആലോചിച്ചുനോക്കുക. ഈ സമ്പ്രദായത്തിനുള്ള വലിയ ഒരുഗുണം, അത് ചോദ്യംചെയ്യുന്നവനെ വിനീതനാക്കിക്കാണിക്കുന്നു എന്നുള്ളതാണ്. ചോദിക്കപ്പെടുന്നയാൾക്ക് ഇതുനിമിത്തം മറുപടിയായി എന്തെങ്കിലും പറയുവാൻ ബുദ്ധിമുട്ടുകൂടാതെ സാധിക്കയും ചെയ്യുന്നു. നീ നിന്നെത്തന്നെ പുറകിൽ നിൎത്തിക്കൊണ്ടു അയാൾക്കു പ്രാധാന്യം കല്പിക്കുന്നു. അതുകൊണ്ട്, അയാൾക്കു നിന്റെനേരെ പ്രീതിതോന്നുകയും, ധന്യമായി ആരംഭിച്ച സംഭാഷണം അമംഗളകരമായിത്തീരാതിരിപ്പാൻ അയാൾ ശ്രദ്ധിക്കയും ചെയ്യുന്നു. ക്രമേണ അയാൾ പ്രാശ്നികനായി ഭവിക്കയും അല്പനേരത്തിനുള്ളിൽ നിങ്ങൾ രണ്ടുപേരും സമാവസ്ഥയെ അവലംബിക്കയും ചെയ്യുന്നു. എന്നാൽ,

ചോദ്യങ്ങൾ ക്രമമായും കൃത്യമായും ചോദിച്ചാൽ മാത്രമെ ഇതെല്ലാം ഒത്തുവരികയുള്ളൂ എന്നുകൂടി ഓൎക്കേണ്ടതാണ്. നിന്റെ ചോദ്യങ്ങൾ, അന്യന്റെ രഹസ്യസംഗതികൾ അറിവാനുള്ള അനാവശ്യ കൌതുകത്തെ കാണിക്കുന്നവയോ, അവന്റെ അജ്ഞതയെ പുറത്തു വരുത്തേണമെന്നുള്ള ആന്തരത്തോടുകൂടിയവയോ ആയിരുന്നാൽ ഫലം മറിച്ചായിരിക്കും;—നിങ്ങളുടെ സംഭാഷണം രസകരമായിത്തീരുന്നതിനു പകരം അതു് ഇരുകൂട്ടൎക്കും ദുസ്സഹജനകമായി പരിണമിക്കും. ഞാൻ മുകളിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, ശബ്ദം സ്വരം മുതലായതുകളിൽ പ്രത്യേക ശ്രദ്ധപതിക്കേണ്ടതു് ആവശ്യമാകുന്നു. ചോദ്യങ്ങൾ വിടാതെ ചോദിച്ചുകൊണ്ടിരിക്കുന്നതും നന്നല്ല. ഒരു ചോദ്യത്തിനുള്ള മറുപടി അവസാനിച്ചശേഷം, ഉടനെ മറെറാരു ചോദ്യംകൊണ്ടു് ബുദ്ധിമുട്ടിക്കാതെ, നീതന്നെ എന്തെങ്കിലും പറഞ്ഞു് അയാൾക്കു വിശ്രമം അനുവദിക്കണം. കൂടാതെ, ചോദ്യം ആരംഭിക്കുന്നതിന്നുമുമ്പ് നീ സംസാരിപ്പാൻ പോകുന്ന പുരുഷന്റെയോ സ്ത്രീയുടേയോ സ്വഭാവം ഏതുതരത്തിലുള്ളതാണെന്നുകൂടി അല്പമൊന്നു ചിന്തിക്കുന്നത് ആവശ്യകമായിരിക്കും; എന്തുകൊണ്ടെന്നാൽ, ചിലാളുകൾക്കു് തങ്ങളോടു ചോദ്യംചെയ്യുന്നത് യഥാൎത്ഥത്തിൽ അത്യന്തസന്തോഷമായിരിക്കുമ്പോൾ മററുചില

ക്ക് അത് ഏറ്റവും വിരോധമായിരിക്കും. ഇഷ്ടമില്ലാത്തവരുടെ ചെവികളിൽ നിർബ്ബന്ധമായി ചോദ്യങ്ങൾ വിതറുന്നതുകൊണ്ട് നിനക്കു ഒരു ആദായവും സിദ്ധിക്കയില്ലെന്ന് അറിഞ്ഞുകൊൾക."

[ഈ ഉപദേശം താഴെ ചേക്കുന്ന ബെഞ്ചമിൻ ഫ്രാങ്ക്ലിനെക്കുറിച്ചുള്ള കഥയാൽ വേണ്ടപോലെ ഉദാഹരിക്കപ്പെട്ടിരിക്കുന്നു: "മഴയും തണുപ്പും കൊണ്ട് അതിഭയാനകമായ ഒരു ദിവസം, ഫ്രാങ്ക്ലിൻ, വിശന്നു തളന്ന് ഒരു സത്രത്തിൽ ചെന്ന്, തനിക്കു ഒരു നേരത്തെ ഭക്ഷണം നല്കുന്നമെന്നും ആ രാത്രി അവിടെ കിടപ്പാൻ അനുവാദം കിട്ടുന്നമെന്നും അപേക്ഷിച്ചു. പരകാര്യാന്വേഷണതല്പരയായ ആ സത്രത്തിന്റെ ഉടമസ്ഥ കൈയിൽ ചില ചട്ടികളും കലങ്ങളുമായി അടുക്കൽ വന്നു തന്റെ അതിഥിയോടു ഇങ്ങിനെ ചോദ്യം ചെയ്വാൻ തുടങ്ങി, 'കിഴക്കുനിന്നു വരുന്നുവോ?—' 'അതേ.' 'നേരം വൈകിയപ്പോൾ: നിങ്ങളുടെ ജോലി എന്താണ്?' 'വിവാഹം ചെയ്കിട്ടുണ്ടോ?' 'എവിടെപോകയാണ്?'.......... ക്ഷീണിച്ചുവലഞ്ഞ ആ വഴിയാത്രക്കാരന് ഈ ചോദ്യങ്ങൾ കുറെ ദുസ്സഹമായിരുന്നുവെന്നു പറയേണ്ടല്ലൊ. എന്നായാലും, ആ സ്ത്രീയുടെ ജിജ്ഞാസയ്ക്കു ഒരു അവസാനം വരുത്തുവാൻവേണ്ടി അദ്ദേഹം അയാളോടു: 'അമ്മേ, നിങ്ങൾപോയി നിങ്ങളുടെ ഭത്താവിനെയും മക്ക

ളെയും അയൽവാസികളെയും കൂട്ടിക്കൊണ്ടുവരിക' എന്നു പറഞ്ഞു. അവരെല്ലാവരും വന്ന് അവരവരുടെ സ്ഥാനത്തിരുന്നശേഷംപ്രാങ്ക്ളിൻ ഇങ്ങിനെ പറഞ്ഞു: സ്നേഹിതന്മാരേ, ഞാൻ നിങ്ങളെ ആളയച്ചുവരുത്തിയത് എന്റെ പേരു ബെഞ്ചമിൻപ്രാങ്ക്ലിൻ എന്നാണെന്നും, ഞാൻ ജനിച്ചത് ബോസ്റ്റനിലാണെന്നും, അച്ചടിയാണ് എന്റെ തൊഴിലെന്നും, എനിക്കു ഭാൎയ്യയും കുട്ടികളും പണവും ഇല്ലെന്നും, ഞാൻ പോകുന്നത് ഫിലാഡെൽഫിയാ (Philadelphia) യിലേക്കാണെന്നും അറിയിപ്പാനാണ്. ഇനി ദയവുചെയ്ത് സമാധാനത്തോടുകൂടി ഈ ഭക്ഷണംകഴിപ്പാൻ എന്നെ അനുവദിച്ചാലും. നിങ്ങൾക്കെല്ലാവൎക്കും വന്ദനം." ഇനി നമുക്കു നമ്മുടെ മാന്യലേഖകനെ അനുഗമിക്കാം:]

"സംഭാഷണം ഒരു പരസ്പരധൎമ്മത്തെ സൂചിപ്പിക്കാതിരിക്കുന്നില്ല. ഇത് ഇരുഭാഗക്കാരും ഒരേ സംഖ്യയിലുള്ള വാക്കുകൾ ഉപയോഗിക്കയാണെന്നു തെററിദ്ധരിക്കരുത്. ഒരിക്കലുമല്ല. ഒരുവൻ സംസാരിക്കുമ്പോൾ മററയാൾ അയാളുടെ സംസാരത്തിൽ ശ്രദ്ധിക്കുക; ശ്രദ്ധിക്കുന്നുണ്ടെന്നു തോന്നിക്കുന്ന മറുപടി പറയുക;—ഇതെല്ലാമാണ് ഈ ധൎമ്മം. ഇങ്ങിനെ ചെയ്യാത്തപക്ഷം, അയാൾ മരക്കൂട്ടങ്ങളോടൊ വൃക്ഷങ്ങളോടൊ സംസാരിക്കയാണ് ഭേദം.

"വളരെ പഴയതാണെന്നു തോന്നുമെങ്കിലും സംഭാഷണത്തിൽ അനുസരിക്കേണ്ട വേറൊരു നിയമം ഇതാണ്: ഓരോരുത്തരോടും അവരവരുടെ തൊഴിലിനും പഠിപ്പിനും യോജിക്കുന്ന വിഷയങ്ങളെപ്പററി സംഭാഷിക്കുക. ഒരു കൃഷിക്കാരനോട് അവന്റെ വിളവുകളെക്കുറിച്ചും, ഒരു കച്ചവടക്കാരനോട് കച്ചവടസ്സാമാനങ്ങളെപ്പററിയും, ഒരു കപ്പലോട്ടക്കാരനോട് കടൽയാത്രയിലുള്ള രസത്തെയും ആപത്തിനേയും സംബന്ധിച്ചും സംസാരിക്കുക. ഈ നിയമം തക്ക സാമർത്ഥ്യത്തോടു കൂടി മാത്രമേ നീ അനുസരിക്കാവൂ. ഇതു സംബന്ധിച്ച് കോളറിഡ്ജ്(Coleridge)ചെയ്തിട്ടുള്ള നിരൂപണം എനിക്കു നന്ന ബോധിച്ചിട്ടുണ്ട്: നിന്റെ ഉദ്ദേശ്യം ഒരുവന്റെ വ്യാപാരത്തേയോ തൊഴിലിനേയോ പററി എന്തെങ്കിലും അറിവു സമ്പാദിപ്പാനാണെങ്കിൽ അയാളോട് അതു സംബന്ധിച്ചു സംസാരിക്കുക; എന്നാൽ അയാളെത്തന്നെ മനസ്സിലാക്കേണമെന്നാണ് നീ ആഗ്രഹിക്കുന്നതെങ്കിൽ, മറെറല്ലാവിഷയങ്ങളിലും അയാൾക്ക് എത്ര അറിവുണ്ടെന്നു വേഗത്തിൽ പരിശോധിച്ചു നോക്കണം. നിയമം, എങ്ങിനെയായാലും സൌകര്യമുള്ള ഒന്നാണ്; സാധാരണസംഘത്തിൽ അത് മിക്കവാറും സ്വാഭാവികമായി സ്വീകരിക്കപ്പെട്ടുവരുന്നു; അ

തിനെ ബുദ്ധിപൂൎവ്വം ഉപയോഗിച്ചാൽ അതുകൊണ്ട് ഫലവും, അല്ലാത്തപക്ഷം ദോഷവും ഉണ്ടാകുന്നതാണ്. നിന്റെ ചോദ്യങ്ങൾ, അയാളുടെ രഹസ്യകാൎയ്യങ്ങൾ അറിയേണമെന്നുള്ള ദുരുദ്ദേശ്യത്തോടുകൂടിയവയായിരുന്നാൽ, സംഭാഷണത്തിനു പറയത്തക്ക മാധുൎയ്യവും തജ്ജന്യമായ ഫലവും ഉണ്ടാകയില്ല; നിനക്കു കിട്ടിയ അവസരത്തെ നീ ഇവിടെ ദുരുപയോഗിക്കയത്രെ ചെയ്യുന്നത്; കൂടാതെ, നീ അയാളെ തുല്യൻ എന്നനിലവിട്ട്, നിന്റെ കാൎയ്യസാദ്ധ്യത്തിനായുള്ള വെറും ഒരു ഉപകരണമായി കരുതുകയും ചെയ്യുന്നു. പുരുഷത്വം പ്രാപിച്ചിട്ടുള്ള ആൎക്കും, തങ്ങളെ അനാവശ്യ ചോദ്യങ്ങൾകൊണ്ട് പരീക്ഷിക്കുന്നത് അത്ര ആസ്വാദ്യകരമായിരിക്കയില്ല. ആകയാൽ, മററു മാൎഗ്ഗങ്ങൾ ഉപകാരശൂന്യമായിത്തീരുമ്പോൾ, ഈ സാധാരണനിയമത്തെ സംഭാഷണത്തിന്റെ ഒരു അവതാരികയായി മാത്രം ഉപയോഗിക്കുകയും, ഇതിന് വിപരീതമായ താഴെ ചേൎക്കുന്ന നിയമത്തിൽ അധികം ആശ്രയിക്കയും ചെയ്യേണമെന്നു ഞാൻ നിന്നോട് ഉപദേശിക്കുന്നു: തന്നത്താൻ രസിപ്പിക്കുന്ന കാൎയ്യങ്ങളെക്കുറിച്ചു സംസാരം ആരംഭിക്കുക: എന്നാൽ ഇവിടെ മറെറല്ലാ കാൎയ്യങ്ങളേയും അപേക്ഷിച്ച് അധികമായ യുക്തികൗശലവും വിവേകവും കാ

ണ്ടിക്കേണ്ടതാകുന്നു. നിന്നെ രസിപ്പിക്കുന്ന സംഗതികൾ, സാധാരണ എല്ലാവരേയും രസിപ്പിക്കുന്ന സംഗതികൾ കൂടിയായിരിക്കേണ്ടതത്രെ. പൊതുവിൽ ആർക്കും രുചിക്കാത്തതോ മനസ്സിലാക്കാൻ കഴിയാത്തതോ ആയ സംഗതികളുടെ സമീപം അടുക്കുകതന്നെ ചെയ്യരുത്. ഞാൻ മുകളിൽ പറഞ്ഞ "പരസ്പരസഹോദരബന്ധ"ത്തെ ഇവിടേയും നീ ഓൎക്കേണ്ടതാകുന്നു. സാധാരണ എല്ലാവരേയും സംബന്ധിക്കുന്നതും എല്ലാവരുടേയും നന്മയെ ആശ്രയിക്കുന്നതുമായ വിഷയങ്ങളെ തീരെ വിസ്മരിച്ചുപോകത്തക്കവണ്ണം നിനക്കു പ്രത്യേകം ഇഷ്ടമുള്ള സംഗതികളിൽ നീ അത്രയധികം ലയിക്കരുത്.

"സംഭാഷണസംബന്ധമായി നീ അറിഞ്ഞിരിക്കേണ്ട മറ്റൊരു നിയമം ഇതാണ്; വിവിധവിഷയങ്ങളെപ്പററി അറിഞ്ഞിരിപ്പാൻ കഴിയുന്നതും ഉദ്യമിക്കുക. ഉപയോഗയോഗ്യവും സരസവുമായ സംഭാഷണത്തിനുള്ള ഏററവും വലിയ പ്രതിബന്ധങ്ങളിൽ ഒന്ന്, മിക്കയാളുകളുടേയും ആശയദൌൎല്ലഭ്യമാകുന്നു; അവർ നിശ്ചയമായും എത്ര സംഭവങ്ങളെപ്പററിയെങ്കിലും നിന്നോടു പറയും; എന്നാൽ അവ സംബന്ധമായി അവരുടെ ആശയങ്ങൾ എന്തെല്ലാമാണെന്നുചോദിച്ചാൽ അവർ

കിടന്നു വിഷമിക്കയേ ഉള്ളൂ. ആളുകളെപ്പററിയാണെങ്കിൽ, എത്ര മണിക്കൂറുനേരമെങ്കിലും അവക്കു സംസാരിപ്പാൻ കഴിയും; എന്നാൽ അവരുടെ ജീവിതസിദ്ധാന്തങ്ങളെക്കുറിച്ച് അവക്ക് അതിവിദൂരമായ ജ്ഞാനമേ സിദ്ധിച്ചിരിക്കയുള്ളൂ. ഒരു മാനസികവ്യായാമത്തിനായിട്ടെന്നപോലെ, നല്ല ഒരുക്കത്തോടുകൂടി വേണം സംഭാഷണത്തിൽ പ്രവേശിപ്പാൻ; ഈ സംഘട്ടനത്തിൽ നിൻെറ പൂണ്ണശക്തിയെ പ്രയോഗിക്ക; വിചാരം അറിവ് എന്നിവകളുടെ സകലവിധമായ ശക്തികളേയും ശേഖരിച്ചുകൊണ്ട്, ഒരു യഥാത്ഥപുരുഷനെപ്പോലെ, സത്യത്തിനും ന്യായത്തിനും വേണ്ടി, നിൻെറ സംഭാഷണമാഗ്ഗമായി, ഉദ്യമിച്ചുകൊൾക; ഇതിൽ ജയത്തിനോ, കീത്തിക്കോ വേണ്ടി മല്ലടിക്കരുത്; ഇങ്ങിനെ ചെയ്യുന്നതായാൽ സംഭാഷണത്തിൻെറ ഉദ്ദേശ്യം തന്നെ വിഫലീഭവിക്കുന്നതാകുന്നു. ഈ വാസ്തവം എപ്പോഴും സ്മരണയിൽ ഉണ്ടായിരിക്കണം. നീ കണ്ടുമുട്ടുന്ന എല്ലാ മിശ്രസംഘത്തിൽ വെച്ചും, സദ്വിഷയസംഭാഷണം ചെയ്യാൻ സാധിക്കുമെന്നു ഞാൻ പറയുന്നില്ല; എന്നാൽ, വേണ്ടി വരുന്നപക്ഷം— അതിനുള്ള തക്കവും തരവും കിട്ടിയാൽ— ഉന്നതകാര്യങ്ങളെപ്പററി ന്യായമായി വാദപ്രതിവാദം ചെയ്യുന്നതക്കവണ്ണം, പൂണ്ണ ഒരുക്ക

ത്തോടും, അതിനുള്ള ആസക്തിയോടും കൂടി നീ പോകേണമെന്നു ഞാൻ നിർബ്ബന്ധമായി നിന്നോട് ആവശ്യപ്പെടുന്നു. ഇവിടെ മുകളിൽ പറഞ്ഞ യുക്തിപടുത്വം അത്യന്താപേക്ഷിതമാണ്. അസന്ദർഭോചിതമായ വിഷയങ്ങളിൽ തൊടാതിരിപ്പാനും, അതിദീർഘമായ വാദപ്രതിവാദത്തെ ഒഴിപ്പാനും, ഇതരന്മാൎക്ക് ജുഗുപ്സയെ ഉളവാക്കുന്ന ആത്മപ്രശംസയിൽനിന്നു വിട്ടുമാറുവാനും, പൊതുവിൽ പറഞ്ഞാൽ, തന്നത്തന്നെ തല്ക്കാലസ്ഥിതികൾക്ക് അനുയോജിപ്പിപ്പാൻ—ഈ യുക്തിസാമൎത്ഥ്യം ഒട്ടും ഒഴിച്ചുകൂടാത്തതാകുന്നു.

"യുക്തിപാടവത്തെപ്പററി ഇത്രയധികം പറഞ്ഞതുകൊണ്ട്, മറെറാരു ഗുണം ഞാൻ വിസ്മരിച്ചുകളഞ്ഞെന്നു കരുതരുത്. സംഭാഷണത്തിൽ ഇത്രതന്നെയോ, ഇതിലധികമോ പ്രാധാന്യം കല്പിക്കാവുന്ന ഒരു ഗുണമാണ് സാധാരണത്വം, അഥവാ 'മോടിയില്ലായ്മ'. പൊങ്ങച്ചം ഒരു സ്ഥലത്തും ശോഭിക്കയില്ലെന്നു മനസ്സിലാക്കേണ്ടതാണ്. സംസാരിപ്പാൻ ഭയപ്പെടത്തക്കവണ്ണം മനസ്സിൽ വൈരമോ പകയോ ഇല്ലെന്നു തോന്നുമ്പോൾ 'ന്യായമെന്നു ബോദ്ധ്യമുള്ളതിനെ പുറത്തു പറവാ'നുള്ള ധൈൎയ്യം പരിശീലിച്ചുകൊൾക. ഈ വിഷയത്തിൽ, കുട്ടികൾ കാണിക്കാറുള്ള ധൈൎയ്യം കണ്ട് നിരസൂയ

ഭാവിച്ചിട്ടില്ലേ? ഞാൻ പലപ്പോഴും ഭാവിച്ചിട്ടുണ്ട്. 'ചെറിയ കുഞ്ഞുങ്ങളെപ്പോലെ ആയിത്തീരേണ്ടത്' മററ സ്ഥലങ്ങളെ അപേക്ഷിച്ച് ഇവിടെയാണെന്നും എനിക്ക് തോന്നാതിരുന്നിട്ടില്ല; മൌനാലംബികളിൽ പലരേയും സംഭാഷണതല്പരന്മാരാക്കിത്തീക്കുന്നതിനുള്ള ശക്തി ഇതിനുള്ളതുപോലെ മററ യാതൊരു ഗുണത്തിനും ഇല്ലെന്നുകൂടി അവസാനമായി ഞാൻ പറയുന്നു."

എഴുത്തുകൾ — എഴുത്തുകൾ ഒരുവക ലിഖിതസംഭാഷണമാണെന്നു പറയാം; സംഭാഷണസംബന്ധമായി ചെയ്തിട്ടുള്ള മിക്ക നിരൂപണങ്ങളെയും, എഴുത്തുകൾ എഴുതുന്ന സംഗതിയിലും ഉപയോഗപ്പെടുത്താവുന്നതാണ്. എഴുത്തുകളുടെ ഭാഷ, നിർമ്മലവും ലളിതവും ആയിരിക്കണം. വ്യാകരണശുദ്ധം സംഭാഷണത്തിലധികം ഇവയിൽ വേണ്ടതാണ്. സംഭാഷണത്തിൽ "ജിഹ്വാപ്രമാദം" ക്ഷന്തവ്യമായിരിക്കും. എഴുത്തെഴുതുമ്പോൾ, നമുക്ക ആവശ്യമുള്ള സമയം ഉപയോഗിക്കാവുന്നതുകൊണ്ട്, പദവൈകല്യം വരുത്തുകയോ വ്യാകരണസംബന്ധമായ മറേറതെങ്കിലും തെററുണ്ടാക്കുകയോ ചെയ്താൽ അതിനു ഒരു ഒഴികഴിവും പറവാൻ സാധിക്കയില്ല. ഇങ്ങിനെയുള്ള ഒരു ഒററത്തെററനിമിത്തം ആശാസമ്പൂർണ്ണരും ഭാവ്യഭ്യുദയലക്ഷണസംയുക്തന്മാരും ആയ ചെറുപ്പക്കാരിൽ പലരുടെയും

പ്രതീക്ഷകൾക്കു ഉടവു തട്ടിയിട്ടുണ്ട്; ജീവിതോന്നമതത്തിനുള്ള മാർഗ്ഗത്തെ തുറന്നുകൊടുക്കുമെന്നു അവർ വിശ്വസിച്ചിരുന്ന അവരുടെ എഴുത്തുകൾ, അവരുടെ ഉദ്ദേശ്യ വിഘ്നമായിത്തീരുകയത്രെ ചെയ്തിട്ടുള്ളത്. ആകയാൽ, എല്ലാവക്കും മനസ്സിലാകുന്നതും അതികേമനായ ഒരു വിദ്വാനുപോലും തെററു കണ്ടുപിടിപ്പാൻ കഴിയാത്തതും ആയ പരിശുദ്ധവും ലളിതവും ആയ ഭാഷ ഉപയോഗിച്ചുകൊൾക. നിൻെറ സംസാരംപോലെതന്നെ, നിൻെറ എഴുത്തും ഹൃദയത്തിൽനിന്നു നേരെവരുന്നതായിരിക്കണം. മനസ്സിൽ തട്ടാത്ത യാതൊന്നും കടലാസ്സിൽ കാണിപ്പാൻ ശ്രമിക്കരുത്. ചുരുക്കിപ്പറഞ്ഞാൽ, സംഭാഷണസംബന്ധമായ നിയമങ്ങൾതന്നെ ഈ വിഷയത്തിലും സ്വീകരിക്കാവുന്നതാകുന്നു.

## ചില പ്രത്യേകസൂചനകൾ.

ഈ പരിഷ്കാരകാലമായ ഇരുപതാം നൂററാണ്ടിൽ ശരിയായവിധത്തിൽ ഒരു കത്ത് തയാറാക്കുവാൻ അറിഞ്ഞുകൂടാത്തവർ വളരെ ചുരുക്കമായിരിക്കും; എങ്കിലും ഇതു സംബന്ധമായി പൊതുവിൽ എല്ലാവരും താവശ്യം ധരിച്ചിരിക്കേണ്ട ചില സൂചനകൾ ഇവിടെ കൊടുക്കുന്നത് അനാവശ്യകമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു.

എഴുത്തുകടലാസ്സ നല്ലതരത്തിലുള്ളതായിരിക്കണം; എങ്കിലും അത് വളരെ മോടിപിടിച്ചതായിരിക്കരുത്. കടലാസ്സിൻെറ മുകളിൽ, എഴുതുന്നയാളുടെ പേര അച്ചടിച്ചിരിക്കുന്നതു കൊള്ളാം. ലെക്കോട്ട് കടലാസ്സിനു യോജിച്ചതായിരിക്കണം. കടലാസ്സ വെളുത്ത നിറമുള്ളതാണെങ്കിൽ ലെക്കോട്ടും വെളുത്തതായിരിക്കണം. വലിപ്പം, ജാതി എന്നിതുകളിലും ഈ അനുയോജ്യത ആവശ്യമാണ്. വ്യാപാരസംബന്ധമായ എഴുത്തുകൾക്ക് മഞ്ഞനിറത്തിലോ സാമാന്യച്ചുവപ്പുവർണ്ണത്തിലോ ഉള്ള ലെക്കോട്ടുകൾ ഉപയോഗിക്കാം. വരയിട്ട കടലാസ്സ് ഉപയോഗിപ്പാൻ വിരോധമില്ലെങ്കിലും, പരിഷ്കാരത്തിന് അധികം യോജിച്ചത് വരയിടാത്ത കടലാസ്സാണ്. വര വളയാതെ എഴുതുവാൻ നിനക്കു സാധിക്കയില്ലെങ്കിൽ, ഒരുവരയിട്ട കടലാസ്സ് എഴുത്തുകടലാസ്സിൻെറ അടിയിൽ വെക്കുക. ലെക്കോട്ടിൻെറ കാര്യത്തിലും ഇങ്ങിനെ ചെയ്യാവുന്നതാണ്.

നിൻെറ എഴുത്ത് ദീർഘമായ ഒന്നാണെങ്കിൽ, ഇഷ്ടംപോലെ കടലാസ്സിൻെറ അററം മുതല്ക്കു എഴുതാരംഭിക്കാം: ഇതിനു പ്രത്യേകമായ ഒരു നിയമം ഇല്ല; എഴുത്തു ചെറിയതാണെങ്കിൽ, ഒപ്പുമുതലായതുൾപ്പെടെ ഒരു ഭാഗത്തു ഒതുങ്ങത്തക്കവണ്ണം, കുറെ താഴത്തുനിന്നു തുടങ്ങുക. തിയതി, ഒന്നാം ഭാഗത്തിൻെറ വലത്തുഭാ

ഗത്തു്, സ്ഥലത്തിനു ഒരുവരി താഴെയായി എഴുതണം. സ്ഥലം എഴുതുമ്പോൾ, പട്ടണത്തിലാണെങ്കിൽ നിരത്തും അതിന്റെ നമ്പരും കൂടി കാണിക്കണം; നാട്ടുപുറത്താണെങ്കിൽ, പോസ്റ്റ്ടൌൺ, സ്റ്റെയിററ്— ഇവ രണ്ടും പ്രത്യേകം കാണിക്കണം. ഈ കാൎയ്യത്തിലുള്ള ശ്രദ്ധ, മേൽവിലാസക്കാരനു മറുപടി അയക്കുന്നതിൽ വലിയ സൌകൎയ്യമായിരിക്കും. ഇങ്ങിനെ ചെയ്താൽ, നിന്റെ മേൽവിലാസം പ്രത്യേകം ഒരു സ്ഥലത്തു് എഴുതേണ്ട ആവശ്യം ഉണ്ടായിരിക്കയുമില്ല. ആചാരപൂൎവ്വമായ ഒരു എഴുത്തിൽ (Ceremonious letter) മേൽവിലാസക്കാരന്റെ പേരു എഴുതിയിരിക്കണം. ഇതു്—"മാന്യരെ", എന്നു തുടങ്ങുന്ന അഭിവാദ്യത്തിനു മുകളിലായി എഴുതേണ്ടതാകുന്നു. ഇതു് ഏകദേശം ഇപ്രകാരമായിരിക്കും:—"മിസ്റ്റർ ജോൺസ്മിത്തിനു"; രാജശ്രീ, കെ. എം. ഫിലിപ്പ് അവർകൾക്കു". * നല്ല കറുത്തമഷി ഉപയോഗിക്ക. അധികച്ചെലവും ബുദ്ധിമുട്ടും കൂടാതെ നല്ലതരം മഷി കിട്ടുവാൻ കഴിയുമ്പോൾ, മങ്ങിയമഷി ഉപയോഗിക്കുന്നതു് ക്ഷന്തവ്യമല്ല. നീലമഷി എഴുത്തുകൾക്കു് ഒരിക്കലും രക്ഷയല്ല; അല്പം വെള്ളം പുരളുകയോ മററോ ചെയ്താൽ എഴുത്തു് അശേഷം അവ്യക്തമായി

* ഇംഗ്ലീഷിലാണെങ്കിൽ "Mr. John Smith" എന്നും "K. M. Philip Esq.," എന്നും ആയിരിക്കും.

ത്തിരാൻ ഇടയുണ്ട്. എഴുത്തെഴുതുമ്പോൾ, ഒരു വാക്കിൽ ഒരു തെററുവരുത്തിയാൽ, അത് പേനക്കത്തികൊണ്ട് ചുരണ്ടി അതേടിക്കിൽത്തന്നെ എഴുതുന്നതിലും നല്ലത്, പ്രസ്തുതവാക്ക് പേനകൊണ്ട് വെട്ടിക്കളഞ്ഞ് അതിൻെറ മീതെ എഴുതുന്നതാണ്. എഴുത്തിൻെറ അവസാനത്തിൽ, സന്ദർഭത്തിനു ഉചിതമായ വിധം ബഹുമാനസൂചകമായ ഏതെങ്കിലും വാക്കുകൾ ഉപയോഗിച്ചശേഷം, വലത്തുഭാഗത്തായി, അല്പം വലിയ അക്ഷരത്തിൽ നിൻെറ ഒപ്പ് ഇടണം. ഇതിന്ഒരു വരി കീഴിലായി, ഇടത്തുഭാഗത്ത്, മേൽവിലാസക്കാരൻെറ പേരും മേൽവിലാസവും എഴുതണം.

ലെക്കോട്ടിൻെറ ആകൃതിയെസംബന്ധിച്ച് പലക്കും പലവിധത്തിലുള്ള അഭിരുചിയാണുള്ളത്; എങ്ങിനെയായാലും,വളരെ ദീഘമായും വീതി കുറഞ്ഞതും ആയ ലെക്കോട്ട്, ചെറിയ കുറിപ്പുകൾ അയക്കാനല്ലാതെ സാധാരണ എഴുത്തയപ്പാൻ കൊള്ളുകയില്ല; ഇപ്രകാരംതന്നെ സമചതുരത്തിലുള്ളതും നന്നായിരിയില്ല. എഴുത്തുകടലാസ്സമായി യോജിപ്പാൻ, ലെക്കോട്ടിൻെറ തുറക്കുന്ന വശത്തു മുകളിലായി, ഇഷ്ടമുണ്ടെങ്കിൽ നിൻെറ പേര അച്ചടിച്ചിരിപ്പാൻ വിരോധമില്ല; എങ്കിലും വെറും വെള്ളലെക്കോട്ടാണ് അധികം ഭംഗിയായിരിക്കുക.

കാൎയ്യയെ സംബന്ധിച്ചേടത്തോളം, എഴുത്തു മടക്കുന്നത് വളരെ പ്രധാനമായ ഒരു സംഗതിയാകുന്നു് കൈയക്ഷരത്തോളം തന്നെ ഇതിനു പ്രാധാന്യമുണ്ടെന്നു പറയണം. ലെക്കോട്ടിൽ നല്ലവണ്ണം ഒതുങ്ങിയിരിക്കത്തക്കവണ്ണം അത്രമേൽ കൃത്യമായിട്ടുവേണം കടലാസ്സു മടക്കുവാൻ; എങ്കിലും ലെക്കോട്ടു പൊളിക്കുമ്പോൾ എഴുത്തും കൂടി കീറിപ്പോകാതിരിക്കത്തക്കവണ്ണം മടക്കേണ്ടതാകുന്നു. ഈ കാൎയ്യത്തിൽ പരിചയംകൊണ്ടേ പൂൎണ്ണത സിദ്ധിക്കാൻ കഴികയുള്ളൂ. എഴുത്ത് ഒന്നിലധികം ഭാഗങ്ങളോടുകൂടിയതാണെങ്കിൽ, ഓരോഭാഗത്തിനും നമ്പറിട്ട്, ഓരോന്നും വെവ്വേറെ മടക്കുക; എല്ലാം ഒരുമിച്ചുമടക്കിയാൽ വളരെ അഭംഗിയായിരിക്കും. എഴുത്തു മടക്കിക്കഴിഞ്ഞാൽ, സശ്രദ്ധം ലെക്കോട്ടിലാക്കി മേൽവിലാസം എഴുതണം. മേൽവിലാസം എഴുതുന്നത്,എഴുത്ത് ലെക്കോട്ടിനുള്ളിൽ ഇടുന്നതിനുമുമ്പായിരുന്നാലും വിരോധമില്ല. മേൽവിലാസം എഴുതുന്നകാൎയ്യത്തിൽ പ്രത്യേകശ്രദ്ധ ആവശ്യമാണ്. മേൽവിലാസക്കാരൻെറ രാജ്യം, താമസിക്കുന്ന നഗരം, വീട് മുതലായവയുടെ പേരുകൾ വളരെ വിശദമായും സാമാന്യവലിപ്പത്തിലും എഴുതിയിരിക്കണം. വിദേശങ്ങളിലേയ്ക്കുള്ള എഴുത്തുകളുടെ മേൽവിലാസം എഴുതുന്നതിൽ ഏറ്റവും അധികമായ സൂക്ഷ്മം കാണിക്കേണ്ടതാകുന്നു.

മേൽവിലാസക്കാരന് ഉദ്യോഗസംബന്ധമായ ഏതെങ്കിലും സ്ഥാനപ്പേരുണ്ടെങ്കിൽ അത് അയാളുടെ പേരോടൊപ്പം എഴുതുവാൻ വിസ്മരിക്കരുത്. ഒരു പട്ടക്കാരനാണെങ്കിൽ, അദ്ദേഹത്തിന്റെ പദവിക്കൊത്തവണ്ണം, പേരിനു പിറകിൽ, "റെവറണ്ട്" എന്നോ "വെരി റെവറണ്ട്" എന്നോ (ബഹുമാനപ്പെട്ട എന്നോ അതിബഹുമാനപ്പെട്ട എന്നോ.) എഴുതണം. ഒരു മെത്രാനാണെങ്കിൽ "റൈററ് റെവറണ്ട്" എന്നും (വന്ദ്യദിവ്യശ്രീ) മെത്രാപ്പോലീത്തയാണെങ്കിൽ "മോസ്റ്റ് റെവറണ്ട്" എന്നും (നിതാന്തവന്ദ്യദിവ്യശ്രീ.) എഴുതേണ്ടതാകുന്നു. ഇങ്ങിനെതന്നെ ശേഷംപേരുടെ കാര്യത്തിലും ചെയ്യേണ്ടതത്രെ. സർവ്വകലാശാലാബിരുദസമ്പാദിച്ചിട്ടുള്ളവരുടെ പേരിനുമുമ്പിൽ, എം. ഏ; ബി. എ; ബി. എ. ബി. എൽ; ബി. എ. എൽററി എന്നിങ്ങിനെ ഓരോരുത്തക്ക് സിദ്ധിച്ചിട്ടുള്ള സ്ഥാനചിഹ്നങ്ങൾ ഉപയോഗിച്ചുകൊള്ളണം. ഇതിനെപ്പററി സവിസ്തരം പ്രസ്താവിക്കേണമെന്ന് വിചാരിക്കുന്നില്ല.

വിവാഹം കഴിച്ച സ്ത്രീകളെ അവരുടെ ഭർത്താക്കന്മാരുടെ പേരുകൾ ചേർത്താണ് വിളിക്കേണ്ടത്—മിസിസ്സ് സാമുവൽ സ്മിത്ത്; മിസിസ്സ് ജോസഫ് മാഗ്ഗ്രററ് ബ്രൌൺ;(ഇതിൽ സ്ത്രീയുടെ ക്രിസ്തീയനാമംകൂടെ ചേർത്തിരിക്കുന്നു.) വിവാഹം കഴിക്കാത്ത ഒരു സ്ത്രീയെ അ

വളുടെ കുടുംബപ്പേരുമാത്രംകൊണ്ടോ,അതോടുകൂടി സ്വന്തപേരുകൂടി ചേർത്തിട്ടോ വിളിക്കാം— മിസ്സ് ഗ്രീൻ; മിസ്സ് എലിസബത്ത് ബ്ലാക്ക്. (ഇവിടെ എലിസബെത്ത് എന്നത് അവളുടെ സ്വന്ത (ക്രിസ്തീയ) പേരും, ബ്ലാക് എന്നത് കുടുംബപ്പേരും ആകുന്നു.)

ഇക്കാലത്ത് ലെഃക്കോട്ടുകൾക്ക് മെഴുകുമുദ്രവെയ്ക്കുന്ന സമ്പ്രദായം വളരെ ചുരുക്കമാകുന്നു; കൂടിയേ കഴിയൂ എന്നാണെങ്കിൽ, വളരെ ചെറിയ ഒരു മുദ്രമാത്രം വെയ്ക്കുക. ചുകന്നതോ,മരണാവശ്യമാണെങ്കിൽ കറുത്തതോ ഉപയോഗിക്കാം. ഒരാളെ വേറൊരാൾക്ക് പരിചയപ്പെടുത്തുവാനുള്ള ഒരു എഴുത്ത് (Letter of introduction) എപ്പോഴും തുറന്നുവെയ്ക്കേണ്ടതാകുന്നു; ബാക്കിയുള്ള സകല കത്തുകളും— കൈവഴി അയക്കുന്നതോ തപ്പാൽമാർഗ്ഗം അയക്കുന്നതോ— പൂട്ടി പശവെച്ചിരിക്കണം. പരിചയപ്പെടുത്തുവാനുള്ള കത്ത്, പരിചയപ്പെടുവാനുള്ള ആൾ മാറായാൾക്കു,നേരിട്ടുകൊടുക്കേണ്ടതാകുന്നു.

മറുപടികിട്ടുവാൻ ആഗ്രഹിച്ചുംകൊണ്ട്,സ്വന്തമായ എന്തെങ്കിലും കാര്യത്തെ ഉദ്ദേശിച്ച് എഴുതുന്ന ഒരു എഴുത്തിൽ, ഒരു മറുപടിസ്റ്റാമ്പ് അടക്കം ചെയ്യേണ്ടത് ആവശ്യമാകുന്നു.

ദരിദ്രാവസ്ഥയിലുള്ളവർക്ക് എഴുതുമ്പോൾ, അവരുടെ മനസ്സിന് വേദന തട്ടത്തക്കവണ്ണം, അവരുടെ സ്ഥിതിയെ സൂചിപ്പിക്കുന്ന യാതൊരു വാക്കും ഉപയോഗിച്ചുപോകരുത്. പണംകൊണ്ട്, അവർ നിനീൽനിന്ന് അല്പം താണസ്ഥിതിയിലാണെങ്കിലും, നി

ന്നെപ്പോലെതന്നെയുള്ള ആത്മാഭിമാനം അവരിൽനിന്ന് എടുക്കപ്പെട്ടിട്ടില്ലെന്ന് ഓർത്തുകൊൾക.

അവസാനമായി,മററൊരാൾക്കുള്ള എഴുത്തിൻെറ മുദ്ര പൊട്ടിക്കുന്നത് വലിയ കുററമാണെന്നും ഇതിന് തക്കതായ ശിക്ഷ കിട്ടുമെന്നും അറിഞ്ഞുകൊള്ളണം.

മററൊരുവനുള്ള തുറന്ന ഒരു കത്ത്, അനുവാദം കൂടാതെ വായിക്കുന്നത് സദാചാരനിയമത്തിന് വിരോധവും, ആക്ഷേപയോഗ്യവും ആകുന്നു.

പരിചയമില്ലാത്തവരുടെ ഉപയോഗത്തിനായി ഒരു ലെക്കോട്ടിൽ മേൽവിലാസം എഴുതേണ്ടത് എങ്ങിനെയെന്നും,ഒരു കത്ത് എഴുതുമ്പോൾ എന്തെല്ലാം സംഗതികൾ സൂക്ഷിക്കേണമെന്നും താഴെ കാണിക്കാം.

## ലെക്കോട്ട്.

സ്റ്റാമ്പ്.

മിസ്റ്റർ. സ്റ്റാൻലി വിൻസൻറ്,
സമ്മർ വില്ലാ,
തൃശ്ശിവപേരൂർ.

## എഴുത്ത്.

(തീയതി)

"ബ്ളൂകോട്ടേജ്"; എറണാകുളം
ജനുവരി 3, 1915.

പ്രിയ അച്ഛാ,

അച്ഛൻ അയച്ച സ്നേഹമേറിയ എഴുത്ത് കൈപ്പററി,അനേകവട്ടം ഞാൻ വായിച്ചു. വീട്ടിൽ എന്റെ പ്രിയപ്പെട്ട അമ്മയ്ക്കും, കുഞ്ഞുങ്ങൾക്കും സുഖമാണെന്നു കാണുന്നതിൽ അത്യന്തം സന്തോഷിക്കയും, ദൈവത്തിന് നന്ദിപറകയും ചെയ്യുന്നു.......................

..........................................................................................

..........................................................................................

എന്ന്, വാത്സല്യമകൻ,

ചാറൾസ് വിൻസൻറ്.

# ഉൽകൃഷ്ടജീവിതം.

## അദ്ധ്യായം 6.

## ഉദ്യോഗം.

ഉദ്യോഗം — ബഹുമാനം — "തന്നെത്താൻ അറിയുക" — സത്യം — സത്യവും സന്മര്യാദയും — ക്രമം, മുന്നാലോചന, ലുബ്ധൻ — കടം വാങ്ങാതിരിക്ക — പരിശ്രമശീലം — അന്യോന്യസമത്വം — മനുഷ്യസഹോദരത്വം — "ഭോഷന്റെ ദുർഗ്ഗുണം" — സർവ്വം ശുഭം.

പാഠശാലയിലേയും, കോളേജിലേയും ഭാഗ്യനാളുകൾ കഴിഞ്ഞ്, പുരുഷത്വത്തിന്റെ ഗൌരവാവഹമായ അഭ്യസനം ആരംഭിക്കുമ്പോൾ, പിതൃഗൃഹത്തിൽനിന്ന് വിശാലമായ ലോകരംഗത്തിലേക്കു പ്രവേശിക്കുന്ന യുവാക്കന്മാർ ഓരോരുത്തരും, തങ്ങളോടുതന്നെ ചോദിക്കേണ്ട ഒരു വലിയ ചോദ്യം ഇതാണ്— "ജീവിതത്തിൽ എന്റെ തൊഴിലെന്തായിരിക്കും?" അനേകം രമണീയമായ മാർഗ്ഗങ്ങൾ, അനേകം മന്ദസ്മിതാർദ്രമായ മുഖങ്ങൾ, അനേകം സ്നേഹമേറിയ കരങ്ങൾ— ഇവയെല്ലാം നാലുവശത്തുനിന്നും അവനെ ക്ഷണിക്കുന്നു. എങ്കിലും ഇവയിൽ ഒന്നു മാത്രമേ അവനു സ്വീകരിപ്പാൻ നിവൃത്തിയു

ള്ളൂ; എന്തുകൊണ്ടെന്നാൽ, എല്ലാ പ്രവൃത്തിയും ശീലമുള്ളവൻ ഒന്നിലും പ്രവീണനായിരിക്കയില്ല; എന്നുമാത്രമല്ലാ അവൻ തന്റെ തൊഴിൽ വേഗത്തിൽ തിരഞ്ഞെടുക്കേണ്ടതാണ്; എന്തുകൊണ്ടെന്നാൽ നാല്പതു വയസ്സിലെ മൂഢൻ വാസ്തവത്തിൽ ഒരു മൂഢൻതന്നെയാകുന്നു.

വ്യവസ്ഥ ദൈവത്തിന്റെ പ്രഥമനിയമമത്രെ; അവന്റെ പ്രവൃത്തികളിൽ സകലത്തിനും ഒരു സ്ഥാനമുണ്ട്; സകലതും അതാതിന്റെ സ്ഥാനത്ത് സ്ഥിതിചെയ്കയും ചെയ്യുന്നു; മനുഷ്യൻ തന്നെത്തന്നെയും തന്റെ ക്രിയകളെയും ഈ നിയമത്തോട് അനുയോജ്യമായി സംഘടിപ്പിക്കാത്തപക്ഷം, അവന്റെ സകല പ്രവൃത്തികളും നിർഭാഗ്യമായിത്തീരുകയും അവന്റെ ജീവിതം ഒരു അപജയമായി കലാശിക്കയും ചെയ്യും. ലോകം നാനാവിധ തൊഴിലുകൾകൊണ്ട് നിബിഡമായിരിക്കുന്നു; ഇവയിൽ ഓരോന്നിനും ഓരോരുത്തർ പററത്തക്കവണ്ണമത്രെ ദൈവം മനുഷ്യനെ നിർമ്മിച്ചിരിക്കുന്നത്. അവൻ തനിക്ക് പററിയ തൊഴിൽ തിരഞ്ഞെടുക്കുന്നപക്ഷം വിജയിയും ഭാഗ്യസമ്പൂർണ്ണനും, അല്ലാത്തപക്ഷം പരാജിതനും ഭാഗ്യഹീനനും ആയിത്തീരും.

ഉദ്യോഗം എന്ന് നാം സാധാരണ പറഞ്ഞുവരുന്നതിന്റെ താല്പര്യം ഇതാണ്: അത് ജീവിതത്തിലെ ഒ

രു 'വിളി'യാകുന്നു. ഭാഗ്യമായിരിപ്പാനും, ദൈവം നല്കിയിട്ടുള്ള ദേഹസ്ഥിതിയനുസരിച്ച് ജീവിപ്പാനും ഒരു മനുഷ്യന് ആഗ്രഹമുണ്ടെങ്കിൽ അവൻ ഈ 'വിളി'യെ ചെവിക്കൊണ്ടേ മതിയാവൂ. ഇങ്ങിനെ നോക്കുന്നപക്ഷം സാന്മാർഗ്ഗികമായ സകല തൊഴിലുകളും ഒരുപോലെ മാനമുള്ളവയാണെന്ന് സ്പഷ്ടമാകും. തോട്ടുവെട്ടിക്കഴിക്കുന്ന ഒരുവൻ, അവന് ഏററവും യോജിച്ച തൊഴിലിനെയാണ് സ്വീകരിച്ചിരിക്കുന്നതെങ്കിൽ, അവൻെറ ജീവിതം, ഒരു രാജ്യംഭരിപ്പാൻ പ്രാപ്തിയുള്ള ഒരു രാജാവിൻെറ ജീവിതത്തോളംതന്നെ മാനമുള്ളതാകുന്നു.

എല്ലാ സ്ഥിതികളും, അവയിൽത്തന്നെ, ഒരുപോലെ ശ്രേഷ്ഠതമമാകുന്നു; അവ ഹീനമായിത്തീരുന്നത്, മനുഷ്യർക്ക് അവ യോജിക്കാതെ വരുമ്പോഴോ മനുഷ്യർ അവയെപ്പററി ലജ്ജിക്കുമ്പോഴോ മാത്രമാകുന്നു. ഇപ്രകാരംതന്നെ, അവക്ക് ഈശ്വരൻ പ്രദാനംചെയ്തിട്ടുള്ള പ്രകൃതിക്ക് മാലിന്യം വരുത്താതിരിക്കുന്നേടത്തോളം കാലം, എല്ലാമനുഷ്യരും ഒരുപോലെ ശ്രേഷ്ഠന്മാരത്രെ. സൃഷ്ടിയിൽ സർവ്വമനുഷ്യരും സ്വതന്ത്രമനസ്സോടുകൂടിയിരിക്കുന്നു. സ്വന്തകുററം മൂലമോ, കാരണവന്മാരുടെയോ സ്നേഹിതന്മാരുടെയോ ദുഷ്കർമ്മംനിമിത്തമോ അല്ലാതെ ആരും ഹീനന്മാരും നിന്ദിതരും ആയിത്തീരുകയില്ല. ഇതിൽനിന്ന് മനുഷ്യനും അവൻെറ സമസ്തതൊഴിലുകളും

ഉൽകൃഷ്ടസമ്പൂൎണ്ണങ്ങളാണെന്ന് വിശദമാകുന്നുണ്ട ല്ലൊ. ഈശ്വരനിൎമ്മിതങ്ങളായ യാതൊന്നും ഹീനമല്ല തന്നെ. ആകയാൽ നാലുപുറത്തും നോക്കിക്കൊണ്ട്, ജീവിതത്തിലെ ആവശ്യകമായ ഒരു തൊഴിൽ നികൃഷ്ടമാണെന്നും, വേറൊരുതൊഴിൽ ഉൽകൃഷ്ടമാണെന്നും പറയാതിരിക്ക. പ്രവൎത്തനായോഗ്യമായ സകലതും യോഗ്യതയോടുകൂടിത്തന്നെ ചെയ്യപ്പെടേണ്ടതാകുന്നു; നല്ലവണ്ണം ചെയ്തുതീൎക്കുന്ന ഏതുകാൎയ്യവും, ചെയ്യുന്നവന്ന് അവമാനമല്ലാ, ബഹുമാനമാണ് ഉളവാക്കുന്നതെന്നു മനസ്സിലാക്കണം. അതുകൊണ്ട്, "ജീവിതത്തിൽ ഉൽകൃഷ്ടതമമായ സ്ഥിതി ഏത്?" എന്ന് ബുദ്ധിഹീനമായി ആരും ചോദിക്കാതിരിക്കട്ടെ. എല്ലാസ്ഥിതികളും ഉൽകൃഷ്ടതമങ്ങളാകുന്നു. "ഏത് സ്ഥിതിയാണ് എനിക്ക് യോജിക്കുക? ഞാൻ ഏതുസ്ഥിതിക്ക് യോഗ്യനാകുന്നു?" എന്നത്രെ പൌരുഷമുള്ള ഓരോരുത്തരും ചോദിക്കേണ്ടത്. ഈ ചോദ്യത്തിനുള്ള ശരിയായ സമാധാനം കിട്ടിയാൽ, പിന്നെ വലത്തുഭാഗത്തേയ്ക്കോ ഇടത്തുഭാഗത്തേയ്ക്കോ തിരിഞ്ഞിട്ട് ആവശ്യമില്ല. അവന്റെ പിന്നീടുള്ള ശ്രമം മുമ്പോട്ട് പോകുന്നതിലായിരിക്കണം.

ഒരു ചെരിപ്പുകുത്തിയുടെ തൊഴിലിനാണ് തനിക്ക് ഏററവും അധികമായ യോഗ്യത എന്നിരിക്കിൽ, അതിനെപ്പററി ലവലേശം ലജ്ജിക്കാതെ അതിൽത്ത

ന്നെ അവസാനത്തോളം അവൻ ഉറച്ചുനില്ക്കട്ടെ. റോഗർ ഷെർമൻ (Roger Sherman) ചെരിപ്പുകുത്തിയായിരുന്നതുകൊണ്ട് സമൎത്ഥനായ ഒരു രാജ്യതന്ത്രജ്ഞനാകാതിരുന്നില്ല. ഒരുവൻ ഒരു കൃഷികനാണെങ്കിൽ, വാഷിംഗ്ടൺ ആദ്യം ചെയ്തിരുന്നതുപോലെ, കലപ്പയുടെ കൈയിന്മേൽ പിടിച്ചുകൊണ്ട് ധൈൎയ്യസമേതം അവൻ നടക്കട്ടെ. ഒരു ദൈവപുരോഹിതൻ, ഭീരുവായ ഒരു മനുഷ്യനെപ്പോലെ തളൎന്നുപോകാതായും പിന്തിരിഞ്ഞുകളയാതയും, ദൈവം അയാൾക്ക് നല്കിയിട്ടുള്ള ജോലികളെ പ്രശംസാവഹമായി ചെയ്തുകൊണ്ട് മുമ്പോട്ടുപോകട്ടെ.

എല്ലാവരും ഇങ്ങിനെ സ്വന്തപ്രകൃതിയോട് വിശ്വാസ്യതയുള്ളവരായിരുന്നെങ്കിൽ നമ്മുടെ ഈ ലോകം എത്ര രമണീയമായിരിക്കുമായിരുന്നു! അത് ഇപ്പോൾ കാണുംവിധം നിരാശാമനസ്സുകളായ സ്ത്രീപുരുഷന്മാരെക്കൊണ്ട് തിങ്ങിനിറയുകയില്ലായിരുന്നു എന്നുള്ളത് നിശ്ചയമാണ്; എന്തുകൊണ്ടെന്നാൽ, നിനക്ക് യോഗ്യതയും ത്രാണിയുമില്ലാത്ത ഒരു കാൎയ്യം, വെറും പ്രതാപത്തിനുവേണ്ടി ചെയ്യുവാൻ നീ ഉദ്യുക്തനായാൽ, അതിൽ നിനക്ക് തോൽവി നേരിടാതെ കഴികയില്ല. പ്രകൃതിയെ വഞ്ചിപ്പാൻ സാധിക്കയില്ല. അവൾ നിന്നെ ഒരു കച്ചവടക്കാരനാവാൻവേണ്ടി നിൎമ്മിച്ചിരിക്കെ, ബുദ്ധിഹീന

മായി നീ ഒരു വക്കീലായിത്തീരുവാൻ ശ്രമിച്ചാൽ നീ ഒരു വെറും ആഭാസനായി ഭവിക്കയേ ഉള്ളൂ. അവരോ, നീയൊരു പത്രാധിപരായിത്തീരേണമെന്ന് കരുതിയിരിക്കുമ്പോൾ നീ ഒരു വൈദ്യനാവാൻ തുനിഞ്ഞാൽ നീ ഒരു "മുറിവൈദ്യ"നായി മാത്രം ഭവിക്കും. പ്രകൃതിയെ ചതിപ്പാൻ സാധിക്കുകയില്ല. അവൾ നിന്നെ അദ്ധ്യാപകജോലിക്ക് നിശ്ചയിച്ചിരിക്കെ, നീ ഒരു രാജ്യകാര്യതന്ത്രജ്ഞനാണെന്ന് നടിച്ചാൽ, നീ ഒരു ഭോഷനായ സംഘസാമാജികനോ, പൌരുഷമഹിമയെ നശിപ്പിച്ചുകളയുന്ന ഒരു വെറും "വിടുവായനോ" ആയിത്തീരും. ഒരു പുരുഷനായിരിക്ക; എല്ലായ്പ്പോഴും ഒരു പുരുഷനായിരിപ്പാൻ പണിപ്പെടുക. ഒരു മലിനമായ ആത്മാവോടുകൂടെ ജീവിക്കുന്നതിലും എത്രയോ ശ്രേഷ്ഠമാണ് വഴിയിൽ ചവറടിക്കുന്നത്!

ചെറുപ്പക്കാരിൽ ഭൂരിപക്ഷവും കാശിനു കൊള്ളാത്തവരായിത്തീരുന്നത് ക്ഷണപ്രഭമായ ഈ ബഹുമാനപദവിയെ അന്വേഷിച്ചുപോകുന്നതുനിമിത്തമാണെന്നതിന് യാതൊരു സന്ദേഹവും ഇല്ല. അവർ ദ്രവ്യത്തിന്റെയും കീർത്തിയുടെയും തേജോമയമായ ശക്തിയെ ദൂരത്തിൽ കാണുകയും, അവയെ പെട്ടെന്ന് കവന്നെടുക്കാമെന്നു കരുതി മുമ്പോട്ട് കുതിച്ചുപായുകയും ചെയ്യുന്നു; ഏത് ജീവിതാവസ്ഥയിൽനിന്നും ഔന്നത്യത്തിലേക്കു ക

യറാൻ കഴിയുമെന്നും, ഓരോരുത്തൎക്കും അവരവരുടെ സ്ഥിതിയൽ ഇരുന്നുകൊണ്ട് അതിന്റെ പരമകാഷ്ഠയെ പ്രാപിപ്പാനെങ്കിലും സാധിക്കുമെന്നും, മറ്റൊരുവനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന മാൎഗ്ഗത്തിൽക്കൂടി ഓട്ടുവാൻ ഉദ്യമിച്ചാൽ വീണ് കാലൊടികമാത്രമല്ലാ, ജീവിതയാത്രയുടെ ഒടുവിലത്തെ പടിയിൽ എത്തുവാൻതന്നെ നിവിൎത്തിയില്ലാതെ പോകുമെന്നും ഇവർ ചിന്തിക്കുന്നില്ല.

ആകയാൽ ഒന്നാമതായി, നീ നിന്നെത്തന്നെ പഠിപ്പാൻ ശ്രമിക്ക. നീ തന്നെത്താൻ നല്ലവണ്ണം അറിയുമ്പോൾ നിനക്കു തന്റേടമുള്ള ഉദ്യോഗം ഏതാണെന്നു പറവാൻ നിനക്കു സാധിക്കും.

തന്നെത്താൻ നല്ലവണ്ണം അറിയുക എന്നത് നീ ഊഹിച്ചേക്കാവുന്നതുപോലെ അത്ര എളുപ്പമായ ഒരു കാൎയ്യമല്ല. നിന്റെ ആത്മീയവും, മാനസികവും കായികവുമായ സൎവ്വശക്തികളെയും നീ പഠിക്കണം; നിന്റെ മനോഗതികൾ എങ്ങിനെയുള്ളവയെന്നും, നിന്റെ ബുദ്ധിവൈപുല്യം എത്രമാത്രമെന്നും, നിന്റെ ഇഷ്ടങ്ങൾ ഏതിലെല്ലാമെന്നും, നിനക്കു എന്തുമാത്രം പ്രാപ്തിയുണ്ടെന്നും പരിചിന്തനം ചെയ്യണം; അവസാനമായി ചുററുമുള്ള നിന്റെ സ്ഥിതികളെക്കുറിച്ചും നിനക്കു ഇടപെടേണ്ടിവരുന്ന ആളുകളെ സംബന്ധിച്ചും ഗാഢമായി ആലോചിക്കണം. നീ നിന്നോടുതന്നെ ചുണ്ണ

സത്യമുള്ളവനായിരിക്കയും, പക്ഷപാതംകൂടാതെ നിന്നെത്തന്നെ വിധിക്കയും ചെയ്യുന്നപക്ഷം ഇതെല്ലാം നിനക്കു പ്രയാസമേറിയ ഒരു ജോലിയായിരിക്കും; എന്നാൽ അഹങ്കാരവും സ്വസ്നേഹവും ഇടയിൽ വരുമ്പോൾ, ഈ ജോലി പതിന്മടങ്ങു വിഷമമുള്ളതായിത്തീരുമെന്നും അറിഞ്ഞുകൊൾക.

സകലകാൎയ്യവും സ്വബുദ്ധികൊണ്ട് വിവേചിച്ചറിയുന്നതിനു പകരം, നിൻെറ അഹങ്കാരവും സ്വസ്നേഹവും അതിരററ മുഖസ്തുതിയാൽ നിന്നെ വശീകരിക്കുന്നതിന്നു നീ അവയെ അനുവദിക്കുന്നു. അവ സന്മാൎഗ്ഗത്തിൽ നിന്നെ വശീകരിക്കയും, നിൻെറ സൽഗുണങ്ങളെ വെളിയിൽ കൊണ്ടുവരുവാൻ ഇടവരുത്തുകയും ചെയ്യാൽ തരക്കേടില്ല. എന്നാൽ വാസ്തവം മറിച്ചാണ്. ഈ അഹങ്കാരവും സ്വസ്നേഹവും, പലപ്പോഴും നിനക്കു യോഗ്യതയില്ലാത്ത പ്രവൃത്തികളിലേയ്ക്കാണ് നിന്നെ ആകൎഷിക്കുന്നത്. അവയിൽ മററുചിലർ വിജയം പ്രാപിച്ചിട്ടുള്ളതുകൊണ്ട് നിനക്കും വിജയലബ്ധിയുണ്ടാകുമെന്ന് അവ നിന്നോടു ഉപദേശിക്കുന്നു. "നീ അവനെപ്പോലെതന്നെ ഗുണവാനും അവനോളംതന്നെ ബുദ്ധിസാമൎത്ഥ്യമുള്ളവനും ആകുന്നു; പിന്നെ എന്തുകൊണ്ട് നിനക്കു വിജയപ്രാപ്തിയുണ്ടായിക്കൂടാ?" എന്നത്രെ അവ നിൻെറ ചെവികളിൽ മന്ത്രിക്കുന്നത്.

അവന് തന്റെ ജോലിക്കപറ്റിയ ചില പ്രത്യേകയോഗ്യതകളുണ്ടെന്നും, നിനക്കും മറ്റേതെങ്കിലും പ്രവൃത്തിയിൽ അവനെയപേക്ഷിച്ച് ഉയൎച്ച നേടുവാൻ തക്ക ശക്തികൾ ഇല്ലാതില്ലെന്നും,എങ്കിലും നീ ആ പ്രവൃത്തി കണ്ടുപിടിച്ച് അതിൽ ഏൎപ്പെട്ടാൽ മാത്രമേ ഈ ഉയൎച്ചപ്രാപിപ്പാൻ പ്രാപ്തനാകയുള്ളൂവെന്നും അവനിന്നോട്ടു ഒരിക്കലും പറയുന്നില്ല.

എന്നാൽ ഈ അഹങ്കാരത്തോടും സ്വസ്നേഹത്തോടും പിന്നിൽ പോകാൻ ആജ്ഞാപിച്ചുകൊണ്ട്, തന്നത്താൻ ന്യായമായി വിചാരണചെയ്വാൻ ശ്രമിക്കയും നിന്റെ വാസ്തവമായതൊഴിൽ ഏതെന്ന് മനസ്സിലാകുന്നതക്കവണ്ണം, യഥാൎത്ഥത്തിൽ നീ എങ്ങിനെയുള്ളവനെന്നു കണ്ടുപിടിക്കയും ചെയ്ക. ഇതിനുശേഷം യാതൊരു ചാഞ്ചല്യവുംകൂടാതെ, നിനക്കു വിധിച്ചിട്ടുള്ള പ്രസ്തുത തൊഴിലിനെ അനുഗമിക്കതന്നെവേണം. ഇത്രയുംഞാൻ ലൌകികാഭിപ്രായത്തെ മുൻനിറുത്തിക്കൊണ്ടാണ് പറഞ്ഞിട്ടുള്ളത്; എന്നാൽ വാസ്തവംപറഞ്ഞാൽ, ഏവംവിധങ്ങളായ വമ്പിച്ച സംഗതികളിൽ ഒന്നാമത് വേണ്ടത് ദൈവികസഹായം അൎത്ഥിക്കയാണ്. "ഹാ, ദൈവമേ, ഞാൻ ഇതാ ജീവിതയാത്രയുടെ ഒരു പ്രധാനഘട്ടത്തിൽ എത്തിയിരിക്കുന്നു; ഇനി മുമ്പോട്ടു പോകുന്നതിന് ഞാൻ ചെയ്യേണ്ട പ്രവൃത്തികൾ എ

ന്തെല്ലാമാണെന്ന് തന്നെത്താൻ ആലോചിച്ചറിവാനു ള്ളവൈഭവം എനിക്കില്ല. എന്റെ ജീവിതത്തിൽ ഞാ ൻ കൈയേൽക്കേണ്ട തൊഴിൽ ഏതാണെന്ന് ഗ്രഹി പ്പാനുള്ള മനോവെളിച്ചം നീ എനിക്കു തരേണമെ"— എന്ന് ഹൃദയപൂർവ്വം ഇടവിടാതെ ഈശ്വരനോടു അപേ ക്ഷിക്കണം. ഇത് ഇഹത്തിലെ സ്ഥിതിയെമാത്രം സം ബന്ധിക്കുന്ന ഒരു കാര്യമല്ലെന്നുകൂടി നീ അറിഞ്ഞേതി രൂ. നമ്മുടെ ശാശ്വതമായനന്മ, ലോകത്തിൽ നാം അ നുഭവിച്ചിട്ടുള്ള പ്രവൃത്തിയെ മിക്കവാറും ആശ്രയിച്ചിരി ക്കുന്നു എന്നുള്ളത് നിഷേധിപ്പാൻ പാടില്ലാത്ത ഒരു സത്യമാകുന്നു.

ഇനി നിന്റെ ആലോചനക്കു വിഷയിഭവിക്കേ ണ്ട വേറൊരു സംഗതി ഇതാണ്: മനുഷ്യനു ഏതെങ്കി ലും വിധത്തിലുള്ള ഉപകാരം ചെയ്വാൻകഴിയാത്ത സമ സ്തതൊഴിലുകളേയും തിരസ്കരിക്കേണ്ടതാകുന്നു. തന്റെ സമസൃഷ്ടികൾക്കു കുറച്ചെങ്കിലും ഉപയോഗമായിരിക്കേ ണ്ടത് ഓരോരുത്തന്റെയും കടമായാണ്; ചിലയാളുക ൾ തങ്ങളുടെ കൂട്ടുകാൎക്ക് ഉപദ്രവഹേതുകമായ തൊഴിലി ൽ പ്രവേശിക്കുന്നു; മററുചിലർ തീരെ ഉപയോഗഹീന മായ പ്രവൃത്തിയിൽ ഉൾപ്പെടുന്നു—നീ ഇവരണ്ടും ഉപേ ക്ഷിക്കേണ്ടതാണ്.

നമുക്ക് നയിപ്പാൻ കഴിയുന്ന ഏററവും വിശിഷ്ട

മായ ജീവിതം, ദൈവത്തിനമാത്രമായുള്ള ജീവിതമാകു ന്നു; എന്തുകൊണ്ടെന്നാൽ ഈ ജീവിതം നിമിത്തം, മരണശേഷവും ദൈവത്തോടുകൂടി ജീവിപ്പാൻ കഴിയുമെന്ന് നമുക്ക് പൂൎണ്ണമായി ആശിക്കാം. ഇത് കഴിഞ്ഞാൽ,—എങ്കിലും ഇതോട് ഏററവും അനുയോജിച്ചതന്നെ—വേറൊരു ജീവിതം ഉണ്ട്. അത് ദൈവംതന്നെ നമുക്ക് കാണിച്ച്തന്നിട്ടുള്ളതാകുന്നു. നെററിയിലെ വിയൎപ്പുകൊണ്ട് അഹോവൃത്തികഴിക്കുന്നതാണ് ഈ ജീവിതം. മററുള്ളവർ തന്നെ താങ്ങിക്കൊള്ളുമെന്നുള്ള വിശ്വാസത്താൽ അലസതയിൽ കാലംകഴിക്കുന്നവൻ ഒരു മനുഷ്യനല്ലതന്നെ; അവനെ വേണമെങ്കിൽ, മനുഷ്യർ കിളച്ച് വളമിട്ട വളൎത്തുന്ന ഒരു ചെടിയെന്നു വിളിക്കാം; അവന്റെ ജീവിതം, ഒരു കണക്കിൽ ആലോചിച്ചാൽ ഒരു സുഖജീവിതംതന്നെ; എന്നിരിക്കിലും ഇങ്ങിനെ ജീവിക്കുന്ന ഒരുവൻ,തന്റെ പൌരുഷത്തെ ഇപ്രകാരം വ്യൎത്ഥമാക്കിക്കളഞ്ഞതിന് ഒരു കണക്ക് കേൾപ്പിക്കേണ്ടി വരുമെന്നുള്ളത് അവിതൎക്കിതമാണ്.

നീ അദ്ധ്വാനിക്കണം; മററുള്ളവൎക്ക്വേണ്ടി, നിന്റെ സമസൃഷ്ടികൾക്ക്വേണ്ടി, നീ അദ്ധ്വാനിക്കണം. നിന്റെ അദ്ധ്വാനം ശാരീരികമോ, മാനസികമോ ആയിരിക്കട്ടെ—നീ അദ്ധ്വാനിച്ചേമതിയാവൂ. എന്നാൽ

ഉപകാരശൂന്യവും പരപീഡാകരവും ആയ സകലതൊഴിലുകളെയും ഉപേക്ഷിച്ചാലും, പിന്നെയും വലിയ ഒരു സംഖ്യ ശേഷിക്കുന്നതാണ്; അതിൽനിന്ന് ഏതെങ്കിലും ഒന്ന് തിരഞ്ഞെടുക്കാം. ഞാൻ ഒരിക്കൽകൂടി നിന്നെ ഓർപ്പിക്കട്ടെ—നിനക്ക് യോഗ്യതയുള്ളതിനെമാത്രം തിരഞ്ഞെടുക്കുക. നിൻെറ തിരഞ്ഞെടുപ്പിൽ, അഹങ്കാരം, വ്യർത്ഥാഭിമാനം, സ്വാർത്ഥതല്പരത എന്നിതുകളാൽ നിവശീകരിക്കപ്പെട്ടു് പോകാതിരിപ്പാൻ സൂക്ഷിക്ക. ജീവിതത്തിൽ ഒരു സ്ഥാനം നിനക്കുവേണ്ടി ഒരുക്കപ്പെട്ടിരിക്കുന്നു; അതു നിന്നെ കാത്തുകൊണ്ടാണിരിക്കുന്നത്; അത് മറേറതു സ്ഥാനത്തെക്കാളും ഉത്തമവും ശ്ലാഘ്യവും ആകുന്നു; അത് ഏതെന്ന് കണ്ടുപിടിച്ച് സ്വീകരിച്ചുകൊൾക; അത് നിനക്കുള്ളതാകുന്നു; അതത്രെ നിൻെറ തൊഴിൽ; അതത്രേ നിൻെറ ഉദ്യോഗം. അത് ശ്രേഷ്ഠതമമായ ഒരു സ്ഥിതിയാണോ എന്നുള്ള അന്വേഷണം അനാവശ്യകമാണ്. അത് നിനക്ക് യോജിച്ചതാണോ എന്നുമാത്രം നോക്കുക. തൻെറ കുട്ടിയെ തേടിപ്പോകുന്ന ഒരു പിതാവ്, വഴിയിൽവെച്ച് കാണുന്ന ഏററവും അഴകുള്ള ഒരു കുട്ടിയെ എടുത്തുകൊണ്ടു പോകുന്നില്ല; അയാൾ തൻെറ സ്വന്തകുട്ടിയെ അന്വേഷിക്കുന്നു; അതത്രേ അയാൾക്കു ഏററവും ശ്രേഷ്ഠമായിട്ടുള്ളത്. നി നിൻെറ സ്വന്ത പ്രവൃത്തിരംഗത്തെ

അന്വേഷിക്കുന്നതുകൊണ്ട് അതിനെമാത്രം സ്വീകരിക്കുക. അതത്രേ നിനക്ക് അത്യന്തം ശ്രേഷ്ഠമായത്. നിനക്കു ചേരാത്ത മററ് അനേകായിരം വിശിഷ്ട തൊഴിലുകളേക്കാൾ അത്, പിൻകാലത്തിൽ നിനക്ക് അധികം ആനന്ദം നല്കും.

ഒരിക്കൽ നീ ബുദ്ധിപൂർവ്വം നിന്റെ തൊഴിൽ തിരഞ്ഞെടുത്തുകഴിഞ്ഞാൽ പിന്നെ പുറകോട്ട് നോക്കരുത്. ധൈര്യത്തോടും, ക്ഷമയോടും ആത്മാഭിമാനത്തോടും കൂടെ, വിജയകിരീടം ലഭിക്കുന്നതുവരെ, അതിൽത്തന്നെ ഇരുന്ന് മുമ്പോട്ട് പൊരുതുക. വിജയം എല്ലാ യുവാക്കന്മാരെയും കാത്തുകൊണ്ടാണിരിക്കുന്നത്. ചിലർ അത് പ്രസംഗപീഠത്തിലും, മററുചിലർ കൃഷിസ്ഥലത്തും, വേറെചിലർ കോടതിയിലും—ഇങ്ങിനെ ഓരോരുത്തർ അവരവക്ക് വിധിച്ചിട്ടുള്ള സ്ഥലങ്ങളിൽ—കണ്ടെത്തുന്നു. എവിടെയായാലും വിജയം ലഭിക്കാമെന്നുള്ളത് നിശ്ചയമാണ്; അവർ തങ്ങളുടെ പ്രവൃത്തികളെ ബുദ്ധിപൂർവ്വം തിരഞ്ഞെടുത്തുകൊണ്ട്, അവയിൽ ഉറച്ച് നില്ക്കട്ടെ.

ഏതു പ്രവൃത്തിയിലും വിജയം ലഭിപ്പാൻ ചില പ്രധാനസംഗതികൾ ചെറുപ്പക്കാർ ശ്രദ്ധിക്കേണ്ടതായുണ്ട്. അവയിൽ ഒന്നാമത്തേത് സത്യമാകുന്നു.

സത്യം.—നമ്മുടെ പ്രവൃത്തികൾക്ക് ദൈവത്തോ

ട് ഉത്തരവാദിത്വമുണ്ടെന്നും, നന്മചെയ്യുന്നതും തിന്മചെയ്യാതിരിക്കയും വേണ്ടത് നമ്മുടെ മുറയാണെന്നും നാം വിശ്വസിച്ചാലും, സത്യം പറയുന്നത് ഏറ്റവും നല്ലനയമാണെന്ന് യുക്തിയും സൂക്ഷ്മാവലോകനവുംകൊണ്ട് നാം ബോധിക്കാതെ കഴികയില്ല. അസത്യവാൻ ഏതെങ്കിലും ഒരിക്കൽ കണ്ടുപിടിക്കപ്പെട്ടുപോകുമെന്ന് യുക്തി നമ്മോടു പറകയും, സൂക്ഷ്മാവലോകനം അതിനെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. നിന്റെ സകല പ്രവൃത്തികളിലും നിഷ്കപടത്വം, ആർജ്ജവബുദ്ധിയും സത്യവാദവും ആയിരുന്നുകൊൾക. അപ്പോൾ മനുഷ്യർ നിന്നെ വിശ്വസിക്കയും, സഹായിക്കയും ചെയ്യും; നിന്റെ വിജയം നിശ്ചയവും ശോഭായമാനവും ആയിരിക്കും; നിനക്ക് ആരുടെ മുഖത്തും ഭയംകൂടാതെ നോക്കാം; ഏതെങ്കിലും ഹീനമായ പ്രവൃത്തി, കണ്ടുപിടിക്കപ്പെട്ടുപോകുമെന്നുള്ള ശങ്കകൂടാതെ,മനസ്സമാധാനത്തോടുകൂടെ ജീവിക്കയും ചെയ്യാം.

നീ ഒരു കൃഷിക്കാരനാണെങ്കിൽ, നല്ലതാണെന്നു വിശ്വസിപ്പിച്ചുകൊണ്ട് ചീത്ത സാധനങ്ങൾ വിൽക്കാതിരിക്ക; നീ ഒരു കച്ചവടക്കാരനാണെങ്കിൽ ഒരേസാധനം രണ്ടുവിലയ്ക്ക് വില്ക്കുകയോ, അധികവില വാങ്ങുകയോ, അളവിലോ തൂക്കത്തിലോ കുറച്ചുകൊടുക്കുകയോ മറ്റേതെങ്കിലും വിധത്തിൽ വഞ്ചിക്കയോ ചെയ്യാതിരി

ക; നീ ഒരു വക്കീലാണെങ്കിൽ കള്ളക്കേസുകൾ സ്വീകരിക്കയോ, പാവപ്പെട്ടവരുടെ പണം തട്ടിയെടുക്കാൻ മാത്രം, ജയം കിട്ടുകയില്ലെന്നു നിശ്ചയമുള്ള കേസുകൾ എടുക്കയോ ചെയ്യാതിരിക്ക. [വിശുദ്ധ അൽഫോൻസസ് ലിഗോരി പുണ്യവാളനെപ്പറ്റിയുള്ള ഒരു കഥ ഇവിടെ ഓർമ്മിക്കുന്നത് ഉപകാരപ്രദമായിരിക്കും. ഒരു പന്നിക്കച്ചവടക്കാരൻ ഒരിക്കൽ ഏതാനും പന്നികളെ ഒരു ഇടുങ്ങിയ ഇടവഴിയിൽകൂടികൊണ്ടുപോവാൻ ശ്രമിക്കയായിരുന്നു. വളരെ ബുദ്ധിമുട്ടിയിട്ടും പന്നികൾ ആ വഴിക്കു പോകയില്ലെന്നായി, ഇവൻ വശംകെട്ടു; ഒടുവിൽ കോപം സഹിക്കവയ്യാതെ അവൻ: "നീചമൃഗങ്ങളേ, പോ, വക്കീലന്മാർ നരകത്തിൽ പോകുംപോലെ കടന്നുപോക" എന്നു ഉറക്കെ നിലവിളിച്ചു പറഞ്ഞു. പന്നികൾ അവന്റെ ഭയങ്കരമായ സ്വരം കേട്ട് പരിഭ്രമിച്ചു, ഓരോന്നായി ആ വഴിയെ കടന്നുപോയി. വിശുദ്ധനായ അൽഫോൻസസ്, ഇത് സ്വർഗ്ഗത്തിൽനിന്നുള്ള ഒരു ശാസനയാണെന്നു വിചാരിച്ച് അവിടെ വെച്ചുതന്നെ മറ്റേതെങ്കിലും ഉപകാരയോഗ്യമായ ഉദ്യോഗത്തിൽ പ്രവേശിക്കേണമെന്നു തീർച്ചയാക്കി. അദ്ദേഹം അതേവരെ ഒരു വക്കീലായിരുന്നു എന്നു പറയേണ്ടല്ലോ.] നീ ഒരു രാജ്യവ്യവഹാരജ്ഞനാണെന്നിരിക്കിൽ, നീ വിശ്വസിക്കാത്ത യാതൊന്നും

സംസാരിക്കയോ എഴുതുകയോ അരുത്; നിന്റെ സ്വന്തമായ ഏതെങ്കിലും ഉദ്ദേശ്യങ്ങളെ സാധിപ്പാനോ നിന്റെ സ്വന്തഭാഗക്കാൎക്ക് ജയം കിട്ടുവാനോവേണ്ടി ജനങ്ങളുടെ ഇടയിൽ ക്ഷോഭം ജനിപ്പിച്ച്, അവരെക്കൊണ്ട് അക്രമമായ യാതൊരു പ്രവൃത്തികളും ചെയ്യിക്കരുത്; നീ ഒരു വൈദികനാണെങ്കിൽ അസത്യമാണെന്ന് നീ വിശ്വസിക്കുന്ന യാതൊരു പ്രമാണങ്ങളെയും പ്രസംഗിക്കയും, യാതൊരുവക നീതികേടിനും മാപ്പുകൊടുക്കയും ചെയ്യാതിരിക്ക; നീ ഒരു വൈദ്യനാണെങ്കിൽ നിനക്ക് മനസ്സിലാകാത്ത ഒരു രോഗം കൈയേല്ക്കയോ പണസ്സഞ്ചി നിറയ്ക്കാൻവേണ്ടി അത് സുഖപ്പെടുത്താമെന്ന് നടിക്കയോ ചെയ്യാതിരിക്ക; നീ ഒരു പണവ്യാപാരിയാണെങ്കിൽ അന്യായമായ പലിശ വാങ്ങി, പാവപ്പെട്ടവരെ ദാരിദ്ര്യസാഗരത്തിൽ നീന്തിക്കാതിരിക്ക; നീ ഒരു മദ്യവ്യാപാരിയാണെങ്കിൽ കാണുന്നവൎക്കെല്ലാം മദ്യംവിററ് അവരുടെ ഭാൎയ്യമാരുടെയും, കുഞ്ഞുങ്ങളുടെയും ഉപജീവനമാൎഗ്ഗം ബന്ധിക്കാതിരിക്ക; നിന്റെ തൊഴിൽ എന്തുതന്നെയായിരുന്നാലും കൊള്ളാം, നീ സത്യവാനായിരിക്ക; നീചവും ന്യായവിരുദ്ധവുമായ യാതൊരു പ്രവൃത്തിയും ചെയ്തുപോകരുത്. ഇങ്ങിനെ നീ ജീവിച്ചാൽ ഈശ്വരാനുഗ്രഹം നിന്റെമേ

ൽ അഭിവൎദ്ധിക്കയും നീ വിജയസമ്പൂൎണ്ണനായി തീരുക യും ചെയ്യും.

നീ ശ്രദ്ധിക്കേണ്ട രണ്ടാമത്തെ സംഗതി സമയ കൃത്യതയാകുന്നു.

സമയകൃത്യത.—വാക്ക തെററിക്കാതിരിക്ക, കൃ ത്യസമയത്ത് ജോലിക്ക് ഹാജരാവുക, ചെയ്യാമെന്ന് ഏററിട്ടുള്ള കാൎയ്യങ്ങൾ എന്തു പ്രതിബന്ധങ്ങൾ നേരി ട്ടാലും ചെയ്യുക, സമയത്തെപ്പററി എല്ലായ്പോഴും ഓൎമ്മ യുണ്ടായിരിക്ക— ഇതെല്ലാം ഒരുവന്റെ ജീവിതോന്നമ നത്തിന്ന് അത്യന്താപേക്ഷിതമാകുന്നു. മഹാന്മാരെല്ലാ വരും കൃത്യനിഷ്ഠയ്ക്ക് പ്രസിദ്ധന്മാരാണ്. ഏതദ്വിഷ യങ്ങളിൽ ഒഴികഴിവുകൊണ്ട് യാതൊരു പ്രയോജനവു മില്ല. സമയത്തെപ്പററിയും വാഗ്ദാനങ്ങളെക്കുറിച്ചും നീ അത്രയൊന്നും ശ്രദ്ധിക്കാറില്ലെന്ന് എപ്പോഴറിയപ്പെ ടുന്നുവോ, അപ്പോൾ,—ആ സമയത്ത്, നീ ഒരു നിസ്സാ രനായി തീരുന്നു; നിന്നെ ആരും വിലമതിക്കുന്നില്ല; നീ വിശ്വസിപ്പാൻ കൊള്ളാത്ത ഒരാളാണെന്ന് ജനങ്ങൾ നിന്നെ വിചാരിച്ചു കഴിയുന്നു. ഈ സ്ഥിതിയിൽ നി നക്ക് ജീവിതത്തിൽ പരാജയം നേരിടുന്നത് അത്ഭുത മാണോ?

സന്മാൎഗ്ഗം.— ഇതിനെപ്പററി മറെറാരുദിക്കിൽ ഞാൻ സമഷ്ടിയായി പ്രതിപാദിച്ചിട്ടുണ്ട്. യഥാൎത്ഥ

മായ ജീവിതവിജയത്തിന് ഇതും ഒഴിച്ചുകൂടാത്തതാണെന്ന് കാണാതിരിക്കയില്ല. മുൻകോപിയും അക്ഷമനും ആയ ഒരു വക്കീലിന് എങ്ങിനെ കക്ഷികളെ കിട്ടും? അപരിജ്ഞതനായ ഒരു വൈദ്യന് എവിടെനിന്നാണ് രോഗികളെ കിട്ടുന്നത്? അഹംഭാവിയായ ഒരു രാജ്യവ്യവഹാരജ്ഞന് ഉദ്യോഗലബ്ധിക്ക വേണ്ടേടത്തോളം വോട്ടുകൾ കിട്ടുന്നതെപ്പോൾ? ധിക്കാരിയായ ഒരു കച്ചവടക്കാരൻ എങ്ങിനെ തന്റെ ചരക്കുകൾ വാങ്ങുവാൻ ആളുകളെ ആകർഷിക്കും? നയവിഹീനനായ ഒരു പട്ടക്കാരൻ തന്റെ ഇടവകയിലെ ജനങ്ങളുടെ സ്നേഹാദരവുകളെ സമ്പാദിപ്പാൻ എങ്ങിനെയുള്ള വാക്കുകൾ ഉപയോഗിക്കും? ക്രൂരനായ ഒരു അദ്ധ്യാപകന് തന്റെ അദ്ധ്യേതാക്കളുടെ സ്നേഹം ലഭിക്കുന്നതെങ്ങിനെ? നിശ്ചയമായും, ഇങ്ങിനെയുള്ളവർ ജിവിതത്തിൽ അപജയം പ്രാപിക്കാതെ ഗത്യന്തരമില്ലതന്നെ.

ക്രമം ഒരു ആവശ്യമാകുന്നു. ക്രമം കൂടാതെയും യാതൊരു ഉദ്ദേശ്യവും ഇല്ലാതെയും പ്രവൃത്തിക്കുന്നവൻ, ആരംഭത്തിനു മുമ്പേതന്നെ തോൽവി പ്രാപിച്ചിരിക്കുന്നു എന്നുവേണം പറയുവാൻ. വിജയം അവന്റെ അധീനത്തിൽനിന്ന് തീരെ അകന്നിരിക്കുന്നു. സകലത്തിനെയും അതാതിന്റെ സ്ഥാനത്തിൽ വെയ്ക്കുകയും, നീ പ്രവൃത്തിക്കുന്നതെന്താണെന്നു അറിയുകയും ചെയ്ക.

സൎവ്വവിഷയങ്ങളിലും മുൻകരുതലോടുകൂടിയിരിപ്പാനും മറന്നുപോകരുത്. നീ ഇടപെടുന്ന ആളുകളെപ്പററി സൂക്ഷിക്കുക. എല്ലാ മഹാന്മാരും മനുഷ്യപ്രകൃതിയെപ്പററി സൂക്ഷ്മജ്ഞാനമുള്ളവരായിരുന്നു. സ്വാഭാവികമായി, ഇങ്ങിനെയുള്ള ഗുണം— മനുഷ്യസ്വഭാവത്തെ കണ്ടു മനസ്സിലാക്കുവാനുള്ള ശക്തി— നിനക്കില്ലെങ്കിൽ, അഭ്യാസംകൊണ്ടുണ്ടാക്കുവാൻ ശ്രമിക്കണം. മനുഷ്യപ്രകൃതിയാകുന്ന ഗ്രന്ഥത്തെ സൂക്ഷ്മമായി വായിപ്പാൻ നിനക്കു സാധിക്കാത്തപക്ഷം, നീ വഞ്ചിക്കപ്പെട്ടുപോകും. എന്നാൽ വെറും സംശയം, യഥാൎത്ഥമായ അഭിപ്രായമായി ഗണിക്കാതിരിപ്പാൻ ശ്രദ്ധിക്കണം. എല്ലാ മനുഷ്യരെയും, അവർ കള്ളന്മാരാണെന്ന് നീ അറിയുന്നതുവരെ സത്യവാന്മാരെന്നു കരുതുന്നതാണ് ഉത്തമം. നല്ല സ്നേഹിതന്മാരെ കണ്ടെത്തിയാൽ മരണപൎയ്യന്തം അവരെ പിരിയാതിരിക്കുക. ആലോചനകൂടാതെ ഒരു കാൎയ്യത്തിലും ഉൾപ്പെടരുത്. നിന്റെ സ്വന്ത ജോലിയിൽ ശുഷ്കാന്തിയോടിരുന്നുകൊൾക. "ഒററപ്പുസ്തകത്തോടുകൂടിയിരിക്കുന്ന ആളെക്കുറിച്ച് സൂക്ഷ്മമായിരിക്കുക" എന്നുള്ള ലാററിൻ പഴഞ്ചൊല്ല് ഓൎമ്മിക്കുക. ഒരു കാൎയ്യം മാത്രം ചെയ്യുന്നവൻ നൂറുകാൎയ്യത്തിൽ ശ്രമിക്കുന്നവനേക്കാൾ വിജയിയായിരിക്കും.

കേവലം വ്യാപാരത്തെ സംബന്ധിച്ചവയാണെ

കിലും, താഴെ ചേക്കുന്ന ഒരു പ്രസിദ്ധ ഗ്രന്ഥകത്താവിൻെറ ഉപദേശങ്ങൾ മററ തൊഴിൽക്കാക്കും വളരെ ഉപകാരയോഗ്യമായി തീരാതിരിക്കയില്ല.

"പണസമ്പാദനം, ലോകത്തിലെ മറേറാരോ സ്പൃഹണീയവസ്തുക്കളെപ്പോലേതന്നെ ദൂഷിതമായിത്തീരാൻ സംഗതിയുള്ളതാണ്. നാം ചിലപ്പോൾ ലുബ്ധന്മാരെ കാണാറണ്ടല്ലോ. വാസ്തവം പറഞ്ഞാൽ ഇവർ നാടിനും സമുദായത്തിനും ഒരുപോലെ ശാപമാകുന്നു; ഇവരെക്കൊണ്ട് ദോഷമല്ലാതെ മറെറാന്നുമില്ല. എന്നാൽ ഇവരെ സംബന്ധിച്ചേടത്തോളം നമുക്ക് ഒരു സമാധാനവും ഇല്ലാതില്ല. അത്, ഇവർ ഒരിക്കൽ മരിച്ചുപോകുമെന്നും, മരണശേഷമെങ്കിലും ഇവരുടെ പണം സദ്വിഷയങ്ങളിൽ വിനിയോഗിപ്പാൻ നമുക്ക് ഒഴിഞ്ഞുകിട്ടുമെന്നും ഉള്ളതാണ്.

"ഒരു ഐറിഷുകാരൻ ഒരിക്കൽ, വെള്ളത്തിൽ മുങ്ങി ശ്വാസംമുട്ടി മരിപ്പാൻപോയ ഒരു ലുബ്ധനെ പൊക്കി രക്ഷിച്ചതിന്, ലുബ്ധൻ അയാൾക്ക് ആറ് പെനിയാണ് പ്രതിഫലമായി നീട്ടിയത്." എന്ത്, നിൻെറ ജീവനെ മരണത്തിൽനിന്നു രക്ഷിച്ചതിന് ഇത്ര ചെറിയ ഒരു തുകയോ നീ എനിക്ക് സമ്മാനമായി നല്കുന്നത്?" എന്ന് അയാൾ ലുബ്ധനോട് ചോദിച്ചു. ലുബ്ധൻ

ഒന്നും മിണ്ടിയില്ല. പിന്നെ അയാൾ അവനെ ആ പാദചൂഡം ഒന്നു പരിശോധിച്ച ശേഷം—"കൊള്ളാം, എനിക്ക് വാസ്തവം മനസ്സിലായിക്കഴിഞ്ഞു. നിൻെറ ജീവന് ആറ് പെനിയിലധികം വിലയില്ലെന്ന് എനിക്കറിയാം." എന്ന് ഏറാവും ഹാസ്യരസത്തോടുകൂടി പറഞ്ഞുകൊണ്ട് അവിടെനിന്നു പോയി.

"ധനം എന്നു നാം പറയുന്നത്, ഭാഗ്യമായിരിപ്പാനും സമസൃഷ്ടികൾക്ക് നന്മ ചെയ്യാനും ഉള്ള മാൎഗ്ഗങ്ങളെ തുറന്നുതരുന്ന ഒരു താക്കോലാണ്. അമേരിക്ക മുതലായ രാജ്യങ്ങളിൽ പണം ഉണ്ടാക്കുന്നത് വളരെ എളുപ്പമായ ഒരു പണിയാകുന്നു; എങ്കിലും അതിനെ സൂക്ഷിപ്പാൻ അത്യന്തം പ്രയാസമുണ്ട്. സമ്പാദിക്കുന്നതിൽ കുറച്ചു ചെലവാക്കുന്ന സ്വഭാവം ധനം വൎദ്ധിപ്പിപ്പാനുള്ള വഴിയാകുന്നു. അനേകം പേർ ഭീമമായ ഒരു തെററു ചെയ്യാറുണ്ട്; അവർ ആയവ്യയഭരണം (Economy) തങ്ങൾക്ക് അറിയാമെന്നുള്ള മിത്ഥ്യാവിചാരത്തിൽ നിമഗ്നരായി, അതു പഠിക്കാതെയും പരിശീലിക്കാതെയും ഇരിക്കുന്നു. മെഴുകുതിരിക്കഷണങ്ങളെ എടുത്തു സൂക്ഷിക്കുക, വേലക്കാരുടെ കൂലി കുറയ്ക്കുക, എന്നിങ്ങിനെയുള്ള ഹീനമായ പ്രവൃത്തികൾമൂലം ഈ വിഷയത്തിൽ അവർ തങ്ങളുടെ സാമൎത്ഥ്യം പ്രദൎശിപ്പിക്കുന്നു. ചില സ്ത്രീകളുടെ മിതവ്യയജ്ഞാനം വിലകുറഞ്ഞ മെ

ഴക്കതിരികൾവാങ്ങുന്നതിലും,കറിയിൽ വേണ്ടേടത്തോളം ഉപ്പു ചേക്കാത്തതിലും കിടക്കുന്നു; എന്നാൽ ഇങ്ങിനെയുള്ളവർ കണ്ണിന് കൌതുകം നല്കുന്ന,കാശിനു വിലയില്ലാത്ത ചില സാധനങ്ങൾക്കുവേണ്ടി നൂറോ ഇരുനൂറോ എടുത്തു കൊടുപ്പാൻ അശേഷം മടികയില്ലെന്നുള്ളത് പരസ്യമായ രഹസ്യമത്രെ. ചിലർ എഴുത്തുകടലാസ്സിൽ ലുബ്ധു കാണിക്കുന്നു; അവർ നിവൃത്തിയുള്ളേടത്തോളം തുണ്ടു കടലാസ്സുകൊണ്ടു തന്നെ കഴിപ്പാൻ ശ്രമിക്കും; ഇങ്ങിനെ ചിലപ്പോൾ, പ്രധാന സംഗതികൾ അടങ്ങിയിട്ടുള്ള,—പക്ഷേ ജീവകാലത്തിൽ സമ്പാദിച്ചിട്ടുള്ള മുഴുവൻ സ്വത്തിൻെറയും ജീവൻ അടങ്ങിയിട്ടുള്ള—ചില കടലാസ്സുകൾ അറിയാതെ തീയിലിട്ടുകളയുന്നു. അവരുടെ ആയവ്യയഭരണം ഒരു കാൎയ്യത്തെ മാത്രമെ ലാക്കാക്കുന്നുള്ളു. ഒരു പെനിയുടെ മത്സ്യം വാങ്ങി അത് വീട്ടിൽ കൊണ്ടുപോവാൻ പത്തു ഷില്ലിംഗ് ചെലവാക്കി ഒരു വണ്ടി കൂലിക്കു വാങ്ങിയ മനുഷ്യനെപ്പോലെ, അവർ നിസ്സാരമായ ഒരു വസ്തുവിൽ ആദായം എടുക്കുകയും അതുനിമിത്തം ഒടുവിൽ കണക്കില്ലാതെ നഷ്ടം അനുഭവിക്കുകയും ചെയ്യുന്നു.

"ചെലവുകൾക്ക് കൃത്യമായ ഒരു കണക്കു വെയ്ക്കുക; ഇങ്ങിനെ ചെയ്യുന്നതായാൽ അനാവശ്യമായി ചെലവു ചെയ്വാനുള്ള മനസ്സ് ഒരിക്കലും നിനക്കുണ്ടാ

കയില്ല. ചിലർ തങ്ങളുടെ വാസ്തവമായ സ്ഥിതിയെ മാച്ചുവെച്ചുകൊണ്ട്, പണക്കാരാണെന്നു ഞെളിഞ്ഞ് മററുള്ളവരെ വഞ്ചിപ്പാൻ ശ്രമിക്കുന്നു; ഇതുനിമിത്തം അവർ തങ്ങളെത്തന്നെയും തങ്ങളുടെ കുടുംബത്തെയും വഞ്ചിക്കയാണ് ചെയ്യുന്നത്. സ്ത്രീകൾ സാധാരണമായി അവരുടെ സമ്പന്നകളായ കൂട്ടുകാരെപ്പററി വളരെ അസൂയയുള്ളവരാണ്; തന്മൂലം എത്ര സാഹസപ്പെട്ടിട്ടെങ്കിലും അവരെപ്പോലെ കാണപ്പെടുവാൻ അവർ ശ്രമിക്കാതെയിരിക്കയില്ല. ഈ വ്യർത്ഥാഭിമാനഭ്രമംകൊണ്ട് എത്ര കുടുംബങ്ങളാണ് ദാരിദ്ര്യത്തിന് അടിമപ്പെട്ടുപോയിരിക്കുന്നതെന്നു കണക്കില്ല.

"ലഹരിവസ്തുക്കൾ അമിതമായി ഉപയോഗിക്കുന്ന ഒരുവൻ തന്റെ തൊഴിലിൽ ഒരിക്കലും വിജയം പ്രാപിക്കയില്ല. അങ്ങിനെയുള്ള ആരെങ്കിലും വിജയം പ്രാപിച്ചിട്ടുണ്ടെങ്കിൽ അത് ഒരു മഹാത്ഭുതം തന്നെയാണ്. തലച്ചോറിനു കൂർമ്മയും കൈക്ക് കരുത്തും ഇല്ലാതെ ആക്കും യാതൊരു വേലയും വേണ്ടപോലെ ചെയ്യാൻ സാധിക്കയില്ല.

"ഒരു ചെറുപ്പക്കാരൻ തക്കതായ വയസ്സിലെത്തുമ്പോൾ, അവനോ അവന്റെ രക്ഷകർത്താവോ, അവന് യോജിച്ച ഒരു ജോലി അവനുവേണ്ടി തിരഞ്ഞെടുക്കുന്നു. ചിലർക്ക് കൈത്തൊഴിലിൽ പ്രത്യേകസാമ

ത്ഥ്യം കാണുമ്പോൾ, മററ ചിലരെ അതിൽ പ്രവേശി പ്പിക്കുന്നത് വെറും അനാവശ്യമായിരിക്കും. ജീവിതത്തിൻെറ എല്ലാ സ്ഥിതികളിലും, തങ്ങൾക്കു യോജിക്കാത്ത തൊഴിലുകളിൽ പ്രവേശിച്ച് ഒടുവിൽ പശ്ചാത്താപിച്ചിട്ടുള്ളവരെ കാണാതിരിക്കയില്ല. ചിലപ്പോൾ തനിക്കായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള പ്രവൃത്തിയിൽ ഉറപ്പെട്ടിട്ടും ഒരുവൻ വിജയിയായിത്തീർന്നില്ലെന്നുവരാം; അതിനുള്ള കാരണം അവന് മേലുള്ളവരിൽനിന്ന് ആവശ്യമായ പ്രോത്സാഹനം ലഭിക്കായ്കയായിരിക്കണം.

"ജീവിതായോധനം ആരംഭിക്കുന്ന യുവാക്കന്മാർ കടത്തിൽ അകപ്പെടാതിരിപ്പാൻ സൂക്ഷിക്കേണ്ടതാകുന്നു. ചില ചെറുപ്പക്കാർ കടമായി വാങ്ങിയ തുണികൊണ്ട് വിശേഷമായ ഉടുപ്പുകൾ ഉണ്ടാക്കി, ദേഹത്തിൽ ധരിച്ചു ഞെളിയുന്നു; എന്നെങ്കിലും ഒരിക്കൽ ജോലിക്കുപോകുമ്പോൾ കൊടുത്തു വീട്ടിക്കൊള്ളാമെന്നുള്ള ഉദ്ദേശ്യത്തോടു കൂടിയാണ് അവർ ഇങ്ങിനെ ചെയ്യുന്നത്. എന്നാൽ ഉത്തമർണ്ണന്മാരെപ്പോലെ (കടംകൊടുക്കുന്നവർ) അത്ര ധാരണാശക്തിയുള്ള മനുഷ്യർ ലോകത്തിൽ ഇല്ലെന്നും, പറഞ്ഞസമയത്ത് അവർ വന്ന് പിടുത്തം കൂടുമെന്നും പാവപ്പെട്ട ഈ യുവാക്കന്മാർക്ക് അറിഞ്ഞുകൂടെന്നു തോന്നുന്നു. മിക്കയവസരങ്ങളിലും ഇവർക്ക് കൃത്യസമയത്ത് കൊടുത്തുതീർപ്പാൻ കഴിയാതെ

യാണ് വരുന്നത്. ഇങ്ങിനെ വരുമ്പോൾ ഒന്നുകിൽ അവർ വീട്ടുകാരെ ബുദ്ധിമുട്ടിക്കുന്നു; അല്ലെങ്കിൽ അവമാനം ഏല്ക്കുന്നു. ഭാവിയിൽ കൊടുത്തുതീക്കാമെന്നുള്ള ആശയോടുകൂടി കടം വാങ്ങുവാൻ ആക്കും അവകാശമില്ല. എന്തുകൊണ്ടെന്നാൽ ഭാവി മനുഷ്യനുള്ളതല്ല. കടത്തിൽ ചെന്നു വീഴുന്നതിലും ഉത്തമം ഉള്ളതുകൊണ്ടു തൃപ്തിപ്പെടുകയാണ്. പുതിയതിനു പണമില്ലെങ്കിൽ, പഴയ കുപ്പായം തിരിച്ചോ തുന്നിയോ ഉപയോഗിക്ക. കടം വാങ്ങുന്നതുമൂലം നീ നിന്റെയും മററുള്ളവരുടെയും കീത്തിയേയും ആത്മാഭിമാനത്തെയും നശിപ്പിക്കുന്നു; ലോകത്തിൽ ഉൽക്കർഷം എന്നതു നിനക്കുണ്ടാകയുമില്ല.

“പണം അഗ്നിസമമാണ്: അത് ഒരു നല്ല ദാസനാകുന്നു, എങ്കിലും ഒരു സാധുവായ യജമാനനത്രെ. കടത്തിൽ നീ അതിന്റെ അടിമയായി ഭവിക്കുന്നു.

“ഇന്നിന്നതെല്ലാം ചെയ്യേണമെന്ന് ഉറച്ചുകഴിഞ്ഞാൽ പിന്നെ സ്ഥിരമായി പ്രയത്നിച്ചുകൊണ്ടിരിക്ക. ഡേവിഡ് ക്രോക്കെററ് (David Crockett) പറഞ്ഞതുപോലെ “നീ ചെയ്യുന്നത് ശരിയാണെന്നു ബോദ്ധ്യമായാൽപിന്നെ ഇടക്കു നില്ക്കരുത്; കഴിയുന്നതും മുമ്പോട്ടു പോകുന്നതിനായിരിക്കണം നിന്റെ ശ്രമം മുഴുവനും”

“അദ്ധ്യൈയ്യവാനായ മനുഷ്യൻ, വിഷമതകൾ

നേരിടുമ്പോൾ പേടിച്ചു പിൻമാറുന്നു, ചിലപ്പോൾ വിജയം അവൻ്റെ കൈപ്പിടത്തിൽ ഇരിക്കുമ്പോൾ അവൻ അതിനെ വലിച്ചെറികയും, അതോടുകൂടി അവനും വീണ് നശിച്ചുപോകയും ചെയ്യുന്നു. അവൻ കൈയിൽവന്ന അവസരം മനസ്സാലെ ഉപേക്ഷിക്കയത്രെ ചെയ്യുന്നത്.

"സ്വസഹായം ഉന്നമത്തിന് അവശ്യം ആവശ്യമാണ്. താൻ ആഗ്രഹിക്കുന്ന കാര്യം മററുള്ളവരുടെ പരിശ്രമത്താൽ സാധിച്ചുകൊള്ളാമെന്നു കരുതുന്നത് മൌഢ്യമാകുന്നു. അങ്ങിനെ കരുതുന്ന ഒരു യുവാവ് ഒരിക്കലും അഭ്യുന്നതിയെ പ്രാപിക്കയില്ല. ലോകത്തിൽ വിജയകീർത്തിനേടിയിട്ടുള്ള സകലരും തങ്ങളെത്തന്നെ ആശ്രയിച്ചിരുന്നു. മററുള്ളവരെ ആശ്രയിക്കുന്നത് വലിയ ഒരു പോരായ്മയായിട്ടാണ് അവർ വിചാരിച്ചിരുന്നത്.

"കുടുംബസ്വത്തുകൊണ്ടു കഴിയാമെന്നു വിചാരിക്കുന്ന അലസന്മാരായ അനേകം ചെറുപ്പക്കാരുണ്ടെന്നുള്ളത് വാസ്തവമാണ്. എന്നാൽ, ഈ സ്വത്തു എങ്ങിനെയുണ്ടായി എന്ന് അവർ വിചാരിക്കാത്തതാണ് അത്ഭുതം. നിങ്ങൾ ഇപ്പോൾ കാണുന്ന സ്വത്ത് നിങ്ങളുടെ കാരണവന്മാർ സമ്പാദിച്ചതാണ്. അവർ എങ്ങിനെ സമ്പാദിച്ചു? സ്വയാശ്രയവും തദനുരൂപ

മായ അധ്വാനവുംകൊണ്ട്. അവരും നിങ്ങളെപ്പോലെ മടിയന്മാരായിരുന്നുവെങ്കിൽ, ഈ സമ്പത്ത് കാണുന്നതിന് നിങ്ങൾക്ക സാധിക്കുമായിരുന്നുവോ? ഇല്ല. അതുകൊണ്ട്, നിങ്ങളും അവരെപ്പോലെ നിങ്ങളുടെ ശക്തിയിൽ ശരണംവെച്ചുകൊണ്ട് ഉന്മേഷപൂർവ്വം പ്രയത്നിക്കണം. നിങ്ങളുടെ അച്ഛനമ്മമാരുടെ മുതൽ നിങ്ങൾക്കുള്ളതുതന്നെ; എങ്കിലും അതുകൊണ്ടു കഴിയാമെന്നു വിചാരിക്കാതെ, നിങ്ങളും അവരെപ്പോലെ അദ്ധ്വാനിച്ച് സമ്പാദിക്കണം. ഇങ്ങിനെ ഓരോരുത്തരും അദ്ധ്വാനിച്ചാൽ മാത്രമേ കുടുംബം അവിച്ഛിന്നമായി നിലനിന്നു പോരുകയുള്ളു.

"ചെറുപ്പക്കാരാ, നിനക്ക പണം കടംതന്നുകൊണ്ട് നിന്നെ സഹായിപ്പാൻ ആരെങ്കിലും ഉണ്ടാകുമെന്ന് കരുതിപ്പോകേണ്ട. സമ്പത്തുണ്ടാക്കുവാനുള്ള ഏകമാർഗ്ഗം അത് തന്നത്താൻ ഉണ്ടാക്കുകയാണ്; വാസ്തവമായി അനുഭവിപ്പാൻ കഴിയുന്ന സമ്പത്തും അതുമാത്രമാകുന്നു. പണമിടപെട്ട കാൎയ്യങ്ങളിൽ, മറ്റൊരാൾക്കുവേണ്ടി ജാമ്യം നില്ക്കുന്നത് അത്ര രക്ഷയല്ല. ജാമ്യം നില്ക്കുന്നതിന് വിരോധമില്ല; പക്ഷേ വേണ്ടിവന്നാൽ കൈയിൽനിന്ന് കൊടുത്തുകൊള്ളാമെന്നുള്ള മനസ്സും ധൈൎയ്യവും ആദ്യമേ ഉണ്ടായിരിക്കണം. ഒരു സ്നേഹിതനുവേണ്ടി ജാമ്യം നില്ക്കുന്നതുനിമിത്തം, സാധാരണയായി ഒരുവൻ

തന്റെ മുതൽ മാത്രമല്ലാ കളയുന്നത്; താൻ സഹായി പ്പാൻ കരുതുന്ന സ്നേഹിതനെക്കൂടി നശിപ്പിക്കുന്നു.

"ഭാഗ്യം എന്നുപറയുന്ന ഒരു വസ്തു ലോകത്തിൽ ഇല്ലതന്നെ. ചിലർ വിജയം പ്രാപിക്കുന്നു, മററു ചിലർ തോല്ക്കുന്നു; എങ്കിലും അത് മിക്കവാറും അവരെത്തന്ന യാണ് ആശ്രയിക്കുന്നത്. തങ്ങൾക്ക് യാതൊരു അറി വും ജ്ഞാനവും ഇല്ലാത്ത സംഗതികളിൽ പ്രവേശിക്കനി മിത്തമാത്ര അനേകംപേർ തങ്ങളുടെ വലിയ സമ്പത്തു കളെ നശിപ്പിച്ചുകളഞ്ഞിട്ടുള്ളത്.

"ലോകത്തിലെ ഏററവും വിശേഷമായ മൂലധ നം മര്യാദയും ഔദാര്യവും ആകുന്നു. വ്യവസായത്തിൽ, ഇത് ഒന്നാന്തരം നയമാണെന്നുകൂടി പറയാം. ഒരു ക ച്ചവടക്കാരന് എത്രയധികം മര്യാദയും ഔദാര്യവും ഉ ണ്ടോ അത്രയും അധികം അവൻ വിജയിയായിത്തീരും. നിന്റെ വ്യാപാരത്തെക്കുറിച്ച് കാണുന്നവരോടെല്ലാം സംസാരിക്കരുത്. ഇങ്ങിനെ ചെയ്താൽ ആരെങ്കിലും നിന്നോട് അസൂയ ഭാവിച്ച് മത്സരത്തിന് ചാടിപ്പുറ പ്പെട്ടേക്കും. നിനക്ക് നഷ്ടം നേരിടുന്നെങ്കിൽ ആരോടും പറയരുത്; പറഞ്ഞാൽ മററുള്ളവർ നിന്നെ ഉപേക്ഷി ക്കും. നിന്റെ രഹസ്യം നീ തന്നെ സൂക്ഷിക്ക. സ്വന്ത രഹസ്യങ്ങൾ വെളിപ്പെടുത്തുന്നതുകൊണ്ട് ഒരു മനുഷ്യ ന് യാതൊരു ഗുണവും സിദ്ധിപ്പാനിടയില്ല.

"കളവായി പണം സമ്പാദിക്കുന്നതുപോലെ അത്ര പ്രയാസമായ ഒരു കാൎയ്യം ലോകത്തിലില്ല. ദീൎഘകാലത്തേയ്ക്ക് ആൎജ്ജവംപോലെ വിശേഷമായ ഒരു നയം ഇല്ലെന്ന് ആൎക്കും ബോദ്ധ്യമാകും."

പരിശ്രമത്തെപ്പററി ഞാൻ ഒടുവിലാണ് പ്രതിപാദിക്കുന്നതെങ്കിലും, ഇത് അപ്രധാനമായ ഒരു ഗുണമല്ലെന്ന് ആദ്യമെ പറഞ്ഞുകൊള്ളട്ടേ. പരിശ്രമിക്കു; ഒരിക്കലും തളൎന്നുപോകാതെ പരിശ്രമിക്കു. റോബൎട്ട് ബ്രൂസ് (Robert Bruce)തൻെറ രാജ്യത്തിന്ന് സ്വാതന്ത്ര്യം നല്കാമെന്നുള്ള ആശയിൽ സൈന്യശേഖരം ചെയ്തു; എങ്കിലും പരാജിതനായി, ഒരു ഗുഹയിൽ അഭയം പ്രാപിപ്പാൻ നിൎബ്ബന്ധിക്കപ്പെട്ടു; അവിടെ ഇരിക്കുമ്പോൾ ഒരു ഉറമ്പ് തൻെറ കൂട്ടിലേയ്ക്ക് ഒരു ഭാരം വഹിച്ചുകൊണ്ടുപോവാൻ അറുപത്തൊമ്പതു പ്രാവശ്യം ശ്രമിച്ചതും ഓരോ പ്രാവശ്യവും അതിന്ന് തോൽവി നേരിട്ടതും അദ്ദേഹം കണ്ടു; അത് ക്ഷീണിച്ചുപോയിരിക്കുമെന്നും വീണ്ടും അസാദ്ധ്യമായ ആ ഒരു വേലയ്ക്ക് വൃഥാ പണിപ്പെടുകയില്ലെന്നും വിചാരിച്ചിരിക്കെ, അത് പിന്നയും ശ്രമിക്കയും ആ പ്രാവശ്യം ജയം പ്രാപിക്കയും ചെയ്തു. അതുവരെ ആശാഭഗ്നനായിരുന്ന രാജാവ്, ഇപ്പോൾ ഉത്സാഹഭരിതനായി എഴുന്നേററ് "ഞാനും വീണ്ടും ശ്രമിക്കും"എന്നു പറഞ്ഞു; അദ്ദേഹം വീണ്ടും ശ്രമിച്ചു; അ

തിൻെറ ഫലമായി പൊയ്പോയ തൻെറ രാജസിംഹാസനം തനിക്ക് തിരിയെ ലഭിക്കയും ചെയ്തു. നിരന്തരമായ പരിശ്രമത്തിൻെറ ഫലം എല്ലായ്പോഴും ഇങ്ങിനെ തന്നെയാണ്. എല്ലാ സുസ്ഥിരമായ വിജയവും അല്പാല്പമായിട്ടത്രെ സിദ്ധിക്കപ്പെട്ടിട്ടുള്ളത്. അലസത, ശ്രദ്ധയില്ലായ്മ, ധൈര്യഭംഗം—ഇവ ജീവിതത്തിൽ ഈശ്വരൻ നിനക്ക് നല്കീട്ടുള്ള സ്ഥിതിയെ നിശിപ്പിച്ചുകളയുന്ന മാർഗ്ഗങ്ങളാകുന്നു; എന്നാൽ അശ്രാന്തമായ പരിശ്രമംകൊണ്ട്, നിനക്ക് വിജയസോപാനത്തിൻെറ അഗ്രത്തിൽ സ്ഥിതിചെയ്വാൻ ഇടയാകും. അദ്ധ്വാനത്തിൽനിന്നും പരിശ്രമത്തിൽനിന്നും ഉൽഭൂതമാകുന്ന ഉപയോഗങ്ങളെ സൂചിപ്പിച്ചുകൊണ്ട് വിശ്രുതവാഗ്മിയായ എഡ്മണ്ട് ബെർക്ക് (Edmund Burke) ഇങ്ങിനെ പറയുന്നു— "പ്രയാസം എന്നു പറയുന്നത്, പിതൃനിർവ്വിശേഷമായ സ്നേഹത്തോടുകൂടിയ ഒരു രക്ഷകൻെറയും നിയമസ്ഥാപകൻെറയും പരമോൽകൃഷ്ടമായ നിശ്ചയം ഹേതുവായി, നമ്മുടെമേൽ നിയമിക്കപ്പെട്ടിട്ടുള്ള നിഷ്ഠുരനായ ഒരു അദ്ധ്യാപകനാണ്; അദ്ദേഹം നമ്മെ, നാം അറിയുന്നതിലും വെടിപ്പായി അറിയുന്നും സ്നേഹിക്കുന്നും ഉണ്ട്; നമ്മോടുകൂടെ മല്ലിടുന്ന അദ്ദേഹം നമ്മുടെ ഞരമ്പുകളെ ബലപ്പെടുത്തുകയും, നമ്മുടെ ബുദ്ധിക്ക് കൂർമ്മത വർദ്ധിപ്പിക്കയും ചെയ്യുന്നു; നമ്മുടെ പ്രതിയോ

ഗി നമ്മുടെ സഹായകനാകുന്നു. പ്രയാസവുമായുള്ള സൌഹാർദ്ദപൂർവ്വമായ ഈ മത്സരം, നമ്മുടെ എതിരാളിയുമായി ദൃഢപരിചയം പ്രാപിപ്പാനും, അയാളുടെ സകല സ്ഥിതികളെയും ഗാഢമായി ചിന്തിപ്പാനും നമ്മെ നിർബ്ബന്ധിക്കുന്നു; അത്, കേവലം അന്തസ്സാരശൂന്യന്മാരായി കഴിഞ്ഞുകൂടുവാൻ നമ്മെ അനുവദിക്കയില്ല."

എന്നോട് നീ ഇങ്ങിനെ പറഞ്ഞേക്കാം: "എത്രതന്നെ പ്രസംഗിച്ചാലും, തോൽവി നേരിടാനുള്ളത് നേരിടുകതന്നെ ചെയ്യും. എത്രയാളുകൾ ദിവാനിശം ബുദ്ധിമുട്ടിയിട്ടും സാഹസപ്പെട്ടിട്ടും ഒരു പ്രയോജനവും കാണാതെ ഉഴലുന്നു." ശരിയായിരിക്കാം. അപൂർവ്വം ചിലർക്ക് ഇങ്ങിനെ നിരാശ നേരിടുന്നില്ലെന്ന് പറഞ്ഞുകൂടാ. ദൈവത്തിൻെറ അഗാധമായ ജ്ഞാനം മനുഷ്യരാൽ കണ്ടുപിടിക്കപ്പെടാവുന്നതല്ലല്ലോ. നാം അദ്ധ്വാനിക്കേണമെന്നും അദ്ധ്വാനിച്ചാൽ ഫലസിദ്ധിയുണ്ടാകുമെന്നും താൻ നമ്മെ അറിയിച്ചിരിക്കുന്നു. അനുഭവംകൊണ്ട് ഇത് നമുക്ക് ബോദ്ധ്യമായിത്തീരുകയും ചെയ്യുന്നു. എങ്കിലും ചിലപ്പോൾ ചിലരുടെ അദ്ധ്വാനത്തിന് ആശാസ്യമായ ഫലം കാണുന്നില്ല. ഇതിനുള്ള ഹേതുവെന്ത്? നമുക്കറിഞ്ഞുകൂടാ. നാം ഈശ്വരൻെറ ആജ്ഞയെ അനുസരിച്ച് അദ്ധ്വാനിക്ക. അദ്ദേഹം ഫലം നല്കുന്നി

ല്ലെങ്കിൽ, അതിനെപ്പററി ആവലാധിപ്പെടുകയല്ലാവേണ്ടത്. പക്ഷേ, നീ ജീവിതത്തിൽ ഉന്നതമായ ഒരു പദവിയെ പ്രാപിക്കരുതെന്നായിരിക്കാം തന്റെ ഉദ്ദേശ്യം. നമുക്ക് അവശ്യം വേണ്ടതെന്തെന്ന് തനിക്കറിയാം. താൻ നമുക്ക് ദോഷമായി ഒന്നും ചെയ്കയില്ലെന്നുള്ളത് നിശ്ചയമാണ്. അതുകൊണ്ട് പ്രതീക്ഷിതമായ ഫലം കാണാത്തപ്പോൾ നിരാശപ്പെടാതെ, ദൈവത്തിൽത്തന്നെ അധികമായി ആശ്രയിക്ക. നിന്നെത്തന്നെ തന്നിൽ സമർപ്പിച്ചുകൊണ്ട്— "ദൈവമേ, ഞാനിതാ നിന്നിൽ ശരണം വെയ്ക്കുന്നു. നിനക്കിഷ്ടമെങ്കിൽ എന്റെ വേലയെ അനുഗ്രഹിച്ച് എനിക്ക് പ്രതിഫലം നല്കേണമേ." എന്ന് പ്രാർത്ഥിച്ചുകൊൾക.

ഇത്രയും പറഞ്ഞതുകൊണ്ട്, നീ തെററിദ്ധരിക്കരുത്. അപൂർവ്വം ചിലർക്ക് തോൽവി നേരിടുന്നുണ്ടെന്ന് സമ്മതിച്ചാലും, സാധാരണ നിയമം ഇതാണ്: "നീ നിന്നെത്തന്നെ സഹായിച്ചാൽ ദൈവം നിന്നെയും സഹായിക്കും." മിക്കപേൎക്കും പരാജയം നേരിടുന്നത് അവരുടെ സ്വന്ത കുററം നിമിത്തമാണെന്നതിന് യാതൊരു സന്ദേഹവും ഇല്ല.

മററുള്ളവരെപ്പോലെ അത്രയധികം ഉയരുവാൻ നിനക്ക് കഴികയില്ലെങ്കിൽ അതിനുള്ള കാരണം, നീ നി

നക്ക് യോഗ്യമായ ഉദ്യോഗം തിരഞ്ഞെടുക്കാത്തതായിരിക്കാം; നീ പക്ഷേ വിനീതമായ ഒരു ജോലിയിൽ സ്ഥിതിചെയ്യേണമെന്നാണ് ഈശ്വരന്റെ നിയോഗം; അതിൽ കൂടെക്കൂടി ഭാഗ്യമായും ശ്രേഷ്ഠമായും നിനക്ക് ഇരിപ്പാൻ സംഗതിയാവും; എന്തുകൊണ്ടെന്നാൽ നിന്റെ സ്ഥാനം അതാണ്. നീ നിന്റെ മുറയെ അനുഷ്ഠിക്കുമെങ്കിൽ, എല്ലാ സ്ഥിതിയും ഉൽകൃഷ്ടമാകുന്നു. ഒടുക്കമായി, നിന്റെ ജോലി എന്തുതന്നെയായിരിക്കട്ടെ, നീ ഒരു പുരുഷനായിരിപ്പിൻ— ഒരു പുരുഷനായിരിപ്പിൻ! നീ ഒരു പുരുഷനായിരുന്നാൽ, ആരുടെ മുമ്പിലും നിനക്ക് ധൈര്യത്തോടുകൂടി നില്ക്കാം; ആരും നിന്നെ ബഹുമാനിക്കും.

നാം ഇപ്പോൾ ജീവിച്ചുവരുന്ന ഈ കാലം ക്ഷോഭജനകമായ ഒന്നാണെന്ന് പറയാതെ കഴികയില്ല; മനുഷ്യരുടെ അഭിപ്രായങ്ങളും ആലോചനകളും ഒന്നിനൊന്ന് വ്യത്യാസപ്പെട്ടുകൊണ്ടാണ് വരുന്നത്. മനുഷ്യർക്ക് ജീവിതധർമ്മത്തെക്കുറിച്ച് യഥാർത്ഥമായ ജ്ഞാനം സിദ്ധിച്ചുവരുന്നതോടുകൂടി, കുലീനാധിപത്യ(Aristocracy)ത്തിന് ശക്തി കുറഞ്ഞുവരുന്നുണ്ടെങ്കിലും, ധനവാന്മാർ ഇപ്പോഴും പാവപ്പെട്ടവരെ നിന്ദ്യമായി കരുതുകയും അവരെ കഴിവുള്ളേടത്തോളം മർദ്ദിക്കയും ചെയ്യാതിരിക്കുന്നില്ല.

സ്ഥിതിസമത്വവാദം (Socialism) കാലോചിതമല്ലെന്ന് സമ്മതിച്ചേ കഴിയൂ; അതിൻെറ ഉദ്ദേശങ്ങൾ മനുഷ്യസമുദായത്തെ നന്നാക്കുവാൻ ഒട്ടുംതന്നെ പര്യാപ്തങ്ങളായിരിക്കുന്നില്ല; എന്നു മാത്രമല്ലാ, അത് ലോകത്തിന് പൊതുവിൽ നാശഹേതുകമായും ഇരിക്കുന്നു. യൂറോപ്പ്, അമേരിക്ക മുതലായ രാജ്യങ്ങളിൽ "സോഷ്യലിസം" മൂലം ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇളക്കം ആരെയും വ്യസനിപ്പിക്കുന്നതാണ്; ഇത് അന്യദേശങ്ങളിലും വ്യാപിച്ചുതുടങ്ങിയിരിക്കുന്നത്, വരാൻപോകുന്ന ഭയങ്കരമായ ഒരു ആപത്തിൻെറ ലക്ഷണമാണെന്ന് വിചാരിക്കണം; എങ്കിലും അതിനെപ്പററി കൂടുതലായി ഇവിടെ വിസ്തരിപ്പാൻ ഉദ്ദേശിക്കുന്നില്ല. "സോഷ്യലിസം" അതിൻെറ പരിപാവനമായ ഉദ്ദേശത്തെകടന്ന് പ്രവൎത്തിക്കുന്നത് അന്യായംതന്നെ; എന്നാൽ, ഉയൎന്നകുടുംബക്കാരെന്ന് അഭിമാനിക്കുന്നവരും സമ്പന്നന്മാരും ദരിദ്രന്മാരോട് പെരുമാറുന്ന സമ്പ്രദായം ഇതിനേക്കാൾ അന്യായവും ഗഹ്ഹണീയവും ആകുന്നു. ലോകത്തിലുള്ള സകലമനുഷ്യരും അന്യോന്യം സമന്മാരും സഹോദരന്മാരും ആയി വൎത്തിക്കുന്ന ആ ഭാഗ്യകാലം എവിടെ കിടക്കുന്നു? അതിനെ ദശിപ്പാനുള്ള ഭാഗ്യം നമുക്കുണ്ടോ?

ഈ ചോദ്യത്തിനുള്ള മറുവടി നാം ഓരോരുത്തരും നമ്മുടെ സ്വന്തപെരുമാററത്തിൽ കാണേണ്ടതാകുന്നു.

നാം ഓരോരുത്തരും "അറിഞ്ഞു പ്രവൎത്തിക്കുന്നതായാൽ" ആ ഭാഗ്യകാലം വിദൂരമല്ലെന്ന് നിസ്സംശയം പറയാം. സമന്മാരെന്ന് ലോകം ഗണിച്ചുവരുന്നവരെ സഹോദരന്മാരെപ്പോലെ വിചാരിപ്പാൻ ആൎക്കും പ്രയാസമില്ലല്ലൊ; എന്നാൽ അല്പം ആലോചിച്ചാൽ ലോകത്തിലുള്ള എല്ലാവരും പരസ്പരം സഹോദരബന്ധത്തോടുകൂടിയാണിരിക്കുന്നതെന്ന് നമുക്ക് മനസ്സിലാകും. നാം എല്ലാവരും നമ്മുടെ ആദിമാതാപിതാക്കന്മാരായ ആദത്തിന്റെയും ഹവ്വ(Eve)യുടെയും സന്തതികളല്ലയോ? അല്ലെന്നുപറവാൻ സത്യം നമ്മെ സമ്മതിക്കയില്ല. അതുകൊണ്ട് നാം എല്ലാവരും സഹോദരന്മാരും സഹോദരിമാരും തന്നെ. ഈ സത്യം മനസ്സിൽ വെച്ചുകൊണ്ട് പ്രവൎത്തിക്കുന്നപക്ഷം, നാം ആഗ്രഹിക്കുന്ന ആ "ഭാഗ്യകാലം" ഇപ്പോൾതന്നെ അനുഭവിപ്പാൻ നമുക്ക് കഴിയും. ബർൺസ് (Burns) എന്ന കവിശ്രേഷ്ഠൻ ഈ കാലത്തെ കൃതയുഗം (Golden Age) എന്ന് വിളിക്കുന്നു. ഈ കാലം വരുമ്പോൾ "മനുഷ്യർ തമ്മിൽതമ്മിൽ സമന്മാരും സഹോദരന്മാരും ആയിരിക്കു"മെന്ന് അദ്ദേഹം പ്രവചിച്ചിരിക്കുന്നു.

നമ്മെക്കാൾ അല്പം കഠിനമായി വേലചെയ്യുന്ന ഒരുവനെ കാണുമ്പോൾ നാം അയാളെ പുച്ഛിക്കയല്ലാ വേണ്ടത്; ലോകം അയാളെ ഹീനനെന്ന് വിളിച്ചു നി

ന്ദിക്കുമ്പോൾ, നാം അയാളെ ആദരിക്കണം; അയാൾ വാസ്തവത്തിൽ നിന്ദ്യനല്ല; നേരെ മറിച്ച് നമ്മെപ്പോലെ ആദത്തിന്റെ ഒരു സന്താനമാകുന്നു; നമ്മെപ്പോലെ അയാളും ജീവിതധൎമ്മത്തെ അനുഷ്ഠിക്കയാണ് ചെയ്യുന്നത്.

നമ്മേപ്പോലെ അയാളും ദൈവം നല്കിയിട്ടുള്ള ശക്തികളെ ശരിയായി ഉപയോഗിച്ചാൽ, അയാളുടെ പുരുഷത്വവും നമ്മുടേതുപോലെ ശ്രേഷ്ഠമായിരിക്കും. തനിക്ക് നല്കപ്പെട്ട പത്തുവരങ്ങളെ നല്ലവണ്ണം ഉപയോഗിച്ച വേദപുസ്തകത്തിലെ മനുഷ്യൻ വളരെ അഭിനന്ദിക്കപ്പെട്ടു; അഞ്ചുവരങ്ങൾ മാത്രമുണ്ടായിരുന്നവനാകട്ടെ, അവനും അവയെ വേണ്ടപോലെ വിനിയോഗിച്ചതുകൊണ്ട് ആദ്യത്തേവനെപ്പോലെ പ്രശംസാൎഹനായിത്തീൎന്നു. അഞ്ചുവരങ്ങൾ ലഭിച്ചശേഷം, പ്രസ്തുതദാനത്തെ ഇരട്ടിയാക്കി തിരിയെ ഏല്പിക്കുന്നവന് വലിയ പ്രതിഫലം കിട്ടും; എന്നാൽ പത്തുവരങ്ങൾ വാങ്ങി, അവയിൽ ഒന്നിനെ നശിപ്പിക്കുന്നവൻ ശിക്ഷിക്കപ്പെടാതിരിക്കയില്ല. അവൻ തനിക്കു കിട്ടിയ വരങ്ങളെപ്പററി എത്രതന്നെ അഭിമാനിച്ചാലും, അവന്റെ മൌഢ്യത്തിനുള്ള അവമാനം അനുഭവിച്ചേ തീരൂ.

ആരെയും ഒരിക്കലും നിന്ദിക്കരുത്; ഒരുവൻ നിന്റെ കാൽച്ചുവട്ടിൽക്കിടന്ന് ഇഴഞ്ഞാലും, അവൻ നി

ന്നേക്കാൾ മേല്പെട്ടവനായിരിക്കാം. മനുഷ്യർ പലപ്പോഴും അറിയാതെ ദൈവദൂതന്മാരെ സല്ക്കരിക്കാറുണ്ട്; അറിയാതെതന്നെ അവർ മിക്കപ്പോഴും തങ്ങളേക്കാൾ വലിയവരെ പുച്ഛിക്കയും ചെയ്യുന്നു. ഏററവും ഹീനാവസ്ഥയിൽ സ്ഥിതിചെയ്യുന്ന മനുഷ്യവംശത്തിലെ ഏററവും വിനീതനായ ഒരു അംഗംപോലും, പരമോൽകൃഷ്ടപദവിയിലുള്ള നമ്മുടെ സ്വന്തസഹോദരനാണെന്ന് വിചാരിക്കുന്നത് നമുക്ക് നല്ലതാണ്. ഈ വസ്തുത ശവക്കുഴിയിലും ന്യായാസനത്തിലും എന്നപോലെ ഇപ്പോഴും യഥാർത്ഥമായിത്തന്നെ ഇരിക്കുന്നു. വിധിസമയത്തും, ശവക്കുഴിയിലും സർവ്വമനുഷ്യരും സമമാകുന്നു; അവിടെ വലിയവനും ചെറിയവനും, പണ്ഡിതനും പാമരനും, ധനവാനും ദരിദ്രനും—എന്നുവേണ്ട സകലരും, കൈകോർത്തുപിടിച്ചുകൊണ്ട് വരിവരിയായി നില്ക്കുന്നതു ദർശിക്കുമ്പോൾ, നമ്മുടെ ദുരഭിമാനത്തിനും അഹങ്കാരപ്രമത്തതയ്ക്കും ഒളിപ്പാൻ സ്ഥലംകിട്ടുകയില്ല; അപ്പോൾ പട്ടുവസ്ത്രവും, സ്വർണ്ണാഭരണങ്ങളും, പുതിയതൊപ്പിയും, സുവർണ്ണഘടികാരവും തങ്ങളുടെ പാവപ്പെട്ട ബന്ധുക്കളെപ്പററി ലജ്ജിക്കുമോ എന്ന് എനിക്കറിഞ്ഞുകൂടാ. ഐർലണ്ടിൽ ചിലകാലം ഉരുളക്കിഴങ്ങ് സമൃദ്ധിയായി ഉണ്ടാകുമ്പോൾ, അവ കുന്നിൻമുകളിൽ കൊള്ളാതെയാകും; ഇങ്ങിനെ വരുമ്പോൾ ഉടമസ്ഥന്മാർ "അവയെ മാററിയി

ടുവിൻ, മാററിയിടുവിൻ; സ്ഥലമുണ്ടാകട്ടെ" എന്ന് വേലക്കാരെ ശാസിക്കുന്നത് കേൾക്കാം. ഇപ്രകാരം, ശവക്കുഴിയിൽവെച്ച് നമ്മുടെ കുലീനന്മാരും പ്രഭുക്കളും, തങ്ങൾക്ക് വേണ്ടത്ര സ്ഥലം കിട്ടുവാൻവേണ്ടി, പാവപ്പെട്ടവരേയും കുലഹീനന്മാരേയും മാററിനിൎത്തുവാൻ ആജ്ഞാപിക്കുമോ? വാസ്തവം പറഞ്ഞാൽ, എല്ലാവൎക്കും രണ്ടരക്കോൽ നീളമുള്ള കുഴിതന്നെ! ശവക്കുഴിയും അന്ത്യവിധിയും, നാം എല്ലാവരും സഹോദരന്മാരും തുല്യന്മാരുമാണെന്ന് തെളിയിക്കയും, മനുഷ്യന്റെ സകലമൌഢ്യങ്ങളിലുംവെച്ച് അഹങ്കാരംപോലെ അത്രമേൽ നിരൎത്ഥകവും ഹാസ്യജനകവുമായ യാതൊരു മൌഢ്യവും ഇല്ലെന്ന് തൎക്കമെന്യേ കാണിക്കയും ചെയ്യും. എന്നാൽ അഹങ്കരിക്കയും സമസൃഷ്ടികളെ പുച്ഛിക്കയും ചെയ്യുന്നത് ബുദ്ധിശൂന്യനായ ഒരുവന്റെ ലക്ഷണമാണെന്നറിയുമ്പോൾ നമുക്ക് അല്പം സമാധാനമില്ലാതില്ല. ബുദ്ധിമാന്മാരും സന്മാൎഗ്ഗത്തിൽ വളൎന്നിട്ടുള്ളവരും ഈ ബലഹീനതയിൽ രസിക്കുമെന്ന് അനുമാനിച്ചുകൂടാ.

എങ്കിലും ഇത് വാസ്തവമാണെങ്കിൽ, ലോകത്തിൽ അസംഖ്യം ബുദ്ധിഹീനന്മാർ ഉണ്ടായിരിക്കണം. നമ്മുടെ വീഥികൾ പലപ്പോഴും അവരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു. ഒരുവന് അവന്റെ മുതുമുത്തച്ഛന്റെ ജ്യേഷ്ഠന്റെ മകന്റെ മരണപത്രികമൂലം കുറെ വസ്തുവകകൾ

കൈവശം വന്നിരിക്കുന്നു; അവൻ അവയിൽനിന്നുള്ള ആദായംകൊണ്ട് സുഖമായി കഴിയുകയും, മോടിപിടിച്ച വസ്ത്രങ്ങൾ ധരിച്ച്, പുതിയ തൂവലുകളോടുകൂടിയ ഒരു മയിലിനെപ്പോലെ, ആരെയും തട്ടിയിട്ടുകൊണ്ട് വഴിയിൽകൂടെ ഞെളിഞ്ഞു നടക്കുകയും ചെയ്യുന്നു. അവൻ ആരെയും അറിയുന്നില്ല; പണ്ട് അവന് ഉപകാരങ്ങൾ ചെയ്തിട്ടുള്ള സ്നേഹിതന്മാരെപ്പോലും അവൻ ഇപ്പോൾ കേവലം വിസ്മരിച്ചിരിക്കുന്നു!

അഹങ്കാരം എന്ന ഈ ദുർഗ്ഗുണം, പുരുഷന്മാരെ മാത്രമല്ല, ശ്രേഷ്ഠകുടുംബങ്ങളിലുള്ള സ്ത്രീകളെപ്പോലും ക്രമാതീതമായി ബാധിച്ചുകാണുന്നുണ്ട്. അവർ, തങ്ങളെപ്പോലെ വിലയേറിയ വസ്ത്രങ്ങൾ ധരിപ്പാൻ പ്രാപ്തിയില്ലാത്ത പാവപ്പെട്ട സഹോദരിമാരെ നിന്ദ്യമായി കരുതുകയും, തരംകിട്ടുമ്പോഴെല്ലാം പുച്ഛിക്കയും ചെയ്യുന്നു. എന്നാൽ ഇങ്ങിനെ, തങ്ങളുടെ നിന്ദാപാത്രങ്ങളായി ഭവിക്കുന്നവരിൽ മിക്കവരും, വസ്ത്രാഡംബരം ഒന്നൊഴികെ, ബാക്കി സകല വിഷയങ്ങളിലും തങ്ങളേക്കാൾ എത്രയോ ഉൽകൃഷ്ടമായ സ്ഥിതിയിലാണിരിക്കുന്നതെന്ന് ഇവർ മനസ്സിലാക്കുന്നില്ല. തങ്ങൾ, ആരാനും പണിപ്പെട്ടു സമ്പാദിച്ച പണംകൊണ്ട്, ഉടുത്തുകെട്ടി ഞെളിയുമ്പോൾ, സാധുക്കളായ ഈ സഹോദരിമാർ സ്വപ്രയത്നത്താൽ അവരുടെ കുടുംബങ്ങളെ പുലർത്തു

ന്നു; അവർ ഭർത്തൃശുശ്രൂഷ, ബാലപരിചരണം മുതലായ സൽപ്രവൃത്തികൾകൊണ്ട് ജന്മസാഫല്യം പ്രാപിക്കുന്നു; തങ്ങളാകട്ടെ, ഇപ്രകാരമുള്ള ജോലികൾ അവസ്ഥയ്ക്കു പോരാത്തതാണെന്നു കരുതി, വേലക്കാരികളുടെ കൈയിൽ സമർപ്പിക്കയത്രേ ചെയ്യുന്നത്. പാവപ്പെട്ടവർ സാധാരണയായി ഒതുക്കവും സൌമ്യതയും ഉള്ളവരായിരിക്കും; അവർ സത്യപഥത്തിൽ നടക്കയും സ്വകൃത്യങ്ങളെ മനസ്സാക്ഷിക്കൊത്തവണ്ണം നിർവ്വഹിക്കയും ചെയ്യുന്നു; അഹങ്കാരം അവരെ എത്തിനോക്കുകകൂടി ചെയ്യുന്നില്ല; അവരുടെ മുഖങ്ങൾ എല്ലായ്പോഴും പ്രസന്നതയും സംതൃപ്തിയുംകൊണ്ട് പ്രകാശിക്കുന്നതായി കാണാം. നേരേമറിച്ച്, ആഡംബരഭ്രമവും പരിഷ്കാരാസക്തിയും ഉള്ള സ്ത്രീകളാകട്ടെ, ഈ പറഞ്ഞ യാതൊരു ഗുണങ്ങളും ഇല്ലാത്തവരാണ്. അവർ പ്രായേണ കോപിഷ്ഠകളും, ഒന്നുകൊണ്ടും തൃപ്തി പ്രാപിക്കാത്തവരും, അലസകളും, സ്വകർമ്മാനുഷ്ഠാനത്തിൽ ശ്രദ്ധയില്ലാത്തവരും, ചുരുക്കിപ്പറഞ്ഞാൽ, ലൌകികസന്തോഷങ്ങളിൽ മാത്രം മുഴുകിക്കിടക്കുന്നവരും ആകുന്നു. ഇങ്ങിനെയുള്ളവരാണ്, ശേഷംപേരെ വിമർശിക്കയും അധിക്ഷേപിക്കയും ചെയ്യുന്നത്!!

അതേ, ഇവർ ശേഷംപേരെ നിന്ദിച്ചുവരുന്നു; ദയയില്ലാതെ നിന്ദിച്ചുവരുന്നു. ഇവരെ അനുകരിക്കുന്ന

ഇവരുടെ ചെറിയ കുഞ്ഞുങ്ങൾപോലും ഇവരുടെ അഹംഭാവത്തിന് അടിമപ്പെടാതിരിക്കുന്നില്ല. പ്രഭുക്കുടുംബത്തിലുള്ള ഒരു ചെറിയകുട്ടി, അവന് നല്ലവണ്ണം സംസാരിപ്പാൻ കഴിയുന്നതിനു മുമ്പെതന്നെ, തങ്ങളുടെ അഹോവൃത്തിക്കുവേണ്ടി അദ്ധ്വാനിക്കുന്ന പാവപ്പെട്ടവർ—നികൃഷ്ടന്മാർ—ആരെല്ലാമെന്നും അവരുടെ (പാവപ്പെട്ടവരുടെ) സമ്പാദ്യങ്ങളിന്മേൽ ജീവിച്ചുപോരുന്ന ധനവാന്മാർ—ഉൽകൃഷ്ടന്മാർ—ആരൊക്കെയെന്നും വിസ്തരിച്ചുപറവാൻ പ്രാപ്തനായി ഭവിക്കുന്നു. ഈലോകത്തിലെ മനുഷ്യർ തമ്മിലുള്ള വലിയ വ്യത്യാസം അവരുടെ വസ്ത്രങ്ങളുടെ തരഭേദങ്ങളിലാണ് കിടക്കുന്നതെന്നു വിചാരിച്ചുകൊണ്ടത്രെ ഈ ചെറുകുഞ്ഞുങ്ങൾ വളന്നു വരുന്നത്. സത്യം, പുണ്യജീവിതം, ബുദ്ധി എന്നിതുകൾക്കു വല്ല സ്ഥാനവും കല്പിക്കേണ്ടതുണ്ടോ എന്ന് അവർ ഒരിക്കലും ചിന്തിക്കുന്നില്ല. അവരുടെ അഭിപ്രായത്തിൽ, ധാരാളം പണവും സമത്ഥനായ ഒരു തുന്നക്കാരനും കൈവശമുണ്ടെങ്കിൽ, ഏതൊരാൾക്കും അത്യന്തം മാന്യനോ, മാന്യയോ ആയിത്തീരാൻ ഒരു ഞെരുക്കവും ഇല്ല.

വലിയ വീട്ടിൽ താമസിക്കയും വിരുന്നുസല്ക്കാരങ്ങൾ ചെയ്കയും ചെയ്യുന്നവരെ, അവരേപ്പോലെയുള്ളവർ ബഹുമാനിക്കയും വാഴ്ത്തുകയും ചെയ്യുന്നത് പതിവാ

ണ്. എന്നാൽ ഇതെല്ലാം തല്ക്കാലത്തേയ്ക്കുമാത്രമാണെന്നും, മേശയിൽവെച്ച് അനുഭവിക്കുന്ന ഭക്ഷ്യസാധനങ്ങളുടെ രസം പെട്ടെന്നു പൊയ്പ്പോകുമെന്നും അറിയേണ്ടതാണ്. ചെറിയവീട്ടിൽ താമസിച്ചാലും വൃത്തിയോടും വിവേകത്തോടുംകൂടി താമസിപ്പാൻ ശ്രമിക്കണം; വിരുന്നുകഴിപ്പാൻ എല്ലാവൎക്കും സാധിച്ചെന്നു വരികയില്ല; എങ്കിലും നല്ലമനസ്സോടും വെടിപ്പോടും കൂടി നല്കുന്ന ഒരു നേരത്തെ ഭക്ഷണം, ആയിരം വിരുന്നുകളേക്കാൾ മഹത്തരമായിരിക്കുമെന്നു നാം മനസ്സിലാക്കേണ്ടതാകുന്നു.

ഗാഢമായി ആലോചിക്കുന്നപക്ഷം, വിലകൂടിയ ഉടുപ്പും രുചികരമായ ഭക്ഷണസാധനങ്ങളും ഏററവും നിസ്സാരമാണെന്നു കാണാതിരിക്കയില്ല; ഇവയ്ക്കുപകരം സ്നേഹവും വിശുദ്ധിയും ഉള്ള ഒരു ഹൃദയം ഉണ്ടായിരുന്നാൽ അത് നിത്യഭാഗ്യത്തിന് കാരണമായിത്തീരും; എന്തുകൊണ്ടെന്നാൽ ദൈവവും പ്രകൃതിയും മനുഷ്യരെ അവരുടെ വിശേഷപ്പെട്ട ഉടുപ്പുകളാലല്ലാ, നിൎമ്മലമായ മനസ്സുകൾകൊണ്ടത്രെ തിരിച്ചറിയുന്നത്.

പണക്കാരും പരിഷ്കാരികളും, ദൈവം അവൎക്കു നല്കിയിട്ടുള്ള ധനത്തേയും പദവിയേയും സ്വന്തനന്മയ്ക്കും പരന്മാരുടെ ശ്രേയസ്സിനുംവേണ്ടി വിനിയോഗിച്ചുകൊണ്ട് നല്ലവണ്ണം ജീവിക്കുമെങ്കിൽ, അവർ മററുള്ളവരെ

പ്പോലെതന്നെ ഉത്തമന്മാരാകുന്നു—എന്നാൽ അവർ ഒരു വിധത്തിലും, മററുള്ളവരേക്കാൾ ശ്രേഷ്ഠന്മാരല്ലതന്നെ. ഈ ധനവലിപ്പവും അവസ്ഥയും ഇപ്പോൾ ബുദ്ധിയുള്ള സകലപേരെയും ഒരുപ്പോലെ ചിരിപ്പിച്ചുവരുന്ന "കുലശ്രേഷ്ഠത"യേക്കാൾ ഒട്ടും മികച്ചതല്ല. യാതൊരുത്തനേയും അവൻെറ ദുഷ്പ്രവൃത്തികൾക്കല്ലാതെ പുച്ഛിക്കാതെയും, സൽപ്രവൃത്തികൾക്കല്ലാതെ ശ്ലാഘിക്കാതെയും ഇരിക്ക.

നാം ആരോടും ക്രൌര്യം കാണിച്ചുപോകരുത്; ആരെയും അടിമയുടെ നിലയിൽ കരുതുകയും വേണ്ട. സർവ്വശക്തനായ ദൈവം സർവ്വമനുഷ്യരെയും സ്വാതന്ത്ര്യമനസ്സോടുകൂടി സൃഷ്ടിച്ചിരിക്കുന്നു; എല്ലാവൎക്കും ഒരേ പ്രകൃതിതന്നെ നല്കിയിരിക്കുന്നു; താൻ മരിച്ചിട്ടുള്ളതും എല്ലാവൎക്കുംവേണ്ടിത്തന്നെ. ദൈവം നമുക്ക് നല്കിയിട്ടുള്ള ഏററവും പ്രധാനമായ കല്പന ഇതാണ്: തന്നെത്താൻ സ്നേഹിക്കുന്നതുപോലെ ഇതരന്മാരെയും സ്നേഹിക്ക. സൎവ്വമനുഷ്യരോടൊപ്പം നാം നമ്മെത്തന്നെ ബഹുമാനിക്കണം എന്നത് ഈശ്വരൻെറയും പ്രകൃതിയുടെയും ഒരുപ്പോലെയുള്ള ആജ്ഞയാകുന്നു; എന്നാൽ അഹങ്കരിക്കയോ ദാസ്യഭാവം കാണിക്കയോ ചെയ്യാതെ, എല്ലായ്പോഴും മനുഷ്യരായിത്തന്നെ ജീവിക്കേണ്ടതാകുന്നു.

അതുകൊണ്ട്, സമസൃഷ്ടികളോടുള്ള നമ്മുടെ പെരുമാററം ഇതായിരിക്കണം: തെററ് എവിടെ കാണുന്നുവോ അതിനെ നിരസിക്കുക— മനസ്സിൻെറ പൂൎണ്ണശക്തിയോടുകൂടെ അതിനെ വെറുക്കുക; അപ്രകാരംതന്നെ, നീതി എവിടെ കാണുന്നുവോ അതിനെ ബഹുമാനിക്ക—പൂൎണ്ണഹൃദയത്തോടുകൂടെ അതിനെ സ്നേഹിക്ക. പരന്മാരെ പുച്ഛിക്കുന്നത് ഒരു ഭോഷൻെറ അടയാളവും, മാറുള്ളവരെ യജമാനന്മാരെന്ന് ഭാവിക്കുന്നത് ഒരു മൃഗത്തിൻെറയോ അടിമയുടെയോ ലക്ഷണവും ആകുന്നു. നാം ദൈവത്തെയും തനിക്ക് ഇഷ്ടമുള്ളവരെയും, സത്യം നീതി മുതലായവയേയും സ്നേഹിക്ക; നാം ആരെയും ഭയപ്പെടേണ്ടതില്ല; സകല മനുഷ്യരും നമ്മുടെ സഹോദരന്മാരാണെന്ന് അറിഞ്ഞുകൊൾക.

ഒടുക്കമായി,കഴിയുംവിധം, നാം നമ്മുടെ ശരീരത്തിൻെറയും, മനസ്സിൻെറയും ആത്മാവിൻെറയും ശക്തികളെ അഭ്യാസംകൊണ്ട് പോഷിപ്പിക്ക— നാം പരിപൂൎണ്ണ വിദ്യാഭ്യാസം സിദ്ധിച്ചവരായിത്തീരുക. നമ്മുടെ ജീവിതോദ്യോഗത്തെക്കുറിച്ച് പറകയാണെങ്കിൽ, ദൈവം നമുക്കായി നിശ്ചയിച്ചിട്ടുള്ളതും നമുക്ക് അത്യന്തം ഇണങ്ങിയതും ആയ ജോലിമാത്രം തിരഞ്ഞെടുക്കുക. ഇങ്ങിനെ തിരഞ്ഞെടുക്കുന്ന തൊഴിലിൽ പരിപൂൎണ്ണത നേടുക. നാം നമ്മുടെ പ്രവൃത്തി തൃപ്തികരമായി ചെയ്തു്,

അതിൽ തികവായ നൈപുണ്യം പ്രാപിക്കുന്നപക്ഷം, ഈശ്വരൻ നമുക്ക് പ്രദാനം ചെയ്തിട്ടുള്ള എല്ലാ മനഃശക്തികളെയും വർദ്ധിപ്പിച്ചുകൊണ്ട്, ആരെയും കൂസാതെയും കുനിയിടാതെയും, ഉപര്യുപരി ഉൽകർഷപദത്തെ കൈക്കൊള്ളുവാൻ നാം പ്രാപ്തന്മാരായിത്തീരും; എത്ര കഠിനമായ പ്രയാസങ്ങൾ നേരിട്ടാലും, അവയോടെല്ലാം ധൈര്യസമേതം എതൃത്തുനിന്ന്, പരമോന്നതമായ അവസാനപദത്തെ— ജീവിതകിരീടത്തെ— നേടുവാൻ നമുക്ക് ഇടയാകും; ഈ ഉൽകൃഷ്ടസ്ഥിതി ലഭിച്ചുകഴിഞ്ഞാൽ— ഈ ജീവന്മുക്തി കൈയിലണഞ്ഞാൽ— മൃത്യുതന്നെ നമുക്കെതിരായി വന്നാലും, നാം ലേശം ഭയപ്പെടേണ്ടിവരികയില്ല. പ്രത്യുത, പണിപ്പെട്ടു സമ്പാദിച്ച നമ്മുടെ ജയധ്വജത്തെ ഉയർത്തിപ്പിടിച്ചുകൊണ്ട് "ജയ ജയ" എന്ന് ആർപ്പുവിളിപ്പാൻ നമുക്ക് സംഗതിയാകയും, നമ്മുടെ വിജയസന്തോഷധ്വനി ആകാശമദ്ധ്യത്തിൽ മാറൊലി കൊള്ളുകയും, ലോകം മുഴുവനും നമ്മോടുകൂടെ ആനന്ദാർണ്ണവത്തിൽ മുങ്ങുകയും ചെയ്യും!!!

ശുഭം.



# ഉൽകൃഷ്ടജീവിതം

ഒന്നാം അദ്ധ്യായം.

## വിവാഹജീവിതം; കുടുംബഭരണം.

ഒരു ബാലിക, വൈവാഹികകാലംവരെ, പ്രിയപ്പെട്ട അച്ഛനമ്മമാരുടെയും സഹോദരസഹോദരിമാരുടെയും മദ്ധ്യേ, സ്വച്ഛന്ദമായ സ്വാതന്ത്ര്യത്തിലും ബാലലീലയിലും വളൎന്നശേഷം, ഭൎത്താവിൻെറ കൈയിൽ ഏല്പിക്കപ്പെടുന്നു. അവൾ ഇതുവരെ കേവലം ഒരു കുട്ടിയായിട്ടാണ് കരുതപ്പെട്ടുപോന്നതെങ്കിലും, കല്യാണത്തിനുശേഷം അവൾ ഒരു സ്ത്രീയാണ്. പണ്ടത്തെ കളിസ്വഭാവവും നേരമ്പോക്കും ഇപ്പോൾ അവൾ മറക്കണം. പണ്ടത്തെ അവളുടെ ലോകം അവളുടെ ശയനമുറിയും ആരാമവും ആയിരുന്നു; ഇപ്പോഴത്തെ ലോകമാകട്ടെ, അവൾ തൻെറ മുമ്പിൽ കാണുന്ന വിശാലവും ദീൎഘവുമായ ലോകംതന്നെ. അവൾ തൻെറ ചെറിയ ലോകത്തിൽനിന്ന് വലിയ ലോകത്തിലേയ്ക്കു് കടന്നിരിക്കുന്നു. ഇവിടെ അവളുടെ ദൃഷ്ടിയിൽപ്പെടുന്നതെല്ലാം, മുമ്പ്

കണ്ടുപരിചയിച്ചിട്ടില്ലാത്ത പുതിയ വസ്തുക്കൾതന്നെ. ഒരു ഗാഢമായ സുഷുപ്തിയിൽനിന്ന് പെട്ടെന്ന് ഉണ ൎന്നെഴുന്നേററതുപോലെ, അവൾ പരിഭ്രമത്തോടുകൂടെ നാലു പുറവും നോക്കുന്നു. അവൾക്ക് ഒന്നുംതന്നെ മനസ്സിലാകുന്നില്ല. താൻ എവിടെയാണ് നില്ക്കുന്നതെന്നും, എങ്ങിനെ ഈ പുതിയ സ്ഥലത്തിൽ വന്നുചേൎന്നുവെന്നും അവൾക്ക് പറവാൻ കഴിയുന്നില്ല. കുറേ നേരം ഈ സ്ഥിതിയിൽ കഴിച്ചശേഷം അവൾ തന്നോടുതന്നെ ചോദിക്കുന്നു— "ഹാ! ഇതെന്ത്? ഞാൻ എങ്ങിനെ ഇവിടെ വന്നു? എൻെറ തോഴികളും എൻെറ പൂന്തോട്ടവും എവിടെ? ഞാനീകാണുന്നതെല്ലാം എന്തായിരിക്കാം? പക്ഷേ, ഞാൻ സ്വപ്നം കാണുകയായിരിക്കുമോ?"

എങ്കിലും, അവൾ ക്രമേണ ജാഗ്രാവസ്ഥയെ പ്രാപിക്കയും തൻെറ വാസ്തവസ്ഥിതി മനസ്സിലാക്കുകയും ചെയ്യുന്നു. താൻ സ്വപ്നം കാണുകയല്ലെന്നും തനിക്ക് ദൃഷ്ടിഗോചരമാകുന്നത് സൎവ്വവും യഥാൎത്ഥമാണെന്നും അവൾക്ക് ബോധം വരുന്നു. അവൾ തൻെറ പരിഭ്രമത്തിൽനിന്ന് വിമുക്തയായി, ഇപ്പോൾ ഇതാ ഈ നവീനലോകത്തിൻെറ ലാവണ്യകാന്തിയെ ആസ്വദിക്കുന്നത് നോക്കുക! അവൾ അല്പനേരം നിശ്ശബ്ദയായിരുന്ന്, തൻെറ പിന്നിൽ താൻ ഉപേക്ഷിച്ച ശൈശവദശയിലെ

ചില പ്രത്യേകസ്മരണകളെ ഓൎമ്മയിൽ കൊണ്ടുവരുവാൻ ശ്രമിക്കുന്നു. താൻ വളരെക്കാലം കൊതിച്ചുകൊണ്ടിരുന്ന ആ "പുതിയലോക"ത്തിലാണ് ഇപ്പോൾ വന്നിരിക്കുന്നതെന്ന് മനസ്സിലാകുമ്പോൾ, അവളുടെ മുഖത്ത് എന്തെന്നില്ലാത്ത ഒരു മാററം കാണപ്പെടുന്നുണ്ട്. അവൾ അഗാധവും ആനന്ദകരവുമായ ചില വികാരങ്ങൾക്ക് വഴിപ്പെട്ട്, ലജ്ജാസമ്മിശ്രമായ ഒരു മന്ദസ്മിതത്താൽ തന്റെ മൃണാളകോമളമായ ആനനത്തെ പ്രകാശിപ്പിക്കുന്നു. എന്നാൽ, കഷ്ടം, അവളുടെ ഈ ആഹ്ലാദം അധികനേരം നില്ക്കുന്നില്ല; അവളുടെ പുഞ്ചിരി മുഖത്തുനിന്ന് പെട്ടെന്ന് മറയുകയും അതിന്റെ സ്ഥാനത്ത് ഭയസങ്കലിതമായ ഒരു ദുഃഖചിഹ്നം പ്രത്യക്ഷമാകയും ചെയ്യുന്നു. അവൾ ദീൎഘമായി നെടുവീൎപ്പിടുന്നു; അവളുടെ വദനരംഗത്തിൽ ഒരു തുള്ളി രക്തംപോലും ഇല്ല. അവളുടെ മനോവ്യഥ വൎദ്ധിക്കുന്നതോടുകൂടി രണ്ടു കണ്ണുകളിൽനിന്നും ആറുപോലെ അശ്രുധാര ഒഴുകുന്നു. അവളുടെ ഹൃദയം വിചാരംകൊണ്ട് പൊട്ടുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഹാ! ഈ പാവപ്പെട്ട പെൺകുട്ടിയുടെ അവസ്ഥ എത്ര പരിതാപകരം!! എന്നാൽ, ഈ പുതിയ മാററം ഇവളിൽ കാണപ്പെടുവാൻ സംഗതിയെന്ത്? ഇവളുടെ ഈ വ്യസനത്തിനുള്ള ഹേതുവെന്തായിരിക്കാം?— ഇത് അറിവാൻ

പ്രയാസമില്ല. അവളുടെ ആദ്യത്തെ പരിഭ്രമം, താൻ കാണാത്ത ഒരു ലോകത്തെ ഒന്നാമതായി ദശിച്ചതുകൊണ്ടുണ്ടായതാണ്. അത് സാരമില്ല. അവളുടെ ആനന്ദം, താൻ അനേകംവട്ടം ആഗ്രഹിച്ച ഒരു സ്ഥലത്തെ പ്രാപിപ്പാൻ സംഗതിയായല്ലോ എന്നുള്ള വിചാരത്തിൽനിന്ന് ഉത്ഭവിച്ചതാണ്. ഇത് കുട്ടികളെ സാധാരണ ബാധിക്കുന്ന, ആലോചനകൂടാതെയുള്ള ഒരു സന്തോഷം മത്രേ. ബാല്യകാലം ഉപേക്ഷിച്ച്, ഭത്താവിനോടുകൂടെ പുതിയ ഒരു ജീവിതം കഴിക്കുന്നത് കൌതുകകരമായിരിക്കുമെന്ന് അവൾക്ക് തോന്നുകയും, ആ തോന്നലിന് സാഫല്യം വന്നതിൽ അവൾക്കുണ്ടായ ചാരിതാൎത്ഥ്യം, ആനന്ദരൂപേണ അവൾ പുറത്ത് പ്രകാശിപ്പിക്കയും ചെയ്തു എന്നല്ലാതെ മറ്റൊന്നും വിചാരിപ്പാനില്ല. വാസ്തവം പറഞ്ഞാൽ, ഒരു ബാലിക നന്ന ചെറുപ്പത്തിലേതന്നെ ഈ ഒരു ജീവിതത്തിനായി കൊതിച്ചുതുടങ്ങുന്നു; അത് അവളുടെ വലിയ മോഹങ്ങളിൽ ഒന്നാണ്. അത് സാധിക്കുന്നതുവരെ അവൾ അസംതൃപ്തയായി കാണപ്പെടുന്നുണ്ടെങ്കിൽ, അവളെ കുറപ്പെടുത്തിക്കൂടാ. എന്നാൽ, ഇങ്ങിനെയുള്ള ഒരു ജീവിതത്തിന്റെ ഒരു ഭാഗത്തേക്കുമാത്രമേ അവളുടെ ദൃഷ്ടി എത്താറുള്ളു എന്നുള്ളത് ശോചനീയംതന്നെ. മിക്ക ബാലികമാരുടെയും സ്ഥിതി ഇങ്ങിനെതന്നെയാകുന്നു. അവർ വി

വാഹജീവിതത്തിന്റെ ഭംഗിയെ മാത്രം ആലോചിച്ച് സമയം കളയുന്നു; അതിൽ പ്രവേശിച്ചുകഴിഞ്ഞശേഷം, തങ്ങൾ ചെയ്തുതീർക്കേണ്ട മുറകളേയും, തങ്ങൾക്ക് നേരിടേണ്ടിവരുന്ന പ്രയാസങ്ങളേയും പററി മുങ്കൂട്ടി അവർ ചിന്തിക്കുന്നേയില്ല. ഇത് ഏററവും കഷ്ടമെന്നല്ലാതെ ഒന്നും പറവാനില്ല. ഇപ്പോൾ ഇതാ, അവൾ മുൻവശത്തേയ്ക്ക് നോക്കി നെട്ടവീർപ്പിടുകയും കരകയും ചെയ്യുന്നു. തന്റെ മുമ്പിൽ കാണപ്പെടുന്ന മനോഹരമായ കാഴ്ച— പ്രഭാകാന്തി— അന്ധമേഘത്തിനുള്ളിൽ മറഞ്ഞുപോകുമെന്നും, താൻ കഠിനപ്രയാസങ്ങളും വേലകളും ആകുന്ന തമസ്സിനാൽ—മേഘത്താൽ— ചുററപ്പെടുമെന്നും ഓർക്കുമ്പോഴത്രെ, അവളുടെ മനസ്സ് കലങ്ങുകയും നയനങ്ങൾ ബാഷ്പവർഷം ചൊരികയും ചെയ്യുന്നത്. ഇതൊന്നും സാധുവായ ഈ ബാലിക ഓർത്തതേയില്ല!!

യഥാർത്ഥം ആലോചിച്ചാൽ, കല്യാണംകഴിച്ച്, ഭർത്താവിനോടുകൂടെ ഒരു കുടുംബനായികയായി ജീവിക്കുക എന്നത് അത്ര സുകരമായ ഒരു കാര്യമല്ല. ഒരു കുടുംബിനിക്ക്, മററുള്ളവരെയപേക്ഷിച്ച്, അവളുടെ ജീവിതത്തിൽ അനേകം പോരാട്ടങ്ങളോട് എതൃക്കേണ്ടിവരുന്നതുകൊണ്ട്, അവയെ ജയിപ്പാൻ കാലേക്കൂട്ടി അവൾ അഭ്യസിച്ചിരിക്കേണ്ടതാണ്. ഒന്നാമത്, അവളുടെ മനസ്സിന് നല്ല കരുത്തും തന്റേടവും ഉണ്ടായിരിക്കണം. രണ്ടാ

മത് ജീവിതത്തെപ്പറ്റി ധാരാളമായ അറിവും ലോകപരിചയവും അവൾക്ക് സിദ്ധിച്ചിരിക്കണം. മൂന്നാമത് ഗൃഹഭരണം സംബന്ധിച്ച്, ശാസ്ത്രീയമായ പല അറിവുകളും അവൾ സമ്പാദിക്കണം. ഇവയെല്ലാററിനും മേലായി, അവൾ സച്ചരിത്രയും സദാചാരശാസ്ത്രത്തിൽ നിപുണയും ആയിരിക്കണം. മനഃസംസ്കരണം പ്രാപിക്കാത്ത ഒരു സ്ത്രീ ഒരിക്കലും ഒരു ഉത്തമ ഗേഹിനിയായിത്തീരുകയില്ല. എന്നാൽ ഇതെല്ലാം അഭ്യാസംകൊണ്ട് നിഷ്പ്രയാസം നേടാവുന്നതാകുന്നു. യൂറോപ്പ്, അമേരിക്ക മുതലായ പരിഷ്കൃതരാജ്യങ്ങളിൽ പെൺകുട്ടികളെ ശൈശവത്തിലേതന്നെ, ഗൃഹജോലികൾ അഭ്യസിപ്പിക്കുന്നു. മനോവികാസത്തിനുതകുന്ന സാഹിത്യം, സംഗീതം, ചിത്രമെഴുത്ത് മുതലായവയോടുകൂടിത്തന്നെ തുന്നൽപ്പണി, അടുക്കളജോലി മുതലായതുകളും അവർ വശമാക്കുന്നു. കുറഞ്ഞൊരുകാലമായി, ആൺകുട്ടികളെപ്പോലെ അവർ ശരീരവ്യായാമങ്ങളിലും പ്രത്യേകശ്രദ്ധ പതിച്ചുവരുന്നുണ്ട്. അവിടെ വലിയ കുടുംബങ്ങളിൽ, കുട്ടികളെ പഠിപ്പിപ്പാൻ പ്രത്യേകശമ്പളത്തിൽ നിയമിക്കപ്പെട്ടിട്ടുള്ള ഗൃഹോപാദ്ധ്യായിനികൾ ഉണ്ടായിരിക്കും. ഉപാദ്ധ്യായിനിമാരെ വെയ്ക്കുവാൻ പ്രാപ്തിയില്ലാത്തവരുടെ കുട്ടികളെ, അവരുടെ ജനനിമാർതന്നെ ഗൃഹജോലികൾ അഭ്യസിപ്പിക്കുന്നു. അവിടെ ഏത് പ്രഭുക്കുടുംബങ്ങളിലെ

പെൺകുട്ടികളും, മററവിഷയങ്ങളെ അപേക്ഷിച്ച്, വീട്ടുജോലികൾ പഠിച്ചുകൊള്ളണം എന്നത് നിർബ്ബന്ധമായിട്ടാണിരിക്കുന്നത്. വീട്ടുജോലികളിൽ, ഗൃഹഭരണതന്ത്രം, തുന്നൽവേല, അടുക്കളപ്പണി എന്നിതുകൾ ഉൾപ്പെടുന്നു. എന്നാൽ ഇവയിൽ അടുക്കളപ്പണിക്കാണ് ഏററവും വലിയ പ്രാധാന്യം കല്പിച്ചുകാണുന്നത് എന്നുള്ളത് പ്രത്യേകം പ്രസ്താവയോഗ്യമാണ്. നമ്മുടെ നാട്ടിലെ, അവസ്ഥയും വലിപ്പവുമുള്ള വനിതാജനങ്ങളിൽ പലരും അടുക്കളജോലി വളരെ ഹീനമായി കരുതിവരുന്നുണ്ടെന്ന് എനിക്കറിയാം. അത് വേലക്കാർമാത്രം അറിഞ്ഞിരുന്നാൽ മതിയെന്നാണ് അവരുടെ വാദം. എന്നാൽ ഇത് എത്ര നിസ്സാരമായ വാദമാണെന്ന് ഞാൻ തെളിയിക്കാം. വേലക്കാരെക്കൊണ്ട് അടുക്കളജോലി ചെയ്യിപ്പാൻ കഴിയുന്ന എൻെറ സഹോദരിമാരുടെ ഭാഗ്യത്തിൽ എനിക്ക് ഒട്ടും അസൂയയില്ല. എങ്കിലും, ഇങ്ങിനെയുള്ളവരും അടുക്കളകാര്യം അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണെന്നാണ് ഞാൻ പറയുന്നത്. ഒന്നാമത്, ധനവും അവസ്ഥയും ലോകത്തിൽ ശാശ്വതമല്ല. ഇന്ന് മാളികപ്പുറത്തിരിക്കുന്നവനെ, രണ്ടുമാസങ്ങൾക്കു ശേഷം പെരുകുടിലിൽ കാണാം. മനുഷ്യൻെറ സ്ഥിതി ഇതാണ്. എങ്കിലും ഭാഗ്യമായി കഴിഞ്ഞുകൂടുവാനുള്ള ആഗ്രഹം ധനവാനും ദരിദ്രനും ഒരുപ്പോലെയുണ്ടുതാനും. ആ

ത്തുകൊണ്ട്, വേലക്കാരുടെ സഹായത്താൽ കഴിയുന്ന ഒരു സ്ത്രീ തന്റെ മഹനീയമായ പദവിവിട്ട്, പാവപ്പെട്ട ഒരു പുരുഷന്റെ ഭാര്യയായിത്തീർന്നാൽ, അവൾക്ക് ഗൃഹജോലി അറിഞ്ഞുകൂടെങ്കിൽ അവളുടെ സ്ഥിതി എന്തായിരിക്കും? മനസ്സില്ലെങ്കിലും, അവൾ അടുക്കളയിൽപ്പോയേ തീരൂ; എന്നാൽ അവൾ അവിടെ മിഴിച്ചുനില്ക്കേണ്ടി വരുന്നു! ഈ സ്ഥിതിയിൽ, ഉള്ളതുകൊണ്ട് സുഖമായി കഴിവാൻ അവൾക്ക് എങ്ങിനെ സാധിക്കും? ഇനി മരിക്കുന്നതുവരെ ഭൃത്യവർഗ്ഗങ്ങളെക്കൊണ്ട് കഴിയാവുന്ന ഒരു സ്ത്രീക്കുതന്നെയും ഈ വിഷയത്തിൻ അറിവ് ആവശ്യമാകുന്നോ, എന്ന് ആലോചിച്ചുനോക്കാം. നമ്മുടെ വീട്ടുകളിൽ വേലയ്ക്കുവരുന്ന സ്ത്രീകൾ എല്ലാവരുംതന്നെ അറിവില്ലാത്തവരും, പ്രായേണ, തരംകിട്ടിയാൽ മോഷ്ടിക്കാൻ മടിക്കാത്തവരും ആയിരിക്കുമെന്ന് ഞാൻ പറയേണമെന്നില്ലല്ലോ. ഇങ്ങിനെയുള്ളവരുടെ കൈയിൽ വീട്ടുകാര്യം മുഴുവനും സമർപ്പിക്കുന്നതായാൽ, അതിൽനിന്നുണ്ടാകുന്ന ഫലം ചിന്ത്യമാണ്. ഇങ്ങിനെയുള്ള നിലയിൽ, ഗൃഹനായികയ്ക്ക് കുടുംബജോലി അറിഞ്ഞുകൂടെങ്കിൽ അവൾ വേലക്കാരാൽ വഞ്ചിക്കപ്പെടുമെന്നുമാത്രമല്ല, അവർ ഉണ്ടാക്കിക്കൊണ്ടുവരുന്ന ചീത്തസാധനങ്ങൾ അവൾ ഭക്ഷിക്കേണ്ടിയും വരും. നേരേമറിച്ച്, അവൾക്ക് ഗൃഹഭരണതന്ത്രം അറിയാമെങ്കിൽ അവളെ

വേലക്കാർ വഞ്ചിക്കയില്ല; അവക്ക് പാചകവൃത്തിയിൽ ജ്ഞാനമില്ലെന്നുകണ്ടാൽ, അവരെ അതിൽ പരിശീലിപ്പിപ്പാൻ അവൾക്ക് കഴികയും ചെയ്യും.

ഗൃഹജോലി— അടുക്കളജോലിതന്നെയും— സാരമില്ലെന്നുകരുതി അതിനെ തള്ളിക്കളയരുതേ എന്ന് എല്ലാ ബാലികമാരോടും ഞാൻ പ്രത്യേകം ഉപദേശിക്കുന്നു. ഗൃഹഭരണജ്ഞാനം ഒരു സ്ത്രീക്ക്, വസ്ത്രാഭരണാലങ്കാരത്തേക്കാൾ ശ്രേഷ്ഠമായ അലങ്കാരമാണെന്ന് അവർ മനസ്സിലാക്കിക്കൊള്ളട്ടെ. എത്ര സമ്പന്നകളായിരുന്നാലും നിങ്ങൾ എല്ലാവിഷയങ്ങളിലും വേലക്കാരെത്തന്നെ ആശ്രയിക്കുന്നത് ആശാസ്യമായിരിക്കയില്ല. നിങ്ങളുടെ ഭർത്താക്കന്മാരെ നിങ്ങൾ സ്നേഹിക്കുന്നുണ്ടെങ്കിൽ, നിങ്ങളുടെ കൈകൊണ്ട് വിശേഷമായ ഏതെങ്കിലും പലഹാരങ്ങൾ അവക്കുണ്ടാക്കിക്കൊടുപ്പാൻ നിങ്ങളുടെ മനസ്സ് നിങ്ങളെ നിർബ്ബന്ധിക്കും. നിങ്ങളുടെ കരപല്ലവത്താൽ നിർമ്മിക്കപ്പെടുന്ന സർവ്വസാധനങ്ങളും നിങ്ങളുടെ ഭർത്താക്കന്മാർക്ക് അമൃതോപമമായിരിക്കുമെന്നുള്ളത് നിസ്സന്ദേഹമാണ്. എന്നാൽ നിങ്ങൾക്ക് വീട്ടുവേല അറിഞ്ഞുകൂടെങ്കിൽ, ഇപ്രകാരം അവരെ സന്തോഷിപ്പിപ്പാൻ കഴിയാതെയാവും. നിങ്ങളുടെ കുട്ടികളെ, ധാത്രിമാരെ (ആയമാരെ) ഏല്പിച്ചാൽതന്നെയും, നിങ്ങളുടെ പരിചരണം അവക്ക് ആവശ്യമായിരിക്കും; അല്ലെന്നിരു

ന്നാൽക്കൂടിയും, പുത്രവാത്സല്യം, അവരെ പരിചരിപ്പാൻ നിങ്ങളെ നിർബ്ബന്ധിക്കാതിരിക്കയില്ല. അതുകൊണ്ട്, വിവാഹത്തിന് കോപ്പുകൂട്ടുന്നതിനുമുമ്പേതന്നെ, ഗൃഹജോലികൾ നല്ലവണ്ണം പഠിക്കുവിൻ. ഈ വിഷയത്തിൽ മക്കളെ പരിശീലിപ്പിപ്പാൻ മാതാപിതാക്കന്മാരെ പ്രത്യേകം ഓർപ്പിച്ചുകൊള്ളുന്നു.

അടുക്കളപ്പണി ഒട്ടുംതന്നെ നിന്ദ്യമല്ലെന്ന് മുകളിൽ വിവരിച്ചിട്ടുള്ള സംഗതികളിൽനിന്ന് വിശദമായിരിക്കുമെന്ന് വിശ്വസിക്കുന്നു. ഏററവും ഔന്നത്യപദവിയിൽ സ്ഥിതിചെയ്യുന്ന സ്ത്രീകൾപോലും പ്രസ്തുത വിഷയത്തിൽ വൈദഗ്ദ്ധ്യം പ്രാപിക്കുന്നുണ്ടെന്നുള്ളതിന്, നമ്മുടെ ചക്രവർത്തി ജോർജ്ജ് മഹാരാജാവു തിരുമനസ്സിലെ ഏകപുത്രിയുടെ ചരിത്രംതന്നെ ഒന്നാന്തരം ദൃഷ്ടാന്തമാണ്. രാജകുമാരി ഇപ്പോഴും, ദിവസത്തിൽ ഒന്നര മണിക്കൂറ്, മുടങ്ങാതെ, ഗൃഹജോലികൾ ശീലിച്ചുവരുന്നുണ്ടെന്ന് കേട്ടാൽ, നമ്മുടെ സ്ത്രീകളിൽ ചിലർ വിശ്വസിക്കയില്ലായിരിക്കും. എങ്കിലും ഇത് വാസ്തവമാണ്. പരേതയായ ഗുണവതി വിക്ടോറിയാ ചക്രവർത്തിനി, പാചകജോലിയിൽ അദ്വിതീയയായിരുന്നു എന്നുള്ളത് ലോകപ്രസിദ്ധമാണ്. അവിടത്തെ കാലടികളെത്തന്നെ അനുഗമിച്ചുപോന്ന അലക്സാണ്ഡ്രാ മഹാരാജ്ഞിയും ഇതിൽ ഒട്ടും പിന്നോക്കമല്ല. നമ്മുടെ ചക്രവർത്തിനി, മേ

രിമഹാരാജ്ഞിക്കും കുടുംബഭരണം വെടിപ്പായി അറിയാം എന്നുള്ളത് അവിടത്തെ മേൽനോട്ടത്തിൽ വളൎന്നുവരുന്ന രാജകുമാരിയുടെ ഉദാഹരണം സ്പഷ്ടമായി തെളിയക്കുന്നു. ഇങ്ങിനെ നോക്കിയാൽ, കുലശ്രേഷ്ഠതയും സ്ഥാനൌന്നത്യവും ഉള്ള അനേകം മഹിളാരത്നങ്ങൾ ഈ വിഷയത്തിൽ പ്രത്യേകതാല്പൎയ്യം പ്രദൎശിപ്പിച്ചുപോരുന്നുണ്ടെന്ന് കാണാതിരിക്കയില്ല.

നമ്മുടെ നാട്ടിലെ ബാലികമാൎക്ക് ഗൃഹഭരണത്തിൽ പൎയ്യാപ്തമായ അറിവു ലഭിക്കുന്നതിനുള്ള പ്രതിബന്ധങ്ങളിൽ സൎവ്വപ്രധാനമായത്, ശൈശവവിവാഹമാണ്. ക്രിസ്ത്യാനികളിൽ മിക്കസമുദായക്കാരും തങ്ങളുടെ പെങ്കുട്ടികളെ, നന്ന ഇളപ്രായത്തിൽത്തന്നെ ഭൎത്താക്കന്മാരുടെ കൈയിൽ പിടിച്ചേല്പിക്കുന്നതുകൊണ്ട്, അവൎക്ക് ഒരുവക വിദ്യാഭ്യാസത്തിനും തരംകിട്ടാതെപോകുന്നു. നമ്മുടെ ഇടയിൽ 'തലയിലെഴുത്തു'കൂടി അറിഞ്ഞുകൂടാത്ത അനേകം സ്ത്രീജനങ്ങൾ ജീവിച്ചുപോരുന്നതിനുള്ള ഹേതു ഈ ദുരാചാരമല്ലാതെ മറ്റെന്താണ്? പുരുഷന്മാർ വിദ്യാഭ്യാസമുള്ളവരായിത്തീൎന്നിട്ടും, ബാല്യവിവാഹത്തിന്റെ ദോഷങ്ങൾ അവൎക്ക് മനസ്സിലായിത്തുടങ്ങിട്ടുകൂടിയും—ഈ അനൎത്ഥവും നിരൎത്ഥവുമായ ആചാരത്തെ സമുദായനിയമപുസ്തകത്തിൽനിന്ന് എടുത്തുകളയാത്തത് എന്തുകൊണ്ടാണെന്നറിഞ്ഞുകൂടാ.

ശൈശവവിവാഹമാകുന്ന ഈ ദുർദ്ദേവതയെ ഭക്തിപൂൎവ്വം പൂജിച്ചുപോരുന്നതിനുള്ള ഇവരുടെ ന്യായം എന്തു തന്നെയായിരുന്നാലും, അത് സമുദായജീവശക്തിയെ ക്രമത്തിലധികം ക്ഷയിപ്പിച്ചുവരുന്നുണ്ടെന്ന് പറയാതെ കഴികയില്ല. ഈ വിഷയത്തെപ്പററി കൂലങ്കഷമായ ഒരു നിരൂപണം ചെയ്യാൻ എനിക്കാഗ്രഹമുണ്ടെങ്കിലും, അതിനുള്ള സ്ഥലവും സന്ദൎഭവും ഇതല്ലായ്കയാൽ, കൂടുതലായി ഒന്നും പ്രസ്താവിക്കുന്നില്ല. എങ്കിലും സമുദായപ്രമാണികളോട് ഇത്രമാത്രം പറയാം: നിങ്ങൾ സമുദായത്തെ നിൎവ്യാജം സ്നേഹിക്കയും സമുദായാഭിവൃദ്ധിയെ ഹൃദയപൂൎവ്വം കാംക്ഷിക്കയും ചെയ്യുന്നുണ്ടെങ്കിൽ, ബാല്യവിവാഹം നിൎത്തൽചെയ്യണം. നിങ്ങളുടെ സമുദായം അനേകം ഉത്തമകുടുംബങ്ങളാൽ പ്രശോഭിക്കുന്നത് കാണ്മാൻ നിങ്ങൾക്ക് ആഗ്രഹമുണ്ടെന്നിരുന്നാൽ, ഈ പൈശാചികമായ ആചാരത്തെ തട്ടി ഉടയ്ക്കുവിൻ; ഭാവിയിൽ സമുദായത്തെ ഭരിച്ചുകൊണ്ടുപോകേണ്ട നിങ്ങളുടെ അനന്തിരവന്മാർ ആരോഗ്യവും ബുദ്ധിവൈശിഷ്ട്യവും ഉള്ളവരായിരിക്കേണമെന്ന് നിങ്ങൾക്ക് അഭിനിവേശമുണ്ടെങ്കിൽ, നിങ്ങളുടെ ബാലികമാരെ കുട്ടിക്കാലത്തിലെ തന്നെ കല്യാണം കഴിച്ചുവിടാതെ, അവൎക്ക് എല്ലാവിഷയങ്ങളിലും, ഗൃഹഭരണവിഷയത്തിൽ പ്രത്യേകിച്ചും, പൂൎണ്ണമായ അറിവുനല്കുക. ശൈശവവിവാഹം നിലവിൽ

ഇരിക്കുംകാലത്തോളം നിങ്ങൾക്ക് സമുദായാഭ്യുന്നതിയുണ്ടാകയില്ലെന്നുള്ളത് നിരാക്ഷേപമാണ്.

ഒരു പെൺകുട്ടിക്ക് വിവാഹജീവിതത്തിൽ പ്രവേശിപ്പാൻ എത്ര താല്പൎയ്യമുണ്ടോ, അത്രതന്നെ താല്പൎയ്യം, വിവാഹത്തിനുശേഷം, സ്വന്തമായ ഒരു ഭവനത്തിൽ അതിലെ നായികയായി, ഭൎത്തൃശുശ്രൂഷചെയ്തു ജീവിപ്പാനും ഉണ്ടായിരിക്കും. ഈ രണ്ടാഗ്രഹങ്ങളും പ്രകൃതിതന്നെ അവൾക്ക് നല്കിയിട്ടുള്ളതാണ്. അതുകൊണ്ട്, ഇങ്ങിനെയുള്ള ഒരു പുതിയ ജീവിതം സംബന്ധിച്ച് അവൾ അവശ്യം ഗ്രഹിച്ചിരിക്കേണ്ട ചില പ്രധാന സംഗതികളെ സംക്ഷേപമായി അടുത്ത അദ്ധ്യായത്തിൽ വിവരിക്കാം.



# ഉൽകൃഷ്ടജീവിതം.

## രണ്ടാം അദ്ധ്യായം.

### ഒരു ഗൃഹവും അതിലെ നായികയും.

നമ്മുടെ രാജ്യത്ത് നാട്ടുപുറങ്ങളിൽ താമസിക്കുന്ന ഏററവും ദരിദ്രനായ ഒരുവനുപോലും സ്വന്തമായ ഒരു

വീട്ടുണ്ടായിരിക്കും. എന്നാൽ പട്ടണങ്ങളിൽ പാക്കുന്നവരുടെ സ്ഥിതി അങ്ങിനെയല്ല. പ്രത്യേകിച്ച്, വല്ല ഗവമ്മെണ്ടുദ്യോഗത്തിലോ മറേറാ ഇരിക്കേണ്ടിവരുന്ന ഒരുവന്, മിക്കപ്പോഴും ഒരു സ്ഥലത്തുനിന്ന് മറെറാരു സ്ഥലത്തേക്കു് മാറേണ്ടിവരുന്നതുകൊണ്ട്, പോകുന്നടിക്കിലെല്ലാം സ്വന്തം വീടുപണിയിപ്പാൻ അസാദ്ധ്യമായിരിക്കും. ഇങ്ങിനെയുള്ളവർ തങ്ങൾ ചെല്ലുന്ന സ്ഥലത്ത്, കൂലിക്ക് വീടെടുത്ത് താമസിക്കയാണ് പതിവ്. (നാം ഇവിടെ വിവാഹം കഴിഞ്ഞ് ഭായ്യയോടും മക്കളോടും കൂടിയിരിക്കുന്നവരെപ്പററിയാണ് പറയുന്നതെന്ന് വിസ്മരിക്കരുത്.) * എന്നാൽ ഇപ്രകാരം താമസിക്കേണ്ടിവരുന്ന അവസരങ്ങളിൽ, വീടെടുക്കുന്ന വിഷയത്തിൽ, ആ വീടിന്റെ ഭരണം കൈയേല്ക്കേണ്ടിവരുന്ന ഗൃഹനായികയുടെ ശ്രദ്ധ നല്ലവണ്ണം പതിയേണ്ടത് ആവശ്യമാകുന്നു.

ഒന്നാമത്, തന്റെ ഭത്താവിന് മാസത്തിൽ എത്ര വരവുണ്ടെന്ന് നോക്കണം. വീടുതിരഞ്ഞെടുക്കുന്നതിനുമുമ്പ് ആലോചിക്കേണ്ട ഒരു മുഖ്യകായ്യം ഇതാണ്. ആഡംബരാസക്തിയുള്ള ചില സ്ത്രീകൾ ഇത് തീരെ വി

* പല സമ്പ്രദായത്തിലുള്ള ജീവിതമുണ്ടെന്നിരുന്നാലും, ഇവിടെ ഒരു സമ്പ്രദായത്തെ അടിസ്ഥാനമാക്കി മാത്രമെ പ്രതിപാദിക്കുന്നുള്ളൂ.

സ്ഥരിക്കയും, തങ്ങളുടെ ശക്തിക്കപ്പുറമുള്ള 'വലിയ വീട്' അന്വേഷിക്കുകയും ചെയ്യുന്നു. ഇത് തീരെ ഭോഷത്വമാണ്. ചെറിയ വീട്ടിൽ താമസിച്ചാലും, പട്ടിണികൂടാതെ കഴിപ്പാൻ സാധിക്കുന്നതാണ് വലിയ കാര്യം. പിന്നെ നാം നല്ല സ്ഥിതിയിലിരിക്കുമ്പോൾ, അരിഷ്ടകാലത്തേക്കു വല്ലതും ശേഖരിക്കേണ്ടതുമാണല്ലൊ. മിതവ്യയശീലമുള്ള ഒരു സ്ത്രീ, ഭർത്താവിന്റെ പണം പാഴാകേടിൽ കളകയില്ല. അതുകൊണ്ട്, തങ്ങളുടെ ധനസ്ഥിതി അനുവദിക്കുന്നേടത്തോളമുള്ള ഒരു ഭവനം തിരഞ്ഞെടുപ്പാൻ, ഭാര്യ, ഭർത്താവിനെ പ്രേരിപ്പിക്കേണ്ടതാകുന്നു.

രണ്ടാമത്, വീട് സ്ഥിതിചെയ്യുന്ന സ്ഥലത്തിന്റെ പ്രകൃതിയെപ്പററി ആലോചിക്കണം. വാടക കൂട്ടികൊടുക്കുന്നതിലുള്ള ലുബ്ധുകൊണ്ട്, ആരോഗ്യവർദ്ധനക്കു കൊള്ളാത്ത ഏതെങ്കിലും സ്ഥലത്തെ ഒരു വീട് തിരഞ്ഞെടുത്തുപോകരുത്. സ്ഥലം നന്നായിരുന്നാൽ, വാടക അല്പം കൂട്ടിക്കൊടുത്താലും തരക്കേടില്ല. ചതുപ്പുപ്രദേശം താമസത്തിന് പററിയതല്ല. അപ്രകാരംതന്നെ ശുദ്ധവായു പ്രവേശത്തെ തടയത്തക്ക പ്രകൃതിവിശേഷങ്ങളോടുകൂടിയ സ്ഥലവും ആരോഗ്യത്തെ ഹനിക്കുന്നതാണ്. സ്ഥലം തിരഞ്ഞെടുക്കുന്നവിഷയത്തിൽ, വിശേഷബുദ്ധിയെയാണ് പ്രധാനമായി ആശ്രയിക്കേണ്ടത്. കട്ടികൾ

ക്ക് ഓടിച്ചാടി നടപ്പാനും,വ്യായാമം ചെയ്യാനും പാമ്പ് വിസ്താരമുള്ളതായിരിക്കണം. വീട് നിരത്തോട് വളരെ അടുത്തിരിക്കരുത്. വീടിന്റെ മുൻവശത്തും പിൻവശത്തും പെരുമാറാൻ മാത്രം സ്ഥലം ഉണ്ടോ എന്നു നോക്കണം. സ്ഥലം തൃപ്തികരമാണെന്നുകണ്ടാൽ, പിന്നെ നോക്കേണ്ടത് വീടിന്റെ നിർമ്മാണരീതിയെക്കുറിച്ചാണ്. ഈ കാര്യത്തിലും വിശേഷബുദ്ധിയുടെ സഹായത്തെത്തന്നെ നാം അവലംബിക്കേണ്ടതാകുന്നു. പ്രത്യേകം ശ്രദ്ധിക്കേണ്ട ഒന്നുരണ്ടു സംഗതികളെ സംബന്ധിച്ചുമാത്രം ഇവിടെ വിവരിക്കാം. വെളിച്ചവും നിർമ്മലവായുവും ശരീരസൌഖ്യത്തിന് ഒഴിച്ചുകൂടാത്ത വസ്തുക്കളാകയാൽ, ഇവരണ്ടും നിർബാധമായി കടക്കത്തക്കവണ്ണം വിശാലമായ വാതലുകളോടുകൂടിയ വീട് തിരഞ്ഞെടുക്കുക. വീടിന് ധാരാളം പൊക്കമുണ്ടായിരിക്കണം. നമ്മുടെ നാട്ടിലെ, പഴയ സമ്പ്രദായത്തിലുള്ള പൊക്കംകുറഞ്ഞ അറപ്പുരവീടുകൾ ദേഹാരോഗ്യത്തിന് തീരെ യോജിക്കാത്തവയാണ്.

വീട് കഴിവുള്ളതും തീവണ്ടിസ്റ്റേഷനും, ആസ്പത്രിക്കും അങ്ങാടിക്കും അടുത്തിരിക്കുന്നത് ഉപകാരപ്രദവും സൌകര്യവും ആയിരിക്കും. ഇതെല്ലാം സാധാരണ ഒത്തുവരാൻ പ്രയാസംതന്നെ; എങ്കിലും, ഒരു വീടെടുക്കുവാൻ ഉദ്ദേശിക്കുമ്പോൾ, ഇതിനെയുള്ള സൌകര്യങ്ങളെ

പ്പററി മുങ്കൂട്ടി ആലോചിക്കേണ്ടതാണ്. ഇപ്പോൾ എല്ലാപട്ടണങ്ങളിലുംതന്നെ, പാഠശാലകൾ ഇല്ലാതില്ല; കുട്ടികളുടെ വിദ്യാഭ്യാസവിഷയത്തിൽ താല്പയ്യമുള്ള ഒരു മാതാവ്, തന്റെ മക്കളുടെ വിദ്യാലയത്തോട് അടുത്തുപാൎപ്പാൻ താല്പയ്യപ്പെടുമെന്നുള്ളത് നിശ്ചയമത്രെ.

ആരോഗ്യരക്ഷയ്ക്കു ശുദ്ധജലം ഒഴിച്ചുകൂടാത്തതാകകൊണ്ട്, വീട് തിരഞ്ഞെടുക്കുന്നതിനുമുമ്പ്, വീടിനോടടുത്ത് നല്ല ഒരു കിണർ ഉണ്ടോ എന്നു നോക്കണം. ചില സ്ഥലങ്ങളിൽ നാം ആഗ്രഹിക്കുമ്പോലെ, ശുദ്ധജലം കിട്ടാൻ പ്രയാസം. ഇങ്ങിനെയുള്ള സ്ഥിതിയിൽ കഴിയുന്നത്ര നല്ല വെള്ളം കിട്ടുവാൻ ശ്രമിക്കയും, അത് തിളപ്പിച്ചോ മററവിധത്തിൽ ശുദ്ധിചെയ്തോ ഉപയോഗിക്കയും വേണം.

വീടിന്റെ മുൻഭാഗത്ത് നല്ലതായ ഒരു തോട്ടം ഉണ്ടായിരിക്കുന്നത്, പലവിധത്തിലും കൊള്ളാം. അനേകവിധം ചെടികളിൽനിന്നും വൃക്ഷങ്ങളിൽനിന്നും തട്ടിവരുന്ന വായു ശ്വസിക്കുന്നത് ആരോഗ്യത്തിനുപയുക്തമാണെന്നുമാത്രമല്ലാ, ഭംഗിയുള്ള ഒരു പൂന്തോട്ടം വീടിനു് ഒരു അലങ്കാരവും ആയിരിക്കും.

മലവിസൎജ്ജനത്തിനുള്ള മറപ്പുര മുതലായതുകൾ ഗൃഹത്തോടടുത്തും ഗൃഹത്തെ അഭിമുഖീകരിച്ചും സ്ഥിതിചെയ്യാതിരിപ്പാൻ പ്രത്യേകം ശ്രദ്ധിക്കണം. മറപ്പുര സ

ഓ വൃത്തിയാക്കിയിട്ടിരിക്കേണ്ടതുകൂടാതെ, ദുർഗ്ഗന്ധനിവാരണത്തിനുള്ള ഏതെങ്കിലും സാധനം ആഴ്ചയിൽ ഒന്നോ രണ്ടോ വട്ടം അവിടെ തളിക്കേണ്ടതുമാകുന്നു. മലിനവസ്തുക്കളിൽ തട്ടി വരുന്ന വായു, നാസാരന്ധ്രങ്ങളിൽക്കൂടി അകത്തു പ്രവേശിക്കുന്നതുകൊണ്ട്, ഏതെല്ലാം രോഗങ്ങൾ ഉത്ഭവിക്കുമെന്ന് വിവരിച്ചുകൂടാ. അതുകൊണ്ട്, ഈ വിഷയത്തിൽ ഒരു ഗൃഹനായികയുടെ ശ്രദ്ധ പ്രത്യേകം പതിയേണ്ടതാണ്. ഇപ്രകാരംതന്നെ, വീടിന് വെള്ളതേയ്ക്കുന്ന കാര്യവും വിസ്മരിക്കരുത്. നമ്മുടെ നാട്ടിൽ, പണികഴിഞ്ഞ് പത്തുനാല്പതുകൊല്ലങ്ങൾ കഴിഞ്ഞശേഷവും, ഒരിക്കൽപ്പോലും വെള്ളതേപ്പിച്ചിട്ടില്ലാത്ത അനവധി വീടുകൾ ഉണ്ട്. ഈ കാര്യത്തിൽ ധനവാന്മാരും പാവപ്പെട്ടവരും ഒരുപ്പോലെ അപരാധികളാണ്. പണം പോകുമെന്നുള്ള ലുബ്ധുകൊണ്ടല്ലാ, അജ്ഞതനിമിത്തമാണ് മിക്കവരും ഈ സംഗതി സാരമാക്കാത്തത്. കൊല്ലത്തിൽ നാലോ അഞ്ചോ രൂപ ചെലവാക്കാനുള്ള വൈമുഖ്യംമൂലം, പിന്നീട് നാന്തറോ അഞ്ചൂറോ ഡാക്ടൎക്ക് കൊടുപ്പാൻ സംഗതി വരുന്നുണ്ടെന്ന് ആരും അറിയുന്നില്ല. വാസ്തവം ആലോചിച്ചാൽ, നമ്മുടെ ഇടയിലുള്ള മിക്ക ദീനങ്ങളുടേയും നിദാനം വൃത്തിഹീനതയാണ്. വീട് അടിച്ചുതേച്ച് ശുചിയാക്കിയിടുക, കൊല്ലത്തിൽ ചുരുങ്ങിയപക്ഷം മൂന്നുപ്രാവശ്യം

ച്ചുമരുകൾക്ക് വെള്ളതേയ്ക്കുക മുതലായത് ചെയ്യാൽ ഒരുമാതിരി രോഗങ്ങളൊന്നും അടുക്കുകതന്നെയില്ല. അനേകവിധം രോഗങ്ങൾ ഒരുവക കൃമികളിൽനിന്നാണ് ഉത്ഭവിക്കുന്നത് എന്ന് വൈദ്യശാസ്ത്രപഠിജ്ഞാനമുള്ള വക്കറിയാം. കൃമികൾ സാധാരണയായി മലിനവസ്തുക്കളിൽനിന്ന് ജനിക്കുന്നു. വെള്ളതേയ്ക്കാതെയും തുടയ്ക്കാതെയും ഉള്ള ച്ചുമരുകൾ മുതലായവ, ഇങ്ങിനെയുള്ള വിഷപ്രാണികളുടെ സങ്കേതസ്ഥാനങ്ങളാണ്. ഇവ ഏതെല്ലാം മാർഗ്ഗങ്ങളിൽക്കൂടി, നമ്മുടെ ഉള്ളിൽ കടന്നുകൂടുമെന്ന് കണ്ടുപിടിപ്പാൻ പ്രയാസം. അതുകൊണ്ട്, ഇവയെ ഒഴിച്ചുനിത്തുവാൻ നാം കഴിയുന്നതും ശ്രമിക്കേണ്ടതാത്രെ. അനാവശ്യമായ പണച്ചെലവിൽനിന്നും അനത്ഥങ്ങളിൽനിന്നും മാറിനില്പാൻ ആഗ്രഹിക്കുന്ന ഒരു സ്ത്രീ തന്റെ വീട് വൃത്തിയിൽ വെയ്ക്കുമെന്നുള്ളത് നിശ്ചയമാണ്. ഞാൻ മുകളിൽ പറഞ്ഞതുപോലെ, കൊല്ലത്തിൽ മൂന്നുതവണയെങ്കിലും വീടിന് വെള്ളവലിപ്പിക്കണം. അഴുക്കുവസ്ത്രങ്ങൾ, പഴന്തുണികഷണങ്ങൾ മുതലായതുകൾ ഒരിക്കലും വീടിനുള്ളിൽ സ്ഥിതിചെയ്യാൻ സമ്മതിക്കരുത്. ഇതെല്ലാം രോഗങ്ങളെ വിളിച്ചുവരുത്തുവാനുള്ള മാർഗ്ഗങ്ങളാണ്.

താൻ താമസിക്കുന്ന വീട് കഴിയുന്നത്ര മനോഹരമായി കാണപ്പെടുവാൻ ഒരു ഗൃഹനായികയ്ക്ക് താല്പയ്യ

മുണ്ടാകാതെ വരികയില്ല. ശയനമുറി, സന്ദശ്നശാല മു തലായവയെ ചിത്രങ്ങൾകൊണ്ടും മററും മോടിപിടിപ്പി ക്കുന്നത് ഒരു ഉത്തമസ്ത്രീയുടെ രസകരമായ ജോലിയാ ണ്. ഇതിന്നുവേണ്ടി ഭത്താവിൻെറ പണം അധികമാ യി ചെലവുചെയ്യരുത്. നിവൃത്തിയുള്ളേടത്തോളം, സ്വ ന്ത കൈകൊണ്ടുണ്ടാക്കപ്പെട്ടുന്ന സാധനങ്ങളെവേണം ഉപയോഗിപ്പാൻ. തുന്നലിൽ സാമത്ഥ്യമുള്ള ഒരു സ്ത്രീ ക്ക് ഇത് വളരെ എളുപ്പമായിരിക്കും. അലങ്കാരവസ്തു കളെപ്പററി ഓരോരുത്തക്കും പ്രത്യേകമായ അഭിരുചിയു ള്ളതുകൊണ്ട്, എൻെറ അഭിരുചിയേമാത്രം അടിസ്ഥാ നമാക്കി എന്തെങ്കിലും പറയുന്നത് അസംബന്ധമായി രിക്കും. അതുകൊണ്ട്, ഈ വിഷയത്തിലും ഒരു ഗൃഹ നാഥയുടെ ശ്രദ്ധ പതിയേണ്ടതാണെന്നുമാത്രം ഓപ്പി ച്ചുകൊണ്ട് ഇതിൽനിന്ന് വിരമിക്കുന്നു.

ഇനി ഗൃഹസാമാനങ്ങളെപ്പററിയാണ് ആലോ ചിപ്പാനുള്ളത്. എന്നാൽ ഈ വിഷയത്തിലും അനു കരിക്കാവുന്ന ഒരു നിയമപദ്ധതിയെ ചൂണ്ടിക്കാണിപ്പാ ൻ സാധിക്കാതെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഗൃഹസാമാനങ്ങൾ ഉണ്ടാക്കുന്നതിൽ മുഖ്യമായി നാം നോക്കാനുള്ളത് നമ്മുടെ ധനസ്ഥിതിയാണ്. രു ചിഭേദം ഇതിലും ഇല്ലാതില്ല. എങ്കിലും അത് എത്ര

യോ നിസ്സാരമാണ്. ഒന്നുമാത്രം ഇവിടെ പറയാം: ആവശ്യമുള്ള സാധനങ്ങൾ വാങ്ങുക. ഇതിൽ ഭംഗി നോക്കുന്നത് ആപല്ക്കരമാണ്. ഭംഗിയുള്ളസാധനങ്ങൾ ചിലപ്പോൾ ആവശ്യത്തിന് പററാത്തവയായിരിക്കും. കുറഞ്ഞ വിലയ്ക്കു് ഉപകാരയോഗ്യമായ സാമാനങ്ങൾ കിട്ടുവാൻ ശ്രമിക്ക. വീട്ടുസാമാനങ്ങളുടെ കാര്യത്തിൽ, വേണ്ടതിനും വേണ്ടാത്തതിനുമായി ദ്രവ്യയം ചെയ്യുന്ന സ്ത്രീകൾ അപൂർവ്വമല്ല. ഇത് തീരെ ദോഷതരമാണെന്നു മാത്രമേ എനിക്കു പറവാനുള്ളു.

വീട്ടു തിരഞ്ഞെടുക്കുമ്പോൾ ആലോചനയിൽ വേണ്ട ഒരു സംഗതി ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽത്തന്നെ ഞാൻ പറയേണ്ടതായിരുന്നു. അല്പം ഒടുവിലായിപ്പോയതുകൊണ്ട്, അത് അപ്രധാനമാണെന്ന് ആരും ശങ്കിച്ചുപോകരുത്. നല്ല അയൽക്കാരുള്ള ഒരു സ്ഥലം കണ്ടുപിടിക്ക. മനുഷ്യർക്കു അന്യോന്യസഹായംകൂടാതെ ജീവിപ്പാൻ അസാദ്ധ്യമാകകൊണ്ട്, നമ്മുടെ ഏററവും അടുത്തു താമസിക്കുന്നവരുമായി വേഴ്ചയിൽ സ്ഥിതിചെയ്യാൻ നാം നിർബ്ബന്ധിക്കപ്പെടുന്നു. എന്നാൽ ഇങ്ങിനെയുള്ളവർ—നമ്മുടെ അയൽവാസികൾ—ഉത്തമന്മാരായിരുന്നാൽ മാത്രമേ അവരുമായി സ്നേഹിക്കുന്നതുകൊണ്ടു നമുക്ക് ഉപകാരമുള്ളു. നമ്മുടെ അയൽവാസികൾ ഈശ്വരഭക്തന്മാരും, പരന്മാരുടെ

അഭിവൃദ്ധിയിൽ സന്തോഷിക്കുന്നവരും, അന്യന്മാൎക്ക് ഉപകാരംചെയ്വാൻ താല്പൎയ്യമുള്ളവരും ആയിരുന്നാൽ അവരിൽനിന്ന് കണക്കില്ലാത്ത നന്മകൾ നമുക്കു സിദ്ധിക്കുന്നതാണ്. മറിച്ചായാൽ അത്രതന്നെ ദോഷങ്ങൾ നേരിടുവാനും ഇടയുണ്ട്. അതുകൊണ്ട്, മൎയ്യാദക്കാരായ അയൽവാസികളാൽ അധിവസിതമായ ഒരു സ്ഥലം തിരഞ്ഞെടുക്കയും, അവരുമായി സ്നേഹത്തിൽ കഴിഞ്ഞുകൂടുകയും ചെയ്യു. അന്യരുടെ വീഴ്ചകളെ ക്ഷമിപ്പാനുള്ള സഹനശക്തി ഒരു സ്ത്രീക്ക് അവളുടെ ജീവിതോന്നമനത്തിന് എത്രമാത്രം ആവശ്യമാണെന്ന് ഞാൻ പ്രത്യേകം പറയേണ്ടതില്ല. നമ്മുടെ അയൽവാസികൾ എത്രതന്നെ നല്ലവരായിരുന്നാലും, അവർ മനുഷ്യരാകകൊണ്ട് അവരിൽ വല്ല തെററുകളും ചിലപ്പോൾ കാണാൻ സംഗതിയായേക്കാം; എന്നാൽ ഇങ്ങിനെയുള്ള അവസരങ്ങളിൽ അവരുമായി ശണ്ഠകൂടാതെ, നാമും മനുഷ്യരാകുന്നുവെന്നും നമുക്കും പല വീഴ്ചകളുണ്ടെന്നും വിചാരിച്ച്, അവരുടെ കുറവുകളെ ക്ഷമിക്കയും അവരുമായി പണ്ടത്തെപ്പോലെതന്നെ സമാധാനത്തിൽ വൎത്തിക്കയും വേണം.

ഈ സഹനശീലം, അയൽക്കാരുമായുള്ള നമ്മുടെ ബന്ധത്തിൽ മാത്രമല്ല, സകല വിഷയങ്ങളിലും

വേണ്ടതാണ്. ഒരു സ്ത്രീയുടെ സ്വഭാവഗുണങ്ങളിൽ വെച്ച്, ഇതിന് വളരെ പ്രധാനമായ ഒരു സ്ഥാനം കല്പിക്കാമെന്ന് എനിക്കു തോന്നുന്നു. ഭർത്താവായും ഭൃത്യവർഗ്ഗങ്ങളായും ഉള്ള നിത്യപെരുമാററത്തിൽ ഈ വിശിഷ്ടഗുണം ഒരു ഉത്തമയായ സ്ത്രീ സർവ്വോപരി കാണിക്കേണ്ടതും, കാണിക്കാതെ ഉത്തമ സ്ത്രീ എന്ന നാമത്തെ അവൾക്ക് അർഹിപ്പാൻ കഴിയാതെ വരുന്നതും ആകുന്നു. കുടുംബത്തിൽ സമാധാനം വേണമെന്നു കാംക്ഷിക്കുന്നുണ്ടെങ്കിൽ, അവൾ "പൊറുക്കുവാനും മറക്കുവാനും" സദാ തയ്യാറായിരുന്നുകൊള്ളണം.

നിങ്ങളുടെ ഭൃത്യവർഗ്ഗങ്ങളെ കണ്ണുമടച്ചു വിശ്വസിക്കയും, അവരുടെ കൈയിൽ നിങ്ങളുടെ പണപ്പെട്ടിയുടെ താക്കോൽ ഒഴിഞ്ഞുകൊടുക്കയും ചെയ്യേണമെന്ന് ഞാൻ പറയുന്നില്ല. ഞാൻ മുകളിൽ പറഞ്ഞതുപോലെ, വേലക്കാർ സാധാരണയായി ലഘുബുദ്ധികളും, സന്മാർഗ്ഗത്തിൽ വളരായ്കനിമിത്തം, തരംകിട്ടിയാൽ കക്കാൻ മടിക്കാത്തവരും ആയിരിക്കും. അതുകൊണ്ട് അവരെ ആലോചനയില്ലാതെ വിശ്വസിച്ചുകളയുന്നത് നന്നല്ല. എന്നാൽ അവരെ സ്നേഹിക്കയും, അവരോട് ദയാപൂർവ്വം പെരുമാറുകയും ചെയ്യേണമെന്ന് ഞാൻ എല്ലാ സ്ത്രീകളോടും ബലമായി ആവശ്യപ്പെട്ടു

ന്നു. ചില കുടുംബനായികമാർ അവരുടെ വേലക്കാരികളെ, ഏറാവും നിസ്സാരമായ കുററത്തിനുപോലും കരുണകൂടാതെ, അടിക്കയും ശാസിക്കയും പട്ടിണിയിടുകയും ചെയ്യുവരാറുള്ളതു കാണുമ്പോൾ എനിക്കു വളരെ സങ്കടം തോന്നാറുണ്ട്. കഷ്ടം! ഇവരുടെ മനസ്സ് ഇത്ര കഠിനമായിത്തിരുന്നുവല്ലോ. അടിമവ്യാപാരത്തിന്റെ കാലം കഴിഞ്ഞുപോയിരിക്കുന്നുവെന്ന് ഇവർ ഓക്കട്ടെ. ഇപ്പോൾ എല്ലാവരും, ന്യായമായ ഒരു ഭരണത്തിൻകീഴിൽ, തുല്യന്മാരാണ്. യാതൊരുവനും തന്റെ സമസൃഷ്ടികളെ ദ്രോഹിപ്പാനുള്ള അവകാശമില്ല. നിങ്ങളുടെ വേലക്കാർ, അവരുടെ ദാരിദ്ര്യംമൂലം നിങ്ങളുടെ കീഴിൽ സ്ഥിതിചെയ്യുന്നുവെങ്കിലും, അവർ ദൈവത്തിന്റെ ദൃഷ്ടിയിൽ നിങ്ങളോളംതന്നെ ശ്രേഷ്ഠതയുള്ളവരാകുന്നു. ദൈവത്തിന് തന്റെ സൃഷ്ടികളിൽ, ധനവാനെന്നും ദരിദ്രനെന്നും ഉള്ള ഭേദമില്ല. താൻ എല്ലാവരേയും ഒരുപ്പോലെ സ്നേഹിക്കുന്നു. അതുകൊണ്ട്, യജമാനസ്ത്രീകൾ ആരുംതന്നെ, അവരുടെ കീഴുള്ള പണിക്കാരോട് നിർദ്ദയമായി വത്തിക്കാതിരിക്കട്ടെ എന്ന് ഞാൻ വീണ്ടും പറയുന്നു. സ്നേഹംകൊണ്ട് വലിയ കാൎയ്യങ്ങൾ സാധിക്കാവുന്നതാണ്. ഒരു ഗൃഹനായിക, തന്റെ വേലക്കാരോടു സ്നേഹം കാണിക്കുന്ന

പക്ഷം വേലക്കാർ അവളെയും സ്നേഹിക്കുന്നതാണ്. ഇങ്ങിനെ ഇവർ അന്യോന്യസ്നേഹത്തോടുകൂടിയിരിക്കു മ്പോൾ, സകല കാര്യങ്ങളും ശുഭമായി നടക്കുകയും വീട്ടിൽ സമാധാനം വാഴുകയും ചെയ്യും. മനുഷ്യരുടെ സഹോദരത്വത്തെപ്പററി മറെറാരു സ്ഥലത്ത് കൂടുതലായി വിവരിച്ചിട്ടുള്ളതുകൊണ്ട്, ഇവിടെ വീണ്ടും ചവ്വിതചവ്വണം ചെയ്യുന്നതാണെന്ന് വിചാരിക്കുന്നില്ല.

സ്നേഹത്തെക്കുറിച്ച് വിസ്താരമായി രണ്ടു വാക്കുകൂടെ ഇവിടെ പറയുന്നത് അനുചിതമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു. ഒരു വന്ദ്യനായ ഗ്രന്ഥകത്താവു പറയുന്നു— "സ്നേഹം ഒരു മഹത്തായ വസ്തുവാകുന്നു; അത് മഹനീയവും പൂൎണ്ണവുമായ നന്മയത്രെ; അത് ഭാരമുള്ള സകലത്തിനെയും ലഘുവാക്കുകയും, പ്രയാസമേറിയതിനെ സന്തോഷപൂവ്വം വഹിക്കുകയുംചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അത് ഒരു ഭാരത്തെ, ഭാരമാണെന്നറിയാതെ വഹിക്കുകയും, കൈപ്പേറിയ സവ്വത്തെയും ആസ്വാദ്യകരമാക്കിത്തീക്കുകയും ചെയ്യുന്നു... ......സ്നേഹം പ്രയാസം അറിയുന്നില്ല; ബുദ്ധിമുട്ടിനെക്കുറിച്ച് ചിന്തിക്കുന്നില്ല; തൻെറ ശക്തിക്കപ്പുറമുള്ളതിനായി ഉദ്യമിക്കുന്നു; അസാദ്ധ്യമെന്ന ഒഴികഴിവ് അത് പറയുന്നില്ലതന്നെ". കേവലം ദൈവികസ്നേഹത്തെക്കുറിച്ചാണ് ഇവിടെ പറഞ്ഞിട്ടുള്ളതെങ്കിലും, നിഷ്കള

ങ്കമായ ഏതുസ്നേഹത്തിനും ഇത് പാറന്നതാണ്. ഭാര്യാഭർത്താക്കന്മാർ മരണംവരെ ഒരുമിച്ചു ജീവിക്കേണ്ടവരാകകൊണ്ട്, അവരുടെ ബന്ധം, എല്ലാപ്പോഴും അഭിനവവും പരമാർത്ഥവും തീക്ഷ്ണവുമായ പ്രേമത്തിന്മേൽ ബലമായി ഉറപ്പിക്കപ്പെടാത്തപക്ഷം, കഠിനമായ ഏതെങ്കിലും ക്ലേശങ്ങൾ നേരിടുമ്പോൾ, ക്ഷമിപ്പാൻ ശക്തിയില്ലാതെ അവർ പരവശരായിത്തീരുകയും തങ്ങളുടെ ദാമ്പത്യജീവിതത്തെ ശപിക്കയും ചെയ്യും. പരസ്പരം യഥാർത്ഥമായ അനുരാഗമുണ്ടെങ്കിൽ, ആകാശംതന്നെ ഇടിഞ്ഞുപൊളിഞ്ഞു വീണാലും അവർ ഭയപ്പെടുകയില്ല. "അത് ഒരു ഭാരത്തെ ഭാരമാണെന്നറിയാതെ വഹിക്കയും, കൈപ്പേറിയ സർവ്വത്തെയും ആസ്വാദ്യകരമാക്കിത്തീർക്കുകയും ചെയ്യുന്നു". ഇതാണ് സ്നേഹത്തിന്റെ ശക്തി. "സ്നേഹം മരണത്തെക്കൂടി ജയിക്കുന്നു" എന്ന് ഒരു കവിശ്രേഷ്ഠൻ പറഞ്ഞിട്ടുള്ളത് അശേഷം അതിശയോക്തിയല്ലാ. അതുകൊണ്ട്, ഈ മഹത്തായ ശക്തിയെ പ്രാപിക്കയും, കളയാതെ സൂക്ഷിക്കയും ചെയ്യാൻ എല്ലാവരും, സ്ത്രീകൾ പ്രത്യേകിച്ചും, ശ്രമിക്കേണ്ടതാകുന്നു. അനേകം ഭാര്യാഭർത്താക്കന്മാർ അസമാധാനത്തിലും തൊറിദ്ധാരണയിലും വസിച്ചുപോരുന്നതിന്റെ രഹസ്യം എന്താണെന്ന് അന്വേഷിക്കുമ്പോൾ അവരുടെ ജീവിതം ദ്വന്ദ്വ

നുരാഗത്തിൽ ഉറപ്പിക്കപ്പെട്ടിട്ടില്ലെന്നു തെളിയുന്നതാണ്. ശൈശവവിവാഹംകൊണ്ടുള്ള വലിയൊരു ദോഷം, അത് വിവാഹത്തിനുമുമ്പെ ഭാര്യാഭർത്താക്കന്മാർ തമ്മിൽ സ്നേഹിക്കുന്നതിനു സംഗതി വരുത്താത്തതാണ്. കല്യാണത്തിനുശേഷം വളരെക്കാലം കഴിഞ്ഞിട്ടുമാത്രം തമ്മിൽ അടുക്കുന്നതിന്നു സംഗതിവരുന്ന ഭാര്യാഭർത്താക്കന്മാർ തമ്മിൽ, സ്വഭാവം, ആശയം മുതലായതുകൾ സംബന്ധിച്ച വ്യത്യാസങ്ങളിൽനിന്നുണ്ടാകുന്ന ചേർച്ചക്കുറവുനിമിത്തം, ഗാഢവും സുസ്ഥിരവുമായ അനുരാഗം ജനിക്കുന്നില്ലെങ്കിൽ അതിനെപ്പറ്റി വിസ്മയിപ്പാനുണ്ടോ? വാസ്തവമായ പ്രണയം വാസന, വാസന, പഠിപ്പ് എന്നിതുകളിൽ കാണാവുന്ന ചേർച്ചയിൽനിന്നും, മനസ്സിൻെറ പൊതുവായ യോജിപ്പിൽനിന്നും ഉത്ഭവിക്കുന്നു. മേല്പറഞ്ഞതരത്തിലുള്ള അടുപ്പം ഇല്ലെങ്കിലും, നിത്യപരിചയംമൂലം രണ്ടുപേർ തമ്മിൽ സ്നേഹിക്കാൻ പാടില്ലെന്നില്ല. എന്നാൽ ഇത് എത്രയോ അപൂർവ്വമാണെന്നു പറയണം. ബാല്യവിവാഹം, ഈ അന്യോന്യയോജിപ്പിനെപ്പറ്റി ആലോചിച്ചറിവാൻ ഇടവരുത്താതയത്രെ പാവപ്പെട്ട ബാലികാബാലന്മാരെ പരസ്പരം ബന്ധിക്കുന്നത്. ഒടുവിൽ പശ്ചാത്തപിപ്പാൻ സംഗതി വരുന്നു. ഇതിന് നമ്മുടെ ഇടയിലുള്ള അനേകം സ്ത്രീപുരുഷന്മാരുടെ "ഇച്ഛാഭംഗം" ഒന്നാന്തരം തെളിവാണ്.

പരസ്പരാനുരക്തന്മാരായ ഭാൎയ്യാഭൎത്താക്കന്മാരിൽനിന്നു ജനിക്കുന്ന സന്തതികൾ ആരോഗ്യമുള്ളവരും, ബുദ്ധിമാന്മാരും, ധൈൎയ്യശാലികളും, സന്മാൎഗ്ഗപ്രസക്തിയുള്ളവരും ആയിരിക്കും. അവർ അച്ഛനമ്മമാൎക്ക് ആനന്ദത്തെയും ആശ്വാസത്തെയും പ്രദാനം ചെയ്യാതിരിക്കയില്ല. അവർ നാടിനും സമുദായത്തിനും അനുഗ്രഹമായിരിക്കും. ആകയാൽ ഈ പ്രേമഫലത്തെ പൂൎണ്ണമായി അനുഭവിപ്പാൻ എല്ലാ കുടുംബിനികളും ശ്രമിക്കേണ്ടതാണെന്നു് ഞാൻ അവരോട് പ്രത്യേകം ഉപദേശിച്ചുകൊള്ളുന്നു.

ഒരു സ്ത്രീയുടെ പ്രധാനഗുണങ്ങളിൽ ഒന്നായ സഹനശീലത്തെപ്പററി പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അവൾക്കു വേറെയും പല ഗുണങ്ങളും ഉണ്ടായിരിക്കേണ്ടതാണ്. അവൾ സത്യം, സൌശീല്യം, സ്വാൎത്ഥരാഹിത്യം, ഭൂതദയ മുതലായ വിശിഷ്ടഗുണങ്ങളോടുകൂടിയവളായിരിക്കണം. എല്ലാററിനും മേലായി അവൾ പതിവ്രതയും, സന്മാൎഗ്ഗചാരിണിയും അടക്കമുള്ളവളും, ആയിരിക്കേണ്ടതാകുന്നു. ചുരുക്കിപ്പറഞ്ഞാൽ, സൎവ്വഗുണസമ്പന്നയായി, മററു സഹോദരിമാൎക്ക് മാതൃകയായി, വൎത്തിക്കുന്നതിന് അവൾ സദാ പ്രയത്നിക്കേണ്ടതത്രെ.

"അറിവ് ശക്തിയാകുന്നു" എന്നുള്ളതിന് സംശയമില്ല. അറിവുള്ളവരെ ആൎക്കും പെട്ടെന്നു വഞ്ചിപ്പാ

ൻ സാധിക്കയില്ല. മറേറതു സ്ഥിതിയിലുള്ളവരേയും അപേക്ഷിച്ച്, ഒരു ഗൃഹനായിക, ഗൃഹഭരണതന്ത്രത്തിൽ വ്യുല്പന്നയായിരിക്കട്ടെ. ഇതിനെക്കുറിച്ചു മുകളിൽ പറഞ്ഞിട്ടുണ്ടെങ്കിലും, എല്ലാ കുടുംബിനികളും, വിവാഹത്തിനുമുമ്പതന്നെ, ഇതിൽ പൎയ്യാപ്തമായ ജ്ഞാനം സമ്പാദിക്കേണമെന്ന്, ഞാൻ വീണ്ടും അവരെ ഓൎപ്പിച്ചുകൊള്ളുന്നു.

# ഉൽകൃഷ്ടജീവിതം

## മൂന്നാം അദ്ധ്യായം.

## ഓൎമ്മയിൽ വെയ്ക്കേണ്ട മുഖ്യകാൎയ്യങ്ങൾ.

ഈ അദ്ധ്യായത്തിൽ, സ്ത്രീകൾ, കല്യാണം കഴിച്ചവർ പ്രത്യേകിച്ചും, അവശ്യം ഓൎത്തിരിക്കേണ്ട ചില പ്രധാനസംഗതികളെ ചുരുക്കത്തിൽ പ്രസ്താവിക്കാം:—

1. ചെലവു കഴിച്ച് കുറച്ചെങ്കിലും മിച്ചം വെയ്ക്കാനുള്ള ആഗ്രഹവും, അതനുസരിച്ചുള്ള ശ്രമവും അത്യന്തം അഭിനന്ദനീയമത്രെ. ആത്മപരിത്യാഗം, കാൎയ്യബോധം, മുന്നാലോചന, മിതാനുഭോഗം, സ്വഭാവ

ബലം എന്നിങ്ങിനെയുള്ള അനവധി ഗുണങ്ങൾ പ്ര വൃത്തിയിൽ കൊണ്ടുവരുന്നതിന് ഇതുനിമിത്തം ഒരുസ്ത്രീ ക്ക് സാധിക്കുന്നു. എന്നുമാത്രമല്ലാ,സകലവിധമായ അ ഭിനിവേശങ്ങളും അരിഷ്ടതകളും നീങ്ങുന്നതുമാകുന്നു.

2. തരമില്ലായ്കകൊണ്ടല്ലാ, മനസ്സില്ലായ്കമൂലമാ ണ് മിക്കവരും മിതവ്യയം ശീലിക്കാത്തത്. സമ്പാദി ക്കുന്നതിൽ കുറച്ചു ചെലവാക്കുക—വരവിനനുസരിച്ചു ജീവിക്ക—ഭാവികാലത്തേയ്ക്കായി വല്ലതും കരുതിവെയ്ക്ക— വാങ്ങുന്നതിന് അപ്പോഴപ്പോൾ രൊക്കം പണം കൊ ടുക്ക—ഒരിക്കലും കടത്തിൽ വീഴാതിരിക്ക—സകല വര വുകൾക്കും ചെലവുകൾക്കും കൃത്യമായ കണക്കുവെ യ്ക്കുക: ഇതാണ് മിതവ്യയത്തിന്റെ പരമരഹസ്യം.

3. ഒരു കുടുംബനായിക, എല്ലാവരേക്കാൾ ക്രമ വും വ്യവസ്ഥയും ഉള്ളവളായിരിക്കണം. എല്ലാററിനും ഒരു സ്ഥലം ഉണ്ടായിരിക്കണം; എല്ലാം അതാതിന്റെ സ്ഥലത്തു വെയ്ക്കണം. ഇതുപോലെതന്നെ ഏതുകാൎയ്യ ത്തിനും ഒരു നിശ്ചിതസമയം ഉണ്ടായിരിക്കയും ഏതുകാ ൎയ്യവും നിശ്ചിതസമയത്ത് ചെയ്കയും വേണം. ഇപ്ര കാരമായാൽ, കുടുംബജോലി രസകരമായിത്തോന്നുക യും സകല കാൎയ്യങ്ങളും വെടിപ്പായി നടക്കയും ചെയ്യും.

4. സകലവിധമായ പാഴ്ചെലവുകളേയും ബു ദ്ധിമുട്ടും ഒഴിക്കേണ്ടതാകുന്നു. ചെറിയ ചെലവുകൾ

വലിയവയിലേയ്ക്കു വഴികാണിക്കുന്നു. ഒരു കുടുംബിനി, ചെറുകാൎയ്യങ്ങളിൽ സൂക്ഷ്മമുള്ളവളായിരിക്കട്ടെ; ഏതു നിസ്സാരസംഗതിയും അവളുടെ ശ്രദ്ധയിൽനിന്നു തെററിപ്പോകാതിരിക്കട്ടെ.

5. ഗൃഹത്തിൽ ചെയ്യപ്പെടുന്ന സകല കാൎയ്യങ്ങളും ഗൃഹനാഥയുടെ അനുവാദത്തോടും അവളുടെ മേൽനോട്ടത്തിലും ചെയ്യപ്പെടേണ്ടതാകുന്നു.

6. വേലക്കാൎക്ക് അവരവരുടെ ജോലി വീതിച്ചുകൊടുക്കയും, അത് ഇന്ന സമയം ചെയ്തു തീൎക്കേണമെന്ന് നിശ്ചയം ചെയ്കയും ചെയ്ക. ഗൃഹഭരണത്തിൽ വേലക്കാർ കൈകടത്താൻ ഒരിക്കലും അവരെ സമ്മതിച്ചുകൂടാ. അത് യജമാനസ്ത്രീക്ക് തനിച്ചുള്ളതാണ്.

7. എത്രതന്നെ സത്യമുള്ളവരായി കാണപ്പെട്ടാലും, വേലക്കാരിൽ പൂൎണ്ണമായ വിശ്വാസം വെയ്ക്കുന്നത് ബുദ്ധിയല്ലാ. സൂക്ഷ്മം, സത്യം എന്നീ രണ്ടു ഗുണങ്ങൾ വളരെ ദുല്ലഭമായി മാത്രമേ വേലക്കാരിൽ കാണുകയുള്ളു.

8. ഒരിക്കൽകൂടെ, ദുൎവ്യയത്തിൽനിന്ന് ഒഴിഞ്ഞുനില്പാൻ എല്ലാ ഗൃഹനായികമാരോടും ഞാൻ ബലമായി ഉപദേശിക്കട്ടെ. ചെറുകാൎയ്യങ്ങളിലുള്ള സൂക്ഷ്മക്കേടും അനാവശ്യച്ചെലവും, കാലക്രമം കൊണ്ട് വലിയ നഷ്ടത്തിനിടയാക്കിത്തീൎക്കും.

9. മിതവ്യയശീലയായ ഒരു ഗൃഹനായിക തന്റെ വീട്ടിലേയ്ക്ക് വേണ്ടുന്ന സാമാനങ്ങൾ തന്നത്താൻ വാങ്ങുകയോ, തന്റെ മുമ്പിൽ വെച്ച് വേലക്കാരെക്കൊണ്ട് വാങ്ങിപ്പിക്കയോ ചെയ്യും. നിവൃത്തിയുള്ളേടത്തോളം, സാമാനങ്ങൾ അല്പാല്പമായി വാങ്ങാതിരി

പ്പാൻ നോക്കണം. ഇങ്ങിനെ ചെയ്യുന്നത് വലിയ നഷ്ടമായിരിക്കും. ഇപ്രകാരംതന്നെ, ഓരോ സാധനങ്ങളും അവയുടെ പ്രത്യേകകാലങ്ങളിൽ വാങ്ങേണ്ടതാകുന്നു. ഇങ്ങിനെ വാങ്ങുന്നതുനിമിത്തം നല്ല സാധനങ്ങൾ കിട്ടുന്നതും, അവതന്നയും ആദായവിലക്കു കിട്ടുന്നതുമാത്രേ.

10. വേലക്കാരുടെ ശമ്പളം മാസംതോറും കൊടുത്തുതീക്കാതെ, കൂട്ടിയിടുന്നതുമൂലം ഒടുവിൽ വലിയ താരമാറിന് സംഗതിയാകുന്നതാണ്.

11. വീട്ടുസാമാനങ്ങൾ പ്രതിപക്ഷമോ ആഴ്ചതോറമോ വാങ്ങേണ്ടതാകുന്നു.

12. നിത്യച്ചെലവിലേയ്ക്കുള്ള പണത്തിൽനിന്ന് കുറെ ഉറപ്പിക എടുത്ത് ചില്ലറമാറി വെയ്ക്കുക. ഇതുനിമിത്തം പല അസൌകര്യങ്ങളും നീങ്ങുന്നതാണ്.

13. വില അല്പം കൂട്ടിക്കൊടുത്താലും വിരോധമില്ല—കഴിയുന്നതും നല്ല സാധനങ്ങൾ വാങ്ങാൻ ശ്രമിക്കേണ്ടതാകുന്നു.

14. വെണ്ണ, നെയ്, പഞ്ചസാര മുതലായവ വലിയ തൂക്കത്തിൽ വാങ്ങേണ്ടതും ഭരണിയിലാക്കി കേടുവരാതെ സൂക്ഷിക്കേണ്ടതുമാകുന്നു. വെണ്ണയും നെയ്യും വാങ്ങുന്നതിൽ പ്രത്യേകശ്രദ്ധ ആവശ്യമാണ്. എല്ലായ്പോഴും നല്ലവെണ്ണ കിട്ടാൻ പ്രയാസമാകകൊണ്ട്, കറികൾക്കും മററും നറുനെയ് ഉപയോഗിപ്പാൻ വിരോധമില്ല.

15. വെണ്ണ ഉപ്പുനീരിൽ ഇട്ടു സൂക്ഷിച്ചിരുന്നാൽ, അനേകദിവസം കേടുവരാതെ (കാറിപ്പോകാതെ) ഇരിക്കും.

16. വില കുറവായിരിക്കുമ്പോൾ ചക്കര അധികമായി വാങ്ങണം. സാധാരണക്കാരുടെ വീടുകളിൽ കാപ്പിയുണ്ടാക്കുവാൻ പഞ്ചസാരയ്ക്കു പകരം ചക്കര ധാരാളം ഉപയോഗിച്ചുവരാറുള്ളതുകൊണ്ട്, ചക്കര ഉരുക്കി സവ്വത്താക്കി കുപ്പിയിലടച്ചു വെച്ചിരിക്കുന്നതു കൊള്ളാം. ഇത് വെറും ചക്കര ഉപയോഗിക്കുന്നതിനേക്കാൾ വെടിപ്പുമായിരിക്കും.

17. പലഹാരങ്ങൾ ഉണ്ടാക്കുവാനും മററും വെളുത്ത ചക്കരയാണ് ഉത്തമം. ഇതും സവ്വത്താക്കി വെച്ചിരിക്കാവുന്നതാണ്.

18. ശക്കര സാധാരണയായി, താണതരം പലഹാരങ്ങൾ ഉണ്ടാക്കുന്നതിനേ ഉപയോഗിക്കാറുള്ളൂ. എല്ലായ്പോഴും ഉരുണ്ട ശക്കരമാത്രം വാങ്ങുക. അതാണ് ഏററവും വിശേഷം. ഇതും സവ്വത്താക്കി സൂക്ഷിപ്പാൻ വിരോധമില്ല.

19. കാപ്പി അധികമായി വാങ്ങണം. നല്ല കാപ്പി വാങ്ങുന്നത് എല്ലായ്പോഴും ആദായകരമായിരിക്കും. നല്ല കാപ്പിയുടെ ലക്ഷണം ഇതാണ്: അത് ചെറിയതും, ഉരുണ്ടതും കനമുള്ളതും അല്പം നീലനിറത്തോടുകൂ

ടിയതും ആയിരിക്കും. പാത്രത്തിലാക്കിവെക്കുന്നതിന്നുമുമ്പ്, കാപ്പി വെയിലത്തുവെച്ച് നല്ലവണ്ണം ഉണക്കണം. അതിനുശേഷം, തകരപ്പാത്രത്തിലിട്ടടച്ചുവെക്കു. ആവശ്യത്തിന്ന മാത്രം കുറേശ്ശയെടുത്ത് വറുത്തുപൊടിച്ച്, കുപ്പിയിലോ തകരപ്പാത്രത്തിലോ ആക്കികാററ കടക്കാതെ സൂക്ഷിക്കണം. അധികം പൊടിച്ചുവെച്ചിരുന്നാൽ, അതിന്റെ വാസന പൊയ്പ്പോകയും ഉപയോഗിപ്പാൻ കൊള്ളാതാവുകയും ചെയ്യും.

20. തേയില കെട്ടുകളായോ പെട്ടിപ്പടിയോ വാങ്ങേണ്ടതാകുന്നു. ഒരിക്കൽ ഒരു പെട്ടിയോ അരഡസൻ കെട്ടുകളോ ഒരുമിച്ചുവാങ്ങുന്നത് സൌകര്യവും ലാഭവും ആയിരിക്കും. ഏററവും നല്ലതരം തേയില ഓറഞ്ച് പെക്കോ (Orange Pekoe) ആകുന്നു; കൊങ്ങൊ, സൌക്കോങ്ങ്(Congou, Souchong) മുതലായ വിലകുറഞ്ഞതരം തേയിലകളും ഇല്ലാതില്ല; ഇവ സാധാരണക്കാക്ക പററുന്നതാണ്. തേയില ആവശ്യത്തിന്നമാത്രം എടുക്കുകയും, ബാക്കി തകരപ്പാത്രത്തിലാക്കി, വാസനപോകാതെ സൂക്ഷിക്കയും വേണം.

21. വിശേഷതരം ഉപ്പ്, ചെറപീടികകളിൽനിന്നു കിട്ടാൻ പ്രയാസമാകയാൽ അത്, പണ്ടകശാലയിൽനിന്നുതന്നെ വാങ്ങേണ്ടതാകുന്നു. അവിടെ വി

ലക്കറവും ഉണ്ടാകും. അധികമായി വാങ്ങിയാൽ വളരെ കുറഞ്ഞ വിലയ്ക്കു കിട്ടുന്നതാണ്.

22. ചൊറക്ക വീട്ടിൽത്തന്നെ ഉണ്ടാക്കുന്നതാണ് നല്ലത്. ഒരിക്കൽ കുറെ അധികം ഉണ്ടാക്കി, നല്ലവണ്ണം മൂടി വെച്ചുകൊള്ളണം. ഇപ്രകാരം ചെയ്താൽ ഇംഗ്ലീഷ് ചൊറക്ക വാങ്ങുന്ന ചെലവുകൂടാതെ കഴിക്കാം. ഇങ്ങിനെ അടുക്കളയിലേയ്ക്കു ആവശ്യമായ സകല സാധനങ്ങളും വാങ്ങി ശേഖരിച്ചുവെയ്ക്കുന്നത് സൌകൎയ്യവും ആദായവും ആണ്. ഓരോന്നിനെക്കുറിച്ചും പ്രത്യേകം പ്രത്യേകം പറവാൻ സ്ഥലം അനുവദിക്കായ്കയാൽ ഈ വിഷയത്തിൽ ഗൃഹനായിക ബുദ്ധിപൂൎവ്വം പ്രവൎത്തിച്ചുകൊള്ളണമെന്നുമാത്രം പറഞ്ഞുകൊള്ളുന്നു.



# ഉൽകൃഷ്ടജീവിതം

## നാലാം അദ്ധ്യായം.

### പാചകവിധി.

ഒരു സ്ത്രീയുടെ ഗൃഹജോലികളിൽ പാചകവൃത്തി ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകയാൽ, അതിനെപ്പ

റി എന്റെ സഹോദരിമാക്ക് അല്പമായ ഒരു ജ്ഞാനമെങ്കിലും പ്രദാനം ചെയ്യേണ്ടത് ആവശ്യമാണല്ലോ. കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള സംഗതികൾ പാചകജോലിയിൽ ഏൎപ്പെടുന്ന ഒരു സ്ത്രീ ഓൎമ്മയിൽ വെക്കുന്നത് അത്യന്തം ഉപകാരമായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഈ അദ്ധ്യായത്തിൽ ഏതാനം മുഖ്യമായ കറികളുടെയും പലഹാരങ്ങളുടെയും പേരുകളും അവയെ ഉണ്ടാക്കേണ്ട ക്രമവും സംക്ഷിപ്തമായി വിവരിക്കാം. പാചകവൃത്തിയിൽ അവശ്യം അറിഞ്ഞിരിക്കേണ്ട കാൎയ്യങ്ങൾ ഇനിയും വളരെയുണ്ടെങ്കിലും, അവയെല്ലാം ഇവിടെ ചേൎത്ത് ഗ്രന്ഥവിസ്താരം ചെയ്യുവാൻ ഉദ്ദേശിക്കുന്നില്ല.

---

## മേശ ഉപ്പ്. (Table Salt.)

ചേൎക്കേണ്ട സാധനങ്ങൾ.—കല്ലുപ്പ് നാഴി 7, കോഴിമുട്ട 3, ചൂടുവെള്ളം, ഒരു പച്ചക്കായയുടെ തൊലി.

ഉണ്ടാക്കേണ്ടക്രമം.—ഉപ്പു ചൂടുവെള്ളത്തിലിട്ടു കലക്കിയതിന്നുശേഷം, പച്ചക്കായയുടെ തൊലി നല്ലവണ്ണം ചതച്ചു വെള്ളത്തിലിട്ട് ഇളക്കി, തെളിയുന്നതിന്നായി വെക്കുക. മീതേകാണുന്ന പാടയും അഴുക്കും ഒരു കയിൽകൊണ്ടു വെട്ടിമാററി, തെളിഞ്ഞ ഉപ്പുനീർ അ

രിച്ച് ഒരു പാത്രത്തിലാക്കി, മുട്ടയുടെ വെള്ളയും തൊണ്ടും തല്ലി ഉടച്ച വെള്ളത്തിൽ കലക്കി, വീണ്ടും അടുപ്പിൽവെച്ച്, അഴുക്കും മുടയും കട്ടിയായി മീതേ പൊങ്ങുന്നതുവരെ ചൂടാക്കിയശേഷം, ഇറക്കി അരിച്ച് ഒരു ഉരുളിയിലിട്ട് വററിക്കെ. വെള്ളം മുഴുവനും വററി ഉപ്പു വിളഞ്ഞു എന്നു കാണുമ്പോൾ, ഇറക്കിവെച്ച് ആറിയതിനുശേഷം ഒരു നല്ല തടിച്ച തുണി രണ്ടുമടക്കായി എടുത്ത്,വിളയിച്ച ഉപ്പു അതിലിട്ടു കെട്ടി ചൂടുചാരത്തിൽ കുഴിച്ചിടുക. പിറേറദിവസം ചൂടുചാരത്തിൽ നിന്നെടുത്ത്, കട്ടയായിരിക്കുന്ന ഉപ്പ് ഒരു കത്തികൊണ്ട് ചിവിപ്പൊടിച്ച് കുപ്പിയിലാക്കി വെക്കുക.



## മസ്കാററ് അലുവാ. (Muscat Hulva.)



വേണ്ടേണ്ട സാധനങ്ങൾ.— റൊള്ളം നാഴി 1, പശുവിൻപാൽ കുപ്പി 1, പഞ്ചസാര റാത്തൽ 3, പൊട്ടിച്ച വെടിപ്പാക്കിയ ബദാം റാത്തൽ അര, ഏലക്കായ 3 പനിനീർ വൈൻഗ്ലാസ്സ് 2, നറുനെയ് വെള്ളിക്കയിൽ 4, വിശേഷാൽ പഞ്ചസാര റാത്തൽ അര.

ഉണ്ടാക്കേണ്ട ക്രമം.—റൊള്ളം തലേദിവസം രാത്രി വെള്ളത്തിലിട്ടിരിക്കു; രാവിലെ അതെടുത്ത് പലപ്രാ

വശ്യം പിഴിഞ്ഞരിച്ച്,പാത്രത്തിലാക്കി ഊറാൻ വെയ്ക്കുകയും, മീതേ തെളിയുന്ന വെള്ളം കളഞ്ഞ്, ഊറൽമാത്രം എടുക്കുകയും ചെയ്യ. പഞ്ചസാര ഉരുക്കിത്തെളിയിച്ച്, സിറോപ്പാക്കി (Syrup) അതിൽ ഈ ഊറൽപ്പൊടി ചേൎത്ത് നല്ലവണ്ണം ഇളക്കുക. നല്ലവ'ണ്ണം കുറുകി എന്നു കണ്ടാൽ, അതിൽ നന്നാക്കി ചെറുകഷണങ്ങളായി അരിഞ്ഞ ബദാമും,പശ്ശുവിൻപാലും,ഏലത്തരിപ്പൊടിയും ചേൎത്ത് കൈയെടുക്കാതെ ഇളക്കിക്കൊണ്ടിരിക്കയും, വെള്ളം ഉലന്നു വററി അലുവാപ്പാകമാകുമ്പോൾ (ഒരു കട്ടയാകുമ്പോൾ) പനിനീരും നറുനെയ്യും (പശ്ശുവിൻനെയ്) അല്പാല്പമായി ചേൎത്ത്, അടുപ്പിൽനിന്നെടുക്കുന്നതിനുമുമ്പ് ബാക്കിയുള്ള അര റാത്തൽ പഞ്ചസാരക്കൂടി തൂകി പഞ്ചസാര ഉരുളിയിൽ വിളഞ്ഞു പിടിച്ചു എന്നു കണ്ടാൽ എടുക്കുകയും, നറുനെയ്യോ വെണ്ണയോ പുരട്ടിയതായ ഒരു വസ്സിയിലാക്കി ഒന്നര ഇഞ്ചുകനത്തിൽ നിരത്തി, ആറുമ്പോൾ വെട്ടി ഉപയോഗിക്കയും ചെയ്യ. [പഞ്ചസാരയും റെള്ളവും കഴിയുന്നതും നന്നായിരിപ്പാൻ ശ്രമിക്കണം.]

---

## മത്തങ്ങ അലുവാ.(Pumpkin Hulva.)

---

ചേൎക്കേണ്ട സാമാനങ്ങൾ.—ഉദ്ദേശം 15 റാത്തൽ

കനംവരുന്ന നല്ലവണ്ണം മൂത്തു പഴുത്ത മത്തങ്ങ 1, പഞ്ചസാര റാത്തൽ 5, നറുനെയ് വെള്ളിക്കയിൽ 4.

ഉണ്ടാക്കേണ്ടക്രമം.—മത്തങ്ങ തൊലിയും, ചോറും, കുരുവും കളഞ്ഞ് വെടിപ്പായി കഴുകി, കഷണങ്ങളായിമുറിച്ച്, മാർദ്ദവമാകുന്നതുവരെ വേവിച്ച്, ഇറക്കിയതിനുശേഷം വെന്ത കഷണങ്ങളെല്ലാമെടുത്ത് മറ്റൊരു പാത്രത്തിലിട്ട്, ചിരട്ടക്കയിലുകൊണ്ടോ മറ്റോ ഉടച്ച്, ആയതും വേവിച്ച വെള്ളവും പഞ്ചസാരയും കൂട്ടിക്കലർത്തി, ഉരുളി അടുപ്പിൽ വെച്ച് അതിലൊഴിച്ച് കൈയെടുക്കാതെ ഇളക്കി, അലുവാ കട്ടിയാകുമ്പോൾ നറുനെയ് ചേർത്തിളക്കി, ഒരു കട്ടയായെന്നു കണ്ടാൽ, നറുനെയ് തേച്ചതായ ഒരു പലകമേൽ നിരത്തി, ആറിയശേഷം കഷണങ്ങളായി വെട്ടി, വെടിപ്പുള്ളതായ പാത്രത്തിൽ സൂക്ഷിച്ചുവെക്കുക. അലുവാ നന്നായിട്ടുണ്ടെങ്കിൽ, അതിന് ഒരു നല്ല മഞ്ഞനിറമുണ്ടാകും.





തേങ്ങാക്കേക്ക്. (Cocoanut Cake.)

ചേർക്കേണ്ട സാമാനങ്ങൾ.— വലിയ പഴുപ്പൻനാളികേരം 1, വറുത്ത അരിപ്പൊടി ഒരുവിധം തെള്ളിയത് നാഴി 1, പഞ്ചസാരറാത്തൽ മുക്കാല്, കോഴിമുട്ട എ

ണ്ണം 8, ജാതിക്ക അര, പനിനീർ വെള്ളിക്കയിൽ 1, ബദാം 12.

ഉണ്ടാക്കേണ്ട ക്രമം.—തേങ്ങ ചിരണ്ടി, അരച്ചു വെക്കുക. വറുത്ത അരിപ്പൊടി, നേരിയ ശീലയിലിട്ടരിച്ച് നേരിയ പൊടിയെടുത്തു വെക്കുക. കോഴിമുട്ടയുടെ ചുകപ്പും പഞ്ചസാരയും കൂട്ടി, മുള്ള (Fork) കൊണ്ടോ മറോ കുമള പൊട്ടുന്നതുവരെയും നല്ലവണ്ണം വെട്ടിവെക്കുക. ഇപ്രകാരംതന്നെ, മുട്ടയുടെ വെള്ളയും വെട്ടി, പതമാത്രമാക്കി വെക്കണം. ഇതെല്ലാം തയാറായശേഷം, മുട്ടയുടെ പത ഒഴികെ ശേഷമെല്ലാം കൂടി യോജിപ്പിച്ച്, ഒടുവിൽ പതയും ചേർത്ത് പാകമാക്കി വെക്ക. ഇതിനുശേഷം കേക്കച്ചുടേണ്ടതായ തകരപ്പാത്രത്തിലോ, കോപ്പയിലോ, വെണ്ണയോ നറുനെയ്യോ തേച്ച കടലാസ്സു വെച്ച്, ബദാംതല്ലിപ്പൊട്ടിച്ചു നന്നാക്കി നേരിയതായി അരിഞ്ഞ് പാത്രത്തിൽ നിരത്തിവെച്ച്, കൂട്ടി വെച്ചിരിക്കുന്ന സാധനം ഒഴിച്ച്, ബോർമ്പയിലോ ബോർമ്പച്ചട്ടിയിലോ വെച്ച് ചുട്ടെടുക്കുക. കേക്ക നല്ലവണ്ണം വെന്താൽ ഒരു ചുകപ്പുനിറം കാണാവുന്നതാണ്.

## സ്പഞ്ച്കേക്ക് (Sponge Cake.)

ചേർക്കേണ്ട സാമാനങ്ങൾ.—മുട്ട 4, പഞ്ചസാര റാത്തൽ കാൽ, അമേരിക്കാപ്പൊടി റാത്തൽ അരക്കാൽ, പാൽകരണ്ടി 4, വെണ്ണ കരണ്ടി 1.

ഉണ്ടാക്കേണ്ട ക്രമം.—മുട്ടവെള്ള തല്ലിപ്പതച്ച്, പഞ്ചസാരചേർത്ത് വീണ്ടും തല്ലി, ചുവപ്പുംചേർത്ത് മൂന്നും കൂട്ടി വീണ്ടും അടിച്ചു യോജിപ്പിച്ചശേഷം, പൊടി കുറേശ്ശയായി ചേർത്ത്, ക്രമേണ പാകമാക്കി പാൽ ഒഴിച്ച് എല്ലാംകൂടി കൂട്ടിക്കലർത്തി, ടിന്നിലോ കോപ്പയിലോ ഒഴിച്ച്, ബേക്കർപെട്ടിയിൽ വെച്ചു വേവിച്ചെടുക്കുക.

## ബ്രെഡ് പുഡ്ഡിംഗ്. (Bread Pudding.)

ചേർക്കേണ്ട സാമാനങ്ങൾ.—അപ്പം കഷണം 12, കോഴിമുട്ട 3, ബദാം 25, മുന്തിരിങ്ങപ്പഴം അല്ലെങ്കിൽ 'കിസ്മിസ്സ്' കരണ്ടി 2, ജാതിക്ക അര, നറുനൈ കയിൽ 2, ഉപ്പ് നുള്ള് 1, പശുവിൻപാൽ ചായക്കോപ്പ് മുക്കാൽ, പഞ്ചസാര വെള്ളിക്കയിൽ 3, ബ്രാണ്ടി ഗ്ലാസ് 1.

ഉണ്ടാക്കേണ്ട ക്രമം—അപ്പക്കഷണങ്ങൾ ചൂടുവെള്ളത്തിലിട്ടു കുതിർത്തി, ഒരു കച്ചത്തുണിയിലിട്ടു പിഴിഞ്ഞ്, വെള്ളം മുഴുവനും കളഞ്ഞെടുക്കുക. ബദാം പൊട്ടിച്ചുചൂ

ട്ടവെള്ളത്തിലിട്ട് തൊലികളഞ്ഞ് നേരിയതായി അരിഞ്ഞ്, മുന്തിരിങ്ങ കുരുകളഞ്ഞു നന്നാക്കി, ജാതിക്ക പൊടിച്ചെടുത്ത്, മുക്കാൽ ഭാഗം നറുനെയ്, ഉപ്പ്, പഞ്ചസാര ഇവകൾ എല്ലാംകൂടിയോജിപ്പിച്ച് ഒടുവിൽ പാലൊഴിച്ച്, എല്ലാംകൂടി കൂട്ടി പുഡ്ഡിംഗ് പാകം ചെയ്യേണ്ടതായ പാത്രത്തിൽ ബാക്കിയുള്ള നറുനെയ് പുരട്ടി, കൂട്ടിവെച്ചിരിക്കുന്ന സാധനം അതിൽ (പാത്രത്തിൽ) ഒഴിച്ച് ആവിയിൽ വേവിക്ക. (ആവിയിൽ വേവിക്ക എന്നു പറഞ്ഞാൽ, ഒരു പാത്രത്തിൽ വെള്ളം വെച്ചു തിളപ്പിച്ച് പാത്രത്തിന്റെ മീതെ പുഡ്ഡിംഗ് പാത്രം വെച്ചടച്ചു മൂടി വേവിക്ക എന്നാണ് താല്പര്യം) വെന്തതിനുശേഷം, ആവിയിൽനിന്നെടുത്ത് മറ്റൊരു വസ്സിയിൽ കമഴ്ത്തി, പുഡ്ഡിംഗിന്റെ മുകൾഭാഗത്തുനിന്ന്, ഒരു കയിൽകൊണ്ട് അല്പം മാറ്റി, കുറേ വെണ്ണയും, ഒരു ചെറിയകയിൽ പഞ്ചസാരയും, ഒരുഗ്ലാസ് ബ്രാണ്ടിയും ഒഴിച്ച്, ഒരു തീപ്പെട്ടിക്കൊള്ളി ഉരച്ച് ഒന്നാരണ്ടോ മിനിററുനേരം കത്തിക്ക. ഇതിനുശേഷം, ചൂടോടുകൂടി എടുത്ത് ഉപയോഗിക്ക. പുഡ്ഡിംഗ് ശരിയായി കത്താത്തപക്ഷം, പാകം തെററി എന്നു മനസ്സിലാക്കിക്കൊള്ളണം.



## മിൽക്ക് പഞ്ച് (Milk Punch.)

ആവശ്യമുള്ള സാധനങ്ങൾ—ബ്രാണ്ടികുപ്പി 1, വെള്ളംകുപ്പി അര, പാൽ കുപ്പി അര, പഞ്ചസാര റാത്തൽ ഒന്നേകാല്, ചെറുനാരങ്ങ (വലിയതരം) 6, ജാതിക്ക 1, ബദാം അരച്ചത് റാത്തൽ 1.

ഉണ്ടാക്കേണ്ട സമ്പ്രദായം—പഞ്ചസാര വെള്ളത്തിൽ കലക്കിയതിനുശേഷം, അതിൽ ബ്രാണ്ടി, ചെറുനാരങ്ങനീര്, ജാതിക്കപ്പൊടി, ബദാം അരച്ചത്, കുറേ നാരങ്ങാത്തൊണ്ട്, ഇതെല്ലാംകൂടിച്ചേർത്ത് നല്ലവണ്ണം ഇളക്കുക. ഇതിൽ പാൽ കാച്ചി ചൂടോടുകൂടെ ഒഴിച്ച്, സാവധാനത്തിൽ ഇളക്കിയശേഷം ഭരണിയിലാക്കി മൂടിക്കെട്ടിവെക്കുക. പിറ്റേദിവസം പ്രസ്തുത പഞ്ച്, (ക്ഷീരമദ്യപ്പാനകം) ജെല്ലിബാഗിലോ തടിച്ച കമ്പിളിത്തുവാലയിലോ ഇട്ട് അരിച്ചെടുക്കുക. ചെറുനാരങ്ങ കിട്ടാത്തപക്ഷം മാതളനാരങ്ങയുടെ സത്തായാലും മതി. ചെറുനാരങ്ങ തന്നെയാണെങ്കിൽ അധികം നന്നായിരിക്കും. ഇങ്ങിനെ പഞ്ചുണ്ടാക്കി വെച്ചിരുന്നാൽ വലിയ ആവശ്യങ്ങൾക്കും മറ്റും അത് ഉപകാരയോഗ്യമായിത്തീരുന്നതാണ്. എന്തുകൊണ്ടെന്നാൽ, ഇത് വൈനിനുപകരം ഉപയോഗിക്കാവുന്നതാകുന്നു. വൈനിനോളം തന്നെ യോഗ്യതയും ഗുണവും ഇതിന്നുണ്ടെങ്കിലും, വില അത്രമേലാകയില്ല.

## ക്ലാരററ് കപ്പ്. (Claret Cup.)

ആവശ്യമുള്ള സാമാനങ്ങൾ—ഒരുകുപ്പി പുളിച്ച ക്ലാരററ്, ആറുകുപ്പി സോഡാ, ആറു ചെറുനാരങ്ങാ, മുക്കാൽറാത്തൽ പഞ്ചസാര, ഒരു ജാതിക്ക, ഒരു പൈൻറ് ചൂടുവെള്ളം.

ഉണ്ടാക്കേണ്ട ക്രമം—ഒരു വലിയപാത്രത്തിൽ ക്ലാരററ് ഒഴിച്ച്, അതിനോടുകൂടെ സോഡാ, ചെറുനാരങ്ങാനീര്, പഞ്ചസാര, ജാതിക്കപ്പൊടി, ചൂടുവെള്ളം മുതലായതു ചേർത്ത്, ഇളക്കി നല്ലവണ്ണം യോജിപ്പിച്ച്, ഒരു ഭാഗത്ത് സൂക്ഷിച്ചുവെച്ച് ഇഷ്ടംപോലെ എടുത്തുപയോഗിക്ക. ഈ ലഹരിസാധനം ദാഹശമനത്തിന് വളരെ നല്ലതാകകൊണ്ട്, യൂറോപ്യന്മാർ അവരുടെ ഡാൻസ്കളി മുതലായ ഉല്ലാസാവസരങ്ങളിൽ ഇത് ഐസ് (മഞ്ഞുകട്ട)ചേർത്ത് ഉപയോഗിച്ചുവരിക പതിവാണ്. ഇത് അവരുടെ ഇടയിൽ വിശേഷമായ ഒരു പാനീയമാകുന്നു. ക്ലാരററ്കപ്പിനു മധുരം പോരെങ്കിൽ, മുക്കാൽ റാത്തൽ പഞ്ചസാരക്കു പകരം ഒരു റാത്തിൽ ചേർക്കാവുന്നതാണ്.



## ചെറുനാരങ്ങാക്കറി.(Lime Oil-Curry)

ആവശ്യമുള്ള സാമാനങ്ങൾ—ഉണക്കമുളക് 25, ജീരകം വെള്ളിക്കയിൽ 2, വെള്ളുള്ളി ചുള 8, മഞ്ഞൾ കഷണം 1, (വിനാകിരിയിൽ അരച്ചത്) പച്ചമുളക് അരിഞ്ഞത് വെള്ളിക്കയിൽ 1, ഓരോകയിൽ നിറയ ഇഞ്ചിയും വെള്ളുള്ളിയും അരിഞ്ഞത്, വേപ്പില വെള്ളിക്കയിൽ 1, കടുക് കയിൽ 1, പഞ്ചസാര കയിൽ 1, എള്ളെണ്ണ കയിൽ 12, വിനാകിരിയും ഉപ്പും, കടുകുപരിപ്പ് കയിൽ 1, ഉപ്പുനാരങ്ങ എണ്ണം 15.

ഉണ്ടാക്കേണ്ട മാതിരി.— ചീനച്ചട്ടിയോ ഉരുളിയോ അടുപ്പിൽവെച്ച് എണ്ണ ഒഴിച്ചു തീകത്തിക്ക. എണ്ണ കായുമ്പോൾ കറിവേപ്പിലയും കടുകും ഇടുക. കടുകു പൊട്ടിത്തീൎന്നു എന്നു കാണുമ്പോൾ, കറിസ്സാമാനങ്ങൾ ഇട്ടു മൊരിയിച്ച് പാകംപോലെ ചൊറുക്ക ഒഴിച്ചു തിളപ്പിക്ക. ഗ്രേവി (ചാറ്) കുറുകി പാകമായി എന്നു കണ്ടാൽ, ഉപ്പുനാരങ്ങ നാലായിട്ടു പിളൎന്നിട്ടതിനുശേഷം, അടുപ്പിൽനിന്നെടുത്തുവെച്ച് ആറുമ്പോൾ, കടുകിന്റെ പരിപ്പും പഞ്ചസാരയും ചേൎത്ത് ഭരണിയിലാക്കി അടച്ചുവെക്ക. നാരങ്ങ ഗ്രേവിയിൽ ചേൎത്താൽ പിന്നെ തിളപ്പിക്കരുത്. തിളപ്പിച്ചാൽ നാരങ്ങക്കു കൈപ്പുരുചിയുണ്ടാകും.

## മാങ്ങാത്തൊലികറി.(Dried Mango Curry)

ചേക്കേണ്ട സാമാനങ്ങൾ.— ഉണക്കമാങ്ങ 12, ഉണക്കമുളക 12, രണ്ടുനുള്ളു ജീരകം, ഒരു ചെറിയ കഷണം മഞ്ഞൾ അരച്ചതു്, ഒരു മേശക്കയിൽ ഇഞ്ചി അരിഞ്ഞതു്, വെളുത്തുള്ളി അരിഞ്ഞതു് കയിൽ 1, പച്ചമുളക നീളത്തിൽ അരിഞ്ഞതു് 25, വിനാകിരി ചായക്കോപ്പ 3, എള്ളെണ്ണ വെള്ളിക്കയിൽ 8, കടുക് ചായക്കയിൽ അര, ഒരു പലഹാരക്കയിൽനിറയ വേപ്പില.

ഉണ്ടാക്കേണ്ട ക്രമം.— ചട്ടിയിൽ എണ്ണ ഒഴിച്ചു് അടുപ്പിൽവെച്ചു്, ചൂടുപിടിക്കുമ്പോൾ കടുകും, വേപ്പിലയും, കറിസ്സാമാനങ്ങളും (അരച്ചതു്) ഇടണം. ഇവ നല്ലവണ്ണം വെന്തു് ചുവപ്പുനിറമാകുമ്പോൾ ചൊറുക്ക ഒഴിച്ചു്, അതോടുകൂടി മാങ്ങത്തൊലിക്കഷണങ്ങളും, അരിഞ്ഞുവെച്ചിരിക്കുന്ന ഇഞ്ചി ഉള്ളി മുതലായതുകളും ചേർത്തു്, നേരിയ തീയിൽ അല്പനേരം വേവിക്ക. ചൊറുക്ക വറ്റി എന്നു കാണുമ്പോൾ, ഇറക്കി ആറുമ്പോൾ ഭരണിയിലാക്കി ഭദ്രമായി സൂക്ഷിച്ചുവെക്കുക. മാങ്ങത്തൊലി, കറിയിൽ ഇടുന്നതിനു മുമ്പ്, ഉപ്പുനീരിൽ വെടിപ്പായി കഴുകണം.

———○○✻○○———

## ബെങ്കാൾ ചട്ട്ണി. (Bengal Chutney)

ചേൎക്കേണ്ട സാമാനങ്ങൾ.— മുന്തിരിങ്ങാപ്പഴം റാത്തൽ ഒന്നര, ബദാം റാത്തൽ അര, ഉണക്കമുളക് റാത്തൽ മുക്കാൽ, വെള്ളുള്ളി റാത്തൽ മുക്കാൽ, ഇഞ്ചി റാത്തൽ മുക്കാൽ, വിനാകിരി, പഞ്ചസാര, വാളംപുളി നീര്, ഉപ്പ്.

ഉണ്ടാക്കേണ്ട ക്രമം.— മുന്തിരിങ്ങ കുരുകളഞ്ഞു നന്നാക്കി, ബദാം പൊട്ടിച്ച് ചൂടുവെള്ളത്തിലിട്ട്, പാട കളഞ്ഞ് അരിഞ്ഞെടുക്ക. ബാക്കിയുള്ള സാമാനങ്ങൾ നന്നാക്കി വിനാകിരി തൊട്ട് ഏറവും നേൎമ്മയായി അരക്കുക. പുളി പിഴിഞ്ഞ് കുറുക്കപ്പാകത്തിൽ നീരെടുത്ത്, അതിൽ അല്പമായി അരച്ച സാധനവും, പഞ്ചസാരയും, ഉപ്പും ചേൎത്ത് ഒരു കയിൽകൊണ്ടു കൂട്ടി, കുപ്പിയിലാക്കി ഭദ്രമായി അടച്ചു വെച്ച് ആവശ്യംപോലെ എടുത്തുപയോഗിക്ക. കുപ്പി തുറന്നിട്ട് കാററുകടക്കാൻ സമ്മതിച്ചാൽ, ചട്ട്ണി പൂത്തു മോശമായിപ്പോകും. സൂക്ഷിച്ചു വെച്ചാൽ പഴകുന്തോറും നന്നായി നന്നായി വരും. ഇതിൽ എരിവും മധുരവും ഓരോരുത്തരുടെ ഇഷ്ടംപോലെ ചേൎക്കാവുന്നതാണ്.



## മിൽക്ക് കസ്റ്റഡ്. (Milk Custard)

വേണ്ടുന്ന സാമാനങ്ങൾ.— പാൽ കുപ്പി അര, മൂന്ന കോഴിമുട്ടയുടെ ചുവപ്പ്, 2 നല്ല ജാതിക്കാപ്പൊടി, അല്പം പനിനീരോ ബദാം സത്തോ, പഞ്ചസാര റാത്തൽ അര, ചെറുനാരങ്ങ 1.

ചെയ്യേണ്ടുന്ന വിധം.— മുട്ടയുടെ ചുവപ്പ് ഇഷ്ടംപോലെ പഞ്ചസാര ചേൎത്ത് വെട്ടിക്കൂട്ടി, ഒരു കയിൽ പാലൊഴിച്ച് അരിച്ചു വെക്കുക. പാൽ ഒരു പാത്രത്തിൽ ഒഴിച്ച് അടുപ്പിൽ വെച്ച് അഞ്ചു മിനിററിൽ കുറയാതെ കാച്ചിയതിനുശേഷം, സാവധാനത്തിൽ മുട്ട ചേൎത്ത് പിരിഞ്ഞുപോകാതെ ഇളക്കി, കുറുകി എന്നു കണ്ടാൽ, ജാതിക്കപ്പൊടിയും സുഗന്ധസാധനവും (പനിനീരോ ബദാം സത്തോ) ചേൎത്ത് ഇറക്കിവെക്കുക. കസ്റ്റഡ് വിളമ്പേണ്ടുന്നതായ പാത്രത്തിൽ ചെറുനാരങ്ങനീരു പുരട്ടി, കസ്റ്റഡ് ഒഴിച്ച് ചൂടോടുകൂടി വിളമ്പുക.



## ചെമ്മീൻ കറി. (Prawn Curry)

വേണ്ടുന്ന സാധനങ്ങൾ.— രണ്ടു കോപ്പവരുന്ന ചെമ്മീൻ, 20 ഉണക്കമുളക്, 2 കയിൽ ജീരകം, 10 ചുള വെള്ളുള്ളി, 4 ചുള ചുവന്നുള്ളി, രണ്ടു

വെള്ളിക്കയിൽ വെളിച്ചെണ്ണ, ഒന്നര ചാക്കോപ്പ വിനാകിരി, വേപ്പില, ഉപ്പ്.

ഉണ്ടാക്കേണ്ട ക്രമം.— ചീയാത്ത പച്ചച്ചെമ്മീൻ തൊണ്ടുകളഞ്ഞു നന്നാക്കി, നേരിയ ഉപ്പും മഞ്ഞളും പുരട്ടി, അല്പനേരം വെയിലത്തു വെച്ച് വെള്ളം വലിയുമ്പോൾ എടുത്ത് പൊരിക്കുക. കറിസ്സാമാനങ്ങൾ വിനാകിരി തൊട്ടു നേർമ്മയായി അരച്ചെടുക്കുക. ചട്ടി അടുപ്പിൽ വെച്ച് എണ്ണ ഒഴിച്ച് നല്ല ചൂടാകുമ്പോൾ കറിവേപ്പിലയും ഉള്ളി അരിഞ്ഞതും ഇട്ട് മൊരിയിക്കുക. ഉള്ളി മൊരിഞ്ഞ് ചുകപ്പുനിറമാകുമ്പോൾ മസാല ചേർത്ത് അല്പസമയം മൊരിയിച്ചതിന്ന ശേഷം, വിനാകിരി ഒഴിച്ച്, ചെമ്മീൻ ഇട്ട്, പാകത്തിന് ഉപ്പും ചേർത്ത്, അടച്ചുമൂടി വേവിക്കുക. ഗ്രേവി (ചാറ്) കുറുകി എന്നു കണ്ടാൽ, അടുപ്പിൽനിന്നിറക്കി, ആറുന്ന സമയം ഭരണിയിലാക്കി വെയ്ക്കുക. ഈ കറി അധികനാൾ ഇരിക്കുന്നതും, വളരെ രുചിയുള്ളതും ആകുന്നു.

—ooഃooഃoo—

## മിൻസ്മീറ്റ്. (Mince Meat)

ചേർക്കേണ്ടും സാമാനങ്ങൾ.— ആട്ടിൻ മാംസം റാത്തൽ 1, ചുവന്നുള്ളി പൊടി പൊടിയായി അരിഞ്ഞത് കയിൽ 3, പച്ചമുളക് അരിഞ്ഞത് വെള്ളിക്കയിൽ

2, കറിമസ്സാലപ്പൊടി കയിൽ 1, കുരുമുളകു പൊടി, നറനൈ വെള്ളിക്കയിൽ 2, ഉള്ളി അരിഞ്ഞത്.

ഉണ്ടാക്കേണ്ട ക്രമം.—മാംസം വെടിപ്പായി കഴുകി കത്തികൊണ്ടു കൊത്തിയോ അല്ലെങ്കിൽ, മാംസം കൊത്തുന്നതിനായുള്ള മിഷ്യനിൽ ഇട്ട് അരച്ചോ എടുത്തതിന്നു ശേഷം, കറിമസ്സാല ഉള്ളി മുളകു മുതലായ അരിഞ്ഞ സാമാനങ്ങൾ ചേർത്തുകൂട്ടി, നറനൈ ചട്ടിയിൽ ഒഴിച്ച് ചൂടാകുമ്പോൾ, അരിഞ്ഞ ഉള്ളിയും മാംസവും ഇട്ട് മൊരിഞ്ഞതിനുശേഷം, പാകം പോലെ ഉപ്പും രണ്ടു ചായക്കോപ്പ വെള്ളവും ഒഴിച്ച് അടച്ചുമൂടി വേവിക്കണം. വെള്ളം വററി എന്നു കണ്ടാൽ ഒന്നുകൂടി മൊരിയിച്ച് ചൂടോടുകൂടെ ഉപയോഗിക്കണം.

## ആട്ടിറച്ചി റോസ്റ്റ്. (Mutton Roast)

ആവശ്യമുള്ള സാമാനങ്ങൾ.— ഉദ്ദേശം മൂന്നര റാത്തൽ തൂക്കമുള്ള ആട്ടിൻ കുറക് കാലോടുകൂടിയത് 1, ഒരു ചെറിയ കഷണം മഞ്ഞൾ, കരയാമ്പൂവ് 6, രണ്ടു ചെറിയ കഷണം കറവപ്പട്ട, ഒരു കരണ്ടി കുരുമുളക്, ഒന്നരക്കയിൽ വിളയിച്ച ഉപ്പ്.

പാകം ചെയ്യേണ്ട ക്രമം.— ഇറച്ചി കഴുകി, തുടയുടെ മുകളിലുള്ള എല്ലു വിടുവിച്ച് എല്ലു പിൻഭാഗം തിരിച്ചു കെട്ടുക. കറിസ്സാമാനങ്ങൾ (മസ്സാല) അരച്ച്

മാംസത്തിൽ പുരട്ടി (അല്പം വെള്ളവും ഉപ്പും ചേർത്ത്) ഇറച്ചി ഒരു തകരപ്പാത്രത്തിലാക്കി ബോർമ്പയിൽ വെച്ചു ചുടുക. ഒരു പുറം നല്ലവണ്ണം മൊരിഞ്ഞെന്നുകണ്ടാൽ മറേറവശം മറിച്ചുവെച്ച് വേവിക്ക. രണ്ടു ഭാഗവും ശരിയായി മൊരിഞ്ഞെന്നു കാണുമ്പോൾ, ബോർമ്പയിൽ നിന്നെടുത്ത്, ഗ്രേവി മീതെ ഒഴിച്ച് പപ്പുങ്ങയോ (കപ്പങ്ങ) വേറെ ഏതെങ്കിലും പച്ചക്കറിയോ പുഴുങ്ങിയതോടുകൂടി, ചൂടാറുംമുമ്പെ മേശയിൽ കൊണ്ടുപോയി ഉപയോഗിക്ക.

## താറാവു റോസ്റ്റ്. (Duck Roast)

വേണ്ടുന്ന സാമാനങ്ങൾ.— പൂർണ്ണ വളർച്ച എത്തിയ, പുഷ്ടിയുള്ള താറാവ് 1, ഉരുളക്കിഴങ്ങ്, (അടുതാപ്പ്) സവാള, (ബൊമ്പായി ഉള്ളി) കുരുമുളക മസ്സാല, മഞ്ഞൾ, ഉപ്പ്.

പാകം ചെയ്യേണ്ട ക്രമം—താറാവിനെ കൊന്ന്, ചൂടുവെള്ളത്തിൽ മുക്കി തൂവൽ പറിച്ച് ഉള്ളിൽനിന്നും കുടൽ മുതലായതു കളഞ്ഞ് നന്നാക്കി വെയ്ക്ക. താറാവിന്റെ ചങ്കും കരളും ചെറുതായി കൊത്തിനുറുക്കി, അടുതാപ്പ്, സവാള, ഉള്ളി, കുരുമുളക് മസ്സാലപ്പൊടി ഉപ്പ് ഇതുകൾ കൂട്ടി യോജിപ്പിച്ച് തിൻസാധനം ഉണ്ടാക്കുക. ഈ തിൻസാധനം, ഉള്ളി, നറുനെയ്യ ഇതിൽ താളിച്ച് ഉള്ളി മൊരിയുമ്പോൾ അല്പം വെള്ളം ഒഴിച്ചുവേ

വിച്ച് ഉലരുമ്പോൾ ഇറക്കി,താറാവിൻെറ ഉള്ളിൽ നിറച്ച്, താറാവിനെ ഒരു തകരപ്പാത്രത്തിൽ വെച്ച്,ബോർമ്പയിൽ വെച്ച് ചുട്ടെടുത്ത് ചൂടോടുകൂടെ ഭക്ഷിക്കം. തിൻസാധനം താറാവിൻെറ ഉള്ളിൽ നിറക്കുന്നതിനുമുന്നായി,മഞ്ഞൾ കുരുമുളക്,ഉപ്പ് ഇതുകൾ അരച്ച് താറാവിൻെറ മേൽ പുരട്ടി വെയ്ക്കണം.

---

## പൊട്ടേറ്റോ പഫ്സ്. (Fotato Puffs)

ആവശ്യമുള്ള സാമാനങ്ങൾ.—ഉരുളക്കിഴങ്ങ് 12, കോഴിമുട്ട 3, ആട്ടിറച്ചി റാത്തൽ മുക്കാൽ, നെയ്യ്, ഉപ്പ്.

ഉണ്ടാക്കേണ്ട ക്രമം.—ഇറച്ചി നല്ലവണ്ണം കഴുകി, കൊത്തി നുറുക്കി,സാമാനങ്ങൾ ചേർത്ത് മിൻസ് മീററ് പാകം ചെയ്യുന്നതുപോലെ ചെയ്ക. അടുത്താപ്പ് പുഴുങ്ങി, തൊലി പൊളിച്ച്, നന്നായി ഉടച്ച്, മുട്ടയുടെ ചുവപ്പ് ഉപ്പുംചേർത്ത് പന്ത്രണ്ട് ഉണ്ടയാക്കി ഉരുട്ടി, കൈകൊണ്ട് ഉണ്ടയുടെ നടുഭാഗം കുഴിച്ച് ഇറച്ചി കുറേശ്ശ വെച്ച്, പൊടി തമ്മിൽ കൈകൊണ്ട് കൂട്ടി,ഒരു കട്ട്ലീസിൻെറ (Cutlet) ആകൃതിയിലാക്കി, മുട്ടയുടെ വെള്ളനീരു പുരട്ടി, നെയ്യിലിട്ട് പൊരിയിച്ചെടുക്കുക. ഇത് ചൂടോടെ ഭക്ഷിക്കുന്നത് രുചികരമാണ്. ചെമ്മീനും ഞണ്ടും ഇതേവിധം തന്നെ പാകംചെയ്യാവുന്നതാണ്.

---

